# ഭാരതീയ
# വനിതാദർശങ്ങൾ

(ഒന്നാംഭാഗം)




സഖി ടി. സി. കല്യാണിഅമ്മ
ാനകിഅമ്മ, എം. എ.
ത്യകശലൻ ടി. കെ. കൃഷ്ണമേനോൻ

# ഭാരതീയ

# വനിതാദർശങ്ങൾ

(ഒന്നാംഭാഗം)

ശ്രീമാൻ പഞ്ചാനന ഭട്ടാചാര്യരുടെ
ഇംഗ്ലീഷുകൃതിയെ
സാഹിത്യസഖി, ടി. സി. കല്യാണി അമ്മയും,
ശ്രീമതി ടി. സി. ജാനകിഅമ്മ, എം. എ. യും
ടി. കെ. കൃഷ്ണമേനവനുംകൂടി
ഭാഷാന്തരനയനം ചെയ്തതു്.

(രണ്ടാംപതിപ്പ്)

എറണാകുളം
വിശ്വനാഥ്പ്രസ്സ്

പകർപ്പവകാശം] 1114 [വില പന്ത്രണ്ടണ

ശ്രീ

# പ്രസാധകക്കുറിപ്പ്.

വിശ്വവിശ്രുതകളായ ദേവിമാരുടേയും സുചേഷ്ടിതംകൊണ്ടു ലോകപ്രസിദ്ധി സമ്പാദിച്ചിട്ടുള്ള മഹതികളുടേയും ചെറിയ ചരിത്രങ്ങളാണ് ഈ പുസ്തകത്തിൽ ഉള്ളത്. ഇവയെപ്പോലെ പ്രോത്സാഹജനകമായ പ്രബോധം മനസ്സിലുദിച്ചുയരുന്നതിന് ഒരു നല്ല നിദൎശനംപോലെ അത്ര ഹൃദയംഗമമായും എന്നാൽ ശക്തിമത്തായും പ്രവൎത്തിക്കുന്ന മറെറാന്നും ഉണ്ടെന്നു തോന്നുന്നില്ല. നമ്മുടെ ഭവനങ്ങളിൽ ഭക്തിപുരസ്സരം പാരായണം ചെയ്യപ്പെടുന്ന പുരാണങ്ങളുടെ മേന്മ മുഴുവൻ അവയിലെ മഹച്ചരിത്രങ്ങളെ അവലംബിച്ചാണ് ഇരിക്കുന്നത്. ജീവചരിത്രപാരായണത്തിൻെറ ഉദ്ദേശ്യം അനുകരണീയമായ കൎത്തവ്യതാബോധമാണെന്നുള്ളതിന്നു സംശയമില്ല; പാരായണംകൊണ്ടു ചരിത്രവിഷയത്തിൽ നമുക്കു ഭക്തിശ്രദ്ധകളും കഥാനായികാനായകന്മാരെ അനുകരിക്കുന്നതിന് ഉൽകണ്ഠയും ഉണ്ടാകാതെ ഇരിക്കുകയില്ല. ഏതായാലും, ഈ ഗ്രന്ഥം കേരളീയവനിതകളുടെ ജീവിതസരണിയിൽ വലിയൊരു സഹായമായിത്തീരുമെന്നുള്ള വിശ്വാസത്തോടുകൂടി ഇതിനെ ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്നു.

ഇതിൻെറ മൂലം ബങ്കാളത്ത് കൃഷ്ണനഗരിയിലുള്ള കലാശാലയിലെ ഒരു വിശിഷ്ടോപദേഷ്ടാവായ ശ്രീമാൻ പഞ്ചാനനഭട്ടാചാൎയ്യരുടെ കൃതിയാകുന്നു.

സുശീലയായിരുന്ന തന്റെ പ്രിയപുത്രി അംബാലിക യുടെ ദേഹവിയോഗംകൊണ്ടുണ്ടായ മനസ്താപത്തെ കഴിയുന്നത്ര കുറയ്ക്കുവാനാണ് ഇതിനെ എഴുതിയതെന്നും, അതുകാരണം, ഞങ്ങളുടെ പുസ്തകത്തിൽ നിന്നു കിട്ടുന്ന അറ്റാദായത്തിലൊരോഹരി ആ കുട്ടിയുടെ സ്മാരകത്തിന്നായി ഉപയോഗിച്ചാൽ കൊള്ളാമെന്നും അദ്ദേഹം ഇവിടെ അറിവിച്ചിരുന്നു. ഭാഷാന്തരത്തിനായി അനുവദിച്ച ഔദാര്യത്തെ ഞങ്ങൾ ബഹുമാനിക്കുന്നു; തൃശ്ശിവപേരൂരുള്ള വിക്ടോറിയാ ബാലികാപാഠശാലയിൽ സംഗീതത്തിനും ചിത്രമെഴുത്തിനും ഓരോ സമ്മാനത്തിനു വകുത്തി അദ്ദേഹത്തിന്റെ അഭീഷ്ടത്തെ സന്തോഷത്തോടുകൂടി സാധിപ്പിക്കുകയും ചെയ്തിരിക്കുന്നു.

എന്റെ ആവശ്യപ്രകാരം, ഈ പുസ്തകത്തെ പരിശോധിച്ച് അഭിപ്രായങ്ങൾ അയച്ചുതന്നിട്ടുള്ള ശ്രീമാൻ ഉള്ളൂർ പരമേശ്വരയ്യൎക്കും ശ്രീമാൻ വള്ളത്തോൾ നാരായണമേനവന്നും ശ്രീമാൻ പി.കെ നാരായണപിള്ളയ്ക്കും ശ്രീമാൻ എം. നാരായണമേനവന്നും പണ്ഡിതർ എ. ഡി. ഹരിശൎമ്മയ്ക്കും എന്റെ അകൈതവമായ കൃതജ്ഞതയെ ഇവിടെ പ്രകാശിപ്പിക്കുന്നു. ഇതിൽ ചേൎത്തിട്ടുള്ള പല പദ്യങ്ങളും ഒരു പാട്ടും ശ്രീമാൻ കെ. പി. കറുപ്പന്റെയും ഒരു ശ്ലോകം ശ്രീമാൻ എം. നാരായണമേനവന്റെയും ആകുന്നു. എന്റെ സ്നേഹിതന്മാരുടെ എല്ലാവരുടേയും സഹായങ്ങളെ ഞങ്ങൾ ഈ അവസരത്തിൽ കൃതജ്ഞതയോടുകൂടി സ്മരിച്ചുകൊള്ളുന്നു.

പരിഭാഷപ്പെടുത്തിയവരുടെ അപാണ്ഡിത്യവും അച്ചു നിരത്തിയവരുടെ നോട്ടക്കുറവും കൊണ്ടു വന്നിട്ടുള്ള സ്ഖലിതങ്ങളെ തീൎത്തു വായിക്കണമെ എന്നു് എല്ലാവരോടും അപേക്ഷിക്കുന്നു.

അപ്രകൃതമായിട്ടെങ്കിലും, എന്നെക്കുറിച്ചു ഭാഷാപ്രണയികളോടു് എനിക്കു രണ്ടുവാക്കു് ഈ അവസരത്തിൽ പറയേണ്ടതായിട്ടുണ്ടു്. ഭാഷാസാഹിത്യസംബന്ധമായി ഞാൻ ചെയ്യുന്ന അന്തിമനിവേദനമായി ഇതിനെ കരുതിയാൽ കൊള്ളാം. എന്റെ ജീവിതത്തിൽ ഞാൻ പ്രബലമായി അംഗീകരിച്ചിട്ടുള്ള ചില ആദൎശങ്ങളിൽ ഒന്നാണു ഭാഷാപോഷണം. എന്റെ ബ്രഹ്മചൎയ്യംമുതൽ ഈ വ്രതത്തെ ഏറെക്കുറെ ഞാൻ അനുഷ്ഠിച്ചുവരികയും ചെയ്തിട്ടുണ്ടു്. എന്റെ ശക്തിക്കൊത്തവിധം ഭാഷാദേവിയെ പ്രസാദിപ്പിക്കുവാൻ ഞാൻ പലവിധത്തിലും പരിശ്രമിക്കാതിരുന്നിട്ടില്ല. എന്നാൽ, മേലിൽ, പുസ്തകങ്ങളെ ഉണ്ടാക്കുകയൊ പരിശോധിക്കുകയൊ ചെയ്യുന്നതിനു, പല കാരണങ്ങളെക്കൊണ്ടും, ഞാൻ അശക്തനായി തീൎന്നിരിക്കുന്നു. ഈ പണികളെടുക്കുവാൻ ഇനി എന്നെ ആരും ശാസിക്കാതിരിക്കുന്നതു് എനിക്കു വലിയൊരു ഉപകാരമായി തീരുന്നതാകുന്നു.

ദൈവഗതിക്കഥവാ ഭുവനേസ്മിൻ
നൈവ കവാടനിരോധമൊരേടം.

ടി. കെ. കൃഷ്ണമേനോൻ.

# അഭിപ്രായങ്ങൾ.

---

It has indeed been a source of immense pleasure to me to read in proof "ഭാരതീയവനിതാദർശങ്ങൾ", the new book to be published by Mr. T. K. Krishna Menon, B. A., of Ernakulam, who has already laid the whole of Kerala under a deep debt of obligation by the substantial contributions that he has made, both directly and indirectly, to the improvement of Malayalam literature. This book is a Malayalam translation of "The Ideals of Indian Womanhood," a work in English by Babu Panchanan Bhattacharya, B. A., and both Srimathi Sahitya Sakhi T. C. Kalyani Amma, M. R. A. S., and Srimathi T. C. Janaki Amma, M. A., (Hons.), the talented wife, and daughter respectively of Mr. Krishna Menon, have shared with him the labours of rendering this work in their mother-tongue. The book contains sketches of as many as twenty Indian heroines, who lived in different parts of the country and in different ages, and whose noble lives will surely serve to make the lives of our sisters sublime. Typical characters have been selected, each in illustration of an outstanding virtue, not only from the moving puranic and historical, but also from the comparatively more prosaic modern times, and the portraits

of the mother of Keshub Chandra Sen and Maharani Swarnamayi, the ideal princess of Cossimbazaar, have been presented in harmonious juxtaposition to those of Savitri and Sita on the one hand, and Rani Samyukta and Sultana Chand Bibi on the other. It is a great and glorious picture-gallery that we see before us, and the emotions that it kindles in our bosoms are manifold and mighty. Every student of Sanskrit literature is familiar with Bharavi's beautiful verse:

> "വിഷമോപി വിഗാഹ്യതേ നയഃ
> കൃതതീൎത്ഥഃ പയസാമിവാശയഃ;
> സ തു തത്ര വിശേഷദുൎല്ലഭഃ
> സദുപന്യസ്യതി കൃത്യവൎത്മ യഃ"

in which Vrikodara praises the practical counsel of Draupadi, and surely the lives of women like her have lessons of truth, duty, honour, service and sacrifice to teach us, which it must be our pre-eminent endeavour to learn in the present age. " Virtue treads paths that end not in the grave " and the principles of right conduct for which they lived and died, if properly understood, will help us in "climbing backward to diviner youth," and making ourselves worthier sons and daughters of our common mother.

I have been struck with the inimitable grace and elegance of this Malayalam rendering. From

title page to closing line there is not a single expression to which even the rankest purist can take exception, and the whole book flows like a crystal stream, winning our very souls by its freshness and beauty. James Russel Lowell has sung:

"And often from that other world, on this,
Some gleams from great souls gone before may strive
To shed on struggling hearts a clearer light
And clothe the right with lustre more divine."

Only a few of such great souls have been shown to us in the present volume and there are several other Indian women whose exemplary lives call for similar delineation. While conveying my heartiest congratulations to Mr. and Mrs. Krishna Menon and Miss Krishna Menon on the extraordinary measure of success which has attended their present publication, let me request them to bring out a companion volume on the lines indicated above, thereby repaying their debt to Mr. Bhattacharya and proclaiming to the world that Kerala can build as well as Bengal.

*S. Parameswara Iyer.*

---

൨

പുരുഷന്റെ മേന്മയ്ക്കുവേണ്ടി സ്ത്രീ അബലയായിത്തന്നെ ഇരുന്നുകൊള്ളട്ടെ. എന്നാൽ അവളുടെ ആനതമായ തോളിലാണു ഗൃഹമെന്ന മഹാസ്ഥാപനത്തിന്റെ ഭാരം; അവളുടെ മാതൃഹൃദയത്തിന്നലിവുണ്ടാകണം, സമുദായത്തിന്റെ വളർച്ചയ്ക്ക്; അവളുടെ പാട്ടുടയാടതന്നെ ചീന്തേണ്ടിവരും രാജ്യത്തിന്റെ മുറികെട്ടാൻ ഈ വകയ്ക്കുള്ള ത്രാണിയുണ്ടോ, നമ്മുടെ സ്ത്രീകൾക്ക് ഇന്നത്തെ വിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കുന്നു? സ്ത്രീത്വത്തിന്റെ കടയ്ക്കൽ പതിക്കുന്ന ഒരുതരം കോടാലിയാണതു്; ഇതിന്നു നാം മൂർച്ചകൂട്ടിയതു മതി. ഒരു ഭാരതീയസ്ത്രീ, സ്വന്തം സ്ഥാനത്തെത്തേണമെങ്കിൽ, അവളുടെ മുത്തുമുത്തശ്ശിമാരുടെ തൃക്കാലടികളെ പിൻതുടൎന്നുതന്നെ പൊയ്ക്കൊള്ളണം.

ആ പുരാതനമായ പുണ്യമാൎഗ്ഗത്തെയാണ്, ഒരു ബംഗാൾപ്പണ്ഡിതന്റെ ഇംഗ്ലീഷ് കൃതിയുടെ വിവൎത്തനമായ ഈ 'ഭാരതീയവനിതാദൎശങ്ങൾ' എന്ന പ്രശസ്തപുസ്തകം ചൂണ്ടിക്കാണിക്കുന്നതു്. ആരുടെ ചാരിത്രതേജസ്സ് ആകാശവീഥിയിൽ നക്ഷത്രമായി മിന്നിത്തിളങ്ങുന്നുവോ, ആരുടെ മനസ്സ്ഥൈൎയ്യം അപ്രതിഹതമായ യമദണ്ഡത്തെക്കൂടി സ്തംഭിപ്പിച്ചുവോ, ആർ മാനരക്ഷയ്ക്കായി സ്വദേഹത്തിൽനിന്നുൽക്രമിപ്പിച്ച പ്രാണവായു വായുമണ്ഡലത്തെ ഇന്നും സുരഭിലമാ

ക്കിക്കൊണ്ടിരിക്കുന്നുവോ, ആ പുരാണേതിഹാസചരിത്രനായികമാരിൽ ചിലരുടെ അനശ്വരമായ സച്ചരിതം, ഇതാ കേരളീയ വിദ്യാർത്ഥിനിമാരേ, നിങ്ങളുടെ ഒരു ജ്യേഷ്ഠത്തി നിങ്ങളെ നവീനഭംഗിയിൽ ചൊല്ലിക്കേൾപ്പിക്കുന്നു; അതേ 'വിഷവൃക്ഷാ'ദി സൽഗ്രന്ഥപ്രണേത്രി ഇതാ തന്റെ വൈദുഷ്യസമ്പത്തുകൊണ്ടു കേരളത്തെ ഒരിക്കൽക്കൂടി കടപ്പെടുത്തിയിരിക്കുന്നു!

ശ്രീമതി ടി. സി. കല്യാണി അമ്മ അവർകളോടൊപ്പം പഠിപ്പും പാണ്ഡിത്യവുമുള്ള സ്ത്രീകളുടെ സംഖ്യ നമ്മുടെ നാട്ടിൽ ഇക്കാലത്തു് അത്ര ചെറുതായിരിക്കയില്ല; എന്നാൽ ഒരുത്തമഗൃഹിണിയുടെ അപരിഹാര്യങ്ങളായ അനേകകൃത്യങ്ങളുടെ ഇടയിലും മാതൃഭാഷയെ ശുശ്രൂഷിച്ചുപോരുന്ന കാര്യത്തിൽ നമ്മുടെ 'സാഹിത്യസഖി' ഏതാണ്ടു നിസ്തുല്യമായ സ്ഥാനത്തെയാണു് അലങ്കരിക്കുന്നതു്. എപ്പോഴും ഉൽകൃഷ്ടഗ്രന്ഥങ്ങളിലേ ഈ മനസ്വിനിയുടെ വകതിരിവുള്ള കൈ ചെല്ലുമാറുള്ളതാനും.

കല്യാണി അമ്മ അവർകളുടെ ശ്ലാഘനീയമായ സാഹിത്യപരിശ്രമത്തിന്നു ഞാൻ അവിശ്രാന്തതയെ ആശംസിക്കുന്നു

— വള്ളത്തോൾ.

കേരളസാഹിത്യലോകപ്രസിദ്ധരായ ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ, ശ്രീമതി ടി. സി. കല്യാണി അമ്മ എന്ന ദമ്പതിമാരും അവരുടെ പുത്രി എം. എ. ബിരുദവതിയായ ഒരു യുവതിയും കൂടി രചിച്ചിട്ടുള്ളതാകുന്നു പ്രസ്തുത പുസ്തകം. ഇതു കൗതുകസമേതം വായിച്ചുനോക്കിയതിൽ ഈ ഗ്രന്ഥകാരത്രിതയിയെ അനുമോദിച്ചു അല്പം പറയാതെ ഇരുന്നാൽ കർത്തവ്യമായതു കൃതമായില്ലെന്നുള്ള കുണ്ഠിതം മനസ്സിൽ ശേഷിക്കതന്നെ ചെയ്യുമെന്നു തോന്നി.

ഭാരതീയരുടെ ഇടയിൽ സ്ത്രീജനങ്ങൾക്കുള്ള ഉൽകൃഷ്ടപദവി വളരെ സ്പഷ്ടമാകുന്നു. "യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ" എന്നു നിഷ്കരനായ മനുപോലും സമ്മതിക്കുന്നു. "സ്ത്രിയം ശതാപരാധാഞ്ചേൽ—പുഷ്പേണാപി നതാഡയേൽ" അതായതു നൂറു കുററമുണ്ടായിരുന്നാലും സ്ത്രീയെ പുഷ്പംകൊണ്ടു പോലും താഡിച്ചുകൂടാ എന്നു കുളാർണ്ണവതന്ത്രകാരൻ പറയുന്നു. ഇത്രമാത്രം പൂജനീയരെന്നു വെച്ചിരിക്കുന്ന സ്ത്രീജനങ്ങളിൽ വിശിഷ്ടഗുണസമ്പന്നമാരായി പലേ മാതൃകകളും ഉണ്ടായി എന്നു വരുന്നതു വളരെ സംഭാവ്യമാണല്ലോ. കാലപ്രവാഹത്തിൽ സ്ത്രീകൾ സ്ത്രീതരകൾ ആകേണ്ടതാണെങ്കിലും പരിഷ്കാരവിപ്ലവഗതികൾ അത്രതന്നെ അനുകൂലപ്രസരങ്ങളായി കാണുന്നില്ല. അതുകൊണ്ടു പൂർവ്വകാലമാതൃകാസ്ത്രീക

ളുടെ ചരിതം ശുഭവും ശോഭനവുമായ പാരായണവിഷയമാണെന്നുള്ളതിനു തക്കമില്ല.

ഈ ഗ്രന്ഥത്തിൽ പ്രതിപാദിതരായ നായികമാർ സ്ത്രൈണഗുണത്തിന്റെ വിവിധശാഖകളെ വിശദീകരിക്കുന്നതുകൊണ്ടു വൈചിത്ര്യഭംഗി ഇതിലെ സരസതയേ വർദ്ധിപ്പിക്കുന്നു. പുരാണകാലം മുതൽ ചരിത്രവിഖ്യാതമായ കാലംവരെയുള്ള കാലഭിത്തിയിൽ വരയ്ക്കപ്പെട്ടിട്ടുള്ള ഈ സ്ത്രീപ്രതിമകൾക്കു സ്വതഃസിദ്ധമായുള്ള ആകർഷണശക്തിയെപ്പററി വിശേഷിച്ചു പറയേണ്ടതുമില്ലല്ലൊ.

അങ്ങനെ വിഷയം; പ്രതിപാദനരീതി നോക്കുന്നപക്ഷം, അതു രമണീയകവും അകൃത്രിമകോമളവുമായി കാണപ്പെടുന്നു. ഹ്രസ്വങ്ങളും അർത്ഥസർവ്വസ്വങ്ങളും അക്ലിഷ്ടബന്ധങ്ങളും ആയ വാക്യങ്ങൾ ഇതിൽ സർവ്വത്ര വ്യാപിച്ചുകാണുന്നു. അർത്ഥപ്രതീതി ഇതിൽ പരം സുഗമമാകുവാൻ സാധിക്കുന്ന കാര്യം പ്രയാസമായി തോന്നുന്നു. അർത്ഥവിരളങ്ങളായ പദങ്ങൾ എഴുച്ചുകെട്ടി വീർപ്പിക്കാതെതന്നെ വാക്യങ്ങൾ മധുരങ്ങളായിരിക്കുന്നു.

ഈ കൃതിക്കു ശോഭനമായ പ്രചാരമുണ്ടായിക്കാണുവാൻ ഞാൻ പ്രാർത്ഥിക്കുകയും ഇതിന്റെ നിർമ്മാതൃജനങ്ങളെ അഭിനന്ദിക്കുകയും ചെയ്യുന്നു.

— പി. കെ. നാരായണപിള്ള.

ശക്തിഭദ്രൻ* ദോഷൈകദൃക്കാണെന്നു ചിലർ പറയുന്നതിന്നു അടിസ്ഥാനമില്ല. യഥാൎത്ഥകവികളോടും അവരുടെ സൽകൃതികളോടും ശക്തിഭദ്രന്നു അതിയായ സ്നേഹവും ബഹുമാനവും ഉണ്ടു്. സൽകൃതികളെ കൊണ്ടാടുവാൻ സംഗതിവരുന്നതു ഒരു മഹോത്സവമായിട്ടാണു് ശക്തിഭദ്രൻ വിചാരിക്കുന്നതു്. അപ്രകാരമുള്ള കൃതികളിൽ ഒന്നാണു് പ്രസ്തുത വിമൎശനത്തിന്നു ഹേതുവായ "വനിതാദൎശങ്ങൾ" എന്ന നവീന ഗ്രന്ഥം. ഇതു ബങ്കാളദേശവാസിയായ പഞ്ചാനനഭട്ടാചാൎയ്യർ എഴുതീട്ടുള്ള ഒരു ഇംഗ്ലീഷ് കൃതിയുടെ തൎജ്ജമയാണു്. പുരാണേതിഹാസകാലങ്ങളിൽ ലോകരക്ഷാൎത്ഥം അവതരിച്ചിട്ടുള്ള ശക്തിസ്വരൂപിണികളാണു് ഇതിലെ നായികമാർ. അരുന്ധതി, സതീദേവി, ചന്ദ്രമതി, സീതാദേവി, സാവിത്രി, ഗാന്ധാരി, ഗോപ, സുപ്രിയ, വാക്പുഷ്ടാ, സംയുക്ത, പന്നാഭായി, പത്മിനി, ചാന്ദസുൽത്താന, ദുൎഗ്ഗാവതി, മീരാബായി, ദേവി ശാരദാസുന്ദരി, മഹാറാണി സ്വൎണ്ണമയി, ദേവി അഘോരകാമിനി, ക്ഷമാവതി, അഹല്യാഭായി എന്നിങ്ങനെ ഇരുപതു ഭാരതീയവനിതാരത്നങ്ങളുടെ ചരിത്രങ്ങൾ ഇതിൽ അടങ്ങീട്ടുണ്ടു്. ഇതിൽ

* പുസ്തകനിരൂപണാവസരങ്ങളിൽ ശ്രീമാൻ എം. നാരായണമേനോൻ, ബി. എ., ബി. എൽ. സ്വീകരിക്കുന്ന നാമമാണിതു്.

സീത, അരുന്ധതി മുതലായവർ ഇതിഹാസപുരാണങ്ങളിലെ ഗൃഹാന്തരങ്ങളെ കാൽചിലമ്പൊച്ചകളെക്കൊണ്ടു മനോഹരമാക്കിത്തീർത്തവരും സ്ത്രീസമുദായത്തിന്ന ശാശ്വതമായ ധർമ്മങ്ങളെ ഉപദേശിച്ചിട്ടുള്ളവരുമാകുന്നു. പത്മിനി, ചാന്ദ്സുൽത്താന, ദുർഗ്ഗാവതി, എന്നിവർ ചരിത്രകാലങ്ങളിൽ ഭാരതീയരക്തത്തെ ഭൂതപൂർവ്വമല്ലാത്ത ആവേശത്തോടുകൂടി പ്രവഹിപ്പിച്ചിരുന്ന മഹതികളാണു്. നവീനവിദ്യാഭ്യാസത്തിന്റെ ധൂസരധൂളികളണിഞ്ഞു് തെളിമകുറഞ്ഞ നമ്മുടെ വനിതകളുടെ മനോമുകുരങ്ങൾക്കു വന്നുചേർന്നിട്ടുള്ള ശോചനീയമായ ദുസ്ഥിതിയെ വെളിപ്പെടുത്തി, അവയെ ദൂരീകരിക്കുന്നതിന്നു ഇത്തരം കൃതികൾക്കു അപരിമേയമായ ഒരു ശക്തി ഉണ്ടെന്നുള്ളതു നിരാക്ഷേപമാകുന്നു. 'അവിടുന്നു പ്രസാദിച്ചു എങ്കിൽ ജീവജാലങ്ങൾക്കു അവയുടെ യൗവനദശയ്ക്കു മുമ്പു കാമവികാരജന്യങ്ങളായ ചാട്ടുക്തികൾക്കു അടിമപ്പെടാതിരിപ്പാൻതക്ക മനഃശക്തി അവക്കുണ്ടാക്കിക്കൊടുക്കുന്നതിന്നും, എന്റെ ഭാവിയായ ഭർത്താവിൽനിന്നും വ്യതിരിക്തമായ ഒരു ജീവിതം എനിക്കുണ്ടാകാതിരിക്കത്തക്കവിധം എന്റെ സർവ്വസ്വവും അദ്ദേഹത്തിൽ ലയിക്കുന്നതിന്നും എന്റെ പ്രാണപ്രിയനിലല്ലാതെ മററാരിലും കാമവികാരത്തോടുകൂടി എന്റെ ദൃഷ്ടികൾ പതിയാതിരിക്കുന്നതിന്നും, അനുഗ്രഹിക്കണ'മെന്നുള്ള അരുന്ധതിയുടെ അഭ്യർത്ഥനയിൽ പരിപൂർണ്ണമായി തിളങ്ങുന്ന പാതിവ്രത്യ

പ്രസക്തി പരിശുദ്ധമായ ഏതൊരു ഹൃദയത്തിലും മാറെറാലിക്കൊള്ളാതിരിക്കുന്നതല്ല. ഭാരതീയവനിതകൾക്കു ഏതാദൃശഘട്ടങ്ങൾ വായിക്കുമ്പോൾ ഉണ്ടാകുന്ന മനോഭാവന ഏത്രയോ പരിപാവനമായിട്ടുള്ളതും അവരെ നിസ്സംശയം പുളകകഞ്ചുകമണിയിക്കുന്നതുമായിരിക്കും. ചാരിത്ര്യത്തിന്നു സാവിത്രിയുടെ കഥയും, ഇതിനോടു തുലനംചെയ്യത്തക്കതാണ്. ഗോപയുടെ സർവ്വസംഗപരിത്യാഗത്തിന്നുള്ള സംരംഭം വായനക്കാരുടെ വികാരകോരകങ്ങളെ ബാലരവിയെന്നോണം ഒളി ചിന്നി വികസിപ്പിക്കുന്നു. ജീവിതാദർശങ്ങളുടെ ഹർമ്മ്യശൃംഗം, ആഭിജാത്യത്തിന്നും, ലോകനിഷേവണത്തിന്നും വേണ്ടി ഒഴിഞ്ഞുകൊടുത്തിട്ടുള്ള പത്മിനിയും അഘോരകാമിനിയും മഹിളാമണികൾക്കു കാണിനേരവും വിസ്മൃത്യകളല്ല. രാധാഗുപ്തൻെറയും സുഖദത്തൻെറയും അധിക്ഷേപപ്രവാഹത്തിന്നു സൈകതസേതുവാകാതെനിന്നു, ധർമ്മപരിപാലനസംഘത്തെ പുരോഗമിപ്പിച്ച് സാധുസംരക്ഷണം ചെയ്ത സുപ്രിയ ഭൂതദയയുടെ മൂർദ്ധാഭിഷേകം കഴിച്ച്, ഭാരതതീയാഭിമാനത്തിനു ശാശ്വതപ്രതിഷ്ഠ ചെയ്യുന്നുണ്ട്. ഔദാര്യത്തിന്നു അഹല്യാഭായിയും, ജീവിതപരിശുദ്ധിക്കു ശാരദാസുന്ദരിയും, ഈശ്വരഭക്തിക്കു മീരാബായിയും, ആത്മത്യാഗത്തിന്നു ക്ഷമാവതിയും നിദർശനപരമ്പരയിൽ നിസ്സംശയം പ്രഥമസ്ഥാനത്തെ അർഹിക്കുന്നവരാണ്.

ചരിത്രം വിചാരത്തിൻെറ ശുഷ്കാസ്ഥികളിൽ മജ്ജാഭിപ്രസരംചെയ്തു സ്പൃഹണീയമായ തേജോവിലാസത്തെ വ്യാപരിപ്പിക്കുന്നതാണല്ലോ. വനിതാദർശങ്ങളിൽ ഉപവർണ്ണിതകളായ മഹതികൾ, അവരുടെ കാൽപെരുമാററംകൊണ്ടു അനുഗ്രഹിച്ചിട്ടുള്ള വീഥിക്രോഡങ്ങളിലെ സൌഗന്ധ്യപരിപാടി ഭൂരാലണയുന്ന ആരെയും—ഏതു അബലയേയും, ജീവിതധർമ്മങ്ങളുടെ മധുഷ്യന്ദബിന്ദുക്കൾകൊണ്ടു സംഭാവനം ചെയ്യാതിരിക്കയില്ല. ഏറെക്കുറെ എല്ലാവരും കേട്ടുകേൾപ്പിച്ചെങ്കിലും അറിഞ്ഞിരിക്കാവുന്ന ഇവരുടെ ജീവിതകാര്യങ്ങളെ ഓരോന്നും എടുത്തു ചർച്ചചെയ്യുന്നതു അനാവശ്യമെന്നു കരുതി അതിനു തുനിയുന്നില്ല.

ചരിത്രവിഷയങ്ങൾ പ്രതിപാദിക്കുമ്പോൾ സന്ദർവിരോധങ്ങളായ പ്രകൃതിവർണ്ണനകൾ, വികാരവർണ്ണനകൾ മുതലായവയെ ഉപേക്ഷിക്കേണ്ടതും കഥാഭാഗത്തെ സ്പർശിക്കാതെ നില്ക്കുന്ന ശുഷ്കഭാഗങ്ങളെ വിട്ടുകളയേണ്ടതും ആവശ്യമാണല്ലോ. ഈ നിശ്ചയത്തെ വനിതാദർശങ്ങളിൽ ഒട്ടുമുക്കാൽഭാഗങ്ങളിലും നല്ലപോലെ ദീക്ഷിച്ചു കാണുന്നുണ്ട്. വനിതാദർശങ്ങളിൽ കാണുന്ന വർണ്ണനകൾ സന്ദർഭോചിതങ്ങളും ഹൃദയംഗമങ്ങളും ആണെന്നു ആരും സമ്മതിക്കാതിരിക്കുമെന്നു തോന്നുന്നില്ല. മേധാതിഥിമഹർഷിയുടെ ശിഷ്യന്മാർ യാഗാവസാനത്തിൽ അഗ്നികുണ്ഡത്തിൽനിന്നും ഭസ്മം വാരിയെടുത്തപ്പോൾ കണ്ട ചെറുപെൺകിടാവിനെ

കുറിച്ചുള്ള വൎണ്ണനയും, പാനാഭായിയുടെ രാജമന്ദിരത്തിൽചെന്ന വനചീരൻ ഘാതകക്രിയയ്ക്കു ഒരുമ്പെടുന്ന ഘട്ടത്തിലെ വൎണ്ണനയും വായനക്കാരുടെ മനസ്സിനെ ബലാദാകർഷിക്കുന്നവയാണ്. ഉദാഹരണത്തിന്നായി ഏതാനും ചില ഭാഗങ്ങളെ എടുത്തുകാണിച്ചു മററു ഭാഗങ്ങളുടെ അപ്രിയം സമ്പാദിക്കേണ്ടെന്നു കരുതി അതിന്നു തുനിയാത്തതാണ്.

വനിതാദൎശങ്ങളിൽ കാണുന്ന വാചകങ്ങൾക്കു ഒരു പ്രത്യേകാസ്വാദ്യതയുണ്ട്. നല്ലനല്ല വിഷയങ്ങളെ കണ്ടുപിടിക്കുന്നതിന്നും, അവകളെ ഉടനുടൻ സ്വഭാഷയിലേക്കു വേണ്ടപോലെ തൎജ്ജമ ചെയ്യുന്നതിന്നും 'കല്യാണികൃഷ്ണ'മേനവന്മാൎക്കുള്ള പാടവം ഒന്നു വേറെതന്നെയാണ്. ഗംഭീരങ്ങളായ ആശയങ്ങളെ ലളിതങ്ങളായ ചെറുവാചകങ്ങളിൽ പാമരന്മാൎക്കുകൂടി ഒരിക്കൽ കേട്ടാൽ ഗ്രഹിക്കത്തക്ക രീതിയിൽ എഴുതുന്നതിന്നു ഈ ദമ്പതിമാൎക്കു സ്വതസ്സിദ്ധമായുള്ള സാമൎത്ഥ്യം വനിതാദൎശങ്ങളിൽ ആപാദചൂഡം കാണുന്നുണ്ട്. 'ഞാൻ പടിപടിതോറും നടന്നു യാചിച്ചു, നിങ്ങളുടെ ധൎമ്മങ്ങളെക്കൊണ്ടു നിറഞ്ഞ പാത്രത്തോടുകൂടെ മടങ്ങിവരും. അതു നിങ്ങളുടെ ദയയാകുന്ന ശാശ്വതപ്രവാഹത്തിൽനിന്നു കനിഞ്ഞു സൗമ്യമായ മഴച്ചാറലിനെപ്പോലെ ആ വരണ്ട നഗരത്തെ ആർദ്രമാക്കിചെയ്യും." എന്നിങ്ങനെയുള്ള വാചകങ്ങളുടെ നൈസൎഗ്ഗികമായ മാധുൎയ്യത്തെ സാഹിത്യരസികന്മാർ

കൊണ്ടാടാതിരിക്കുന്നതല്ല. ഈ പുസ്തകം കേരളീയ വനിതകൾക്കു അമൂല്യമായ ഒരു സംസ്കാരാഗാരമാണെന്നു പറഞ്ഞേ തീരു. ഇതിനെ എല്ലാസ്ത്രീകളും ഒരാവൎത്തിയെങ്കിലും വായിച്ചിരിക്കേണ്ടതാണ്. ഇത്തരം പുസ്തകങ്ങളെയാണു പാഠശാലകളിൽ പാഠ്യപുസ്തകങ്ങളാക്കുന്നതിന്നു അധികൃതന്മാർ മനസ്സിരുത്തേണ്ടതു്.

എല്ലാ ഭാഷകളിലും സാഹിത്യത്തിന്റെ അഭിവൃദ്ധി അവകളിലുള്ള ഉത്തമഗ്രന്ഥങ്ങളുടെ സ്ഥിതിയെ അനുസരിച്ചിരിക്കും. സൽകൃതികളുടെ സംഖ്യയെ വൎദ്ധിപ്പിക്കുവാൻ ശ്രമിക്കേണ്ടതു എല്ലാ ഭാഷാഭിമാനികളുടേയും കടമയാണ്. ഗ്രന്ഥനിൎമ്മാണം എല്ലാവൎക്കും സാദ്ധ്യമായിട്ടുള്ളതല്ല. എന്നാൽ സൽഗ്രന്ഥകൎത്താക്കന്മാരെ കഴിയുന്നവിധം പ്രോത്സാഹിപ്പിച്ച് അവർ വഴി ഭാഷയെ സമ്പന്നയാക്കിത്തീൎക്കുവാൻ പലൎക്കും കഴിയുമെന്നുള്ളതിന്നു തൎക്കമില്ല. പഠിപ്പും പ്രാപ്തിയും ഉള്ളവർ അത്രമാത്രമെങ്കിലും ചെയ്യാതിരിക്കുന്നതാണ് പരമസങ്കടം. മററുപല ഭാഷകളിലും സാഹിത്യപരിശ്രമം ഒരു ഉൽകൃഷ്ടമായ ഉപജീവനമാൎഗ്ഗമായികൂടി തീൎന്നിട്ടുണ്ടു്. മലയാളഭാഷയുടെ തല്ക്കാലസ്ഥിതി നോക്കുന്നതായാൽ ഇപ്രകാരമുള്ള ഒരു അവസ്ഥ അതിന്നു അടുത്തകാലത്തൊന്നും ഉണ്ടാകുമെന്നു ആശിപ്പാൻകൂടി അവകാശം കാണുന്നില്ല. നമ്മുടെ ഇടയിൽ സാഹിത്യപരിശ്രമം ഒരു ഉപജീവനമാൎഗ്ഗമായി ആരെങ്കിലും കണക്കാക്കുന്നതായാൽ, അവരുടെ ജഠരാ

ണിക്കു കടലാസ്സു ദഹിപ്പിക്കത്തക്ക ശക്തിയുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഇതരഭാഷകളുടെ ആക്രമണത്താൽ ശോച്യാവസ്ഥയെ പ്രാപിച്ചുതുടങ്ങീട്ടുള്ള നമ്മുടെ മലയാളഭാഷയുടെ നിലനില്പിനുവേണ്ടി എല്ലാ ഭാഷാഭിമാനികളും ഒത്തൊരുമിച്ചു പരിശ്രമിക്കേണ്ടതായ ഈ ഘട്ടത്തിൽ, ഓരോരുത്തൻ സാഹിത്യപരിശ്രമത്തിൽനിന്നു ഒഴിഞ്ഞുപോകുവാൻ വിചാരിക്കുന്നതു ശരിയായിട്ടുള്ളതോ അനുവദിക്കത്തക്കതോ അല്ല. ഇത്രയും പറവാൻ എന്നെ പ്രേരിപ്പിച്ചതു മിസ്റ്റർ മേനവന്റെ മുഖവുരയിലെ ദൃഢപ്രതിജ്ഞയാണ്. അതു കുറേ സാഹസമായിപ്പോയി എന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. യൗവനകാലംമുതൽക്കു ഇതുവരെ അസാധാരണമായ പ്രേമത്തോടുകൂടി സഹവസിച്ചിരുന്ന സാഹിത്യാംഗനയിൽ മിസ്റ്റർ മേനവനു പെട്ടെന്നു വൈരാഗ്യം വന്നുചേർന്നതായി കാണുന്നതു ലോകരീതിക്കു യോജിച്ചതല്ലെന്നു പറയേണ്ടിയിരിക്കുന്നു. സഹൃദയലോകം സമുൽക്കണ്ഠയോടെ അദ്ദേഹത്തിന്റെ തൂലികയിലേക്കു നോക്കിക്കൊണ്ടിരിക്കുന്നുണ്ടെന്നു അറിയുന്നസ്ഥിതിക്ക്, തന്റെ സൈ്വരവേളയെങ്കിലും സാഹിത്യപരിശ്രമത്തിനു വിനിയോഗിക്കാമെന്നെങ്കിലും സമ്മതിക്കാതെ ഇരുന്നതു ഭാഷാദേവിയുടെ ഭാഗ്യവിപര്യയമാണെന്നേ പറയേണ്ടതുള്ളു. സാഹിത്യസംബന്ധമായ തന്റെ കൃത്യങ്ങൾ തന്റെ പ്രിയ

പുത്രി ജാനകി അമ്മ മേലിൽ നിറവേററിക്കൊള്ളു മെന്നായിരിക്കാം മിസ്റ്റർ മേനോൻ സമാധാനിക്കുന്നതു്. അതിന്നു വേണ്ടത്തക്ക പഠിപ്പും പ്രാപ്തിയും ഈ മാന്യയുവതിക്കുണ്ടെന്നു സമ്മതിക്കാം. പ്രസ്തുത പുസ്തകംതന്നെ അതിന്നു മതിയായ സാക്ഷ്യം വഹിക്കുന്നതുമുണ്ടു്. എങ്കിലും തക്കതായ പിൻഗാമിയുണ്ടെന്നുള്ള സംഗതി മിസ്റ്റർ മേനവനെ സാഹിത്യപരിശ്രമത്തിൽനിന്നും പിൻവലിപ്പിക്കേണമെന്നില്ലെന്നാണ് സാഹിത്യലോകം സിദ്ധാന്തിക്കുന്നതു്. മേലിലും ഉത്തമങ്ങളായ ഇത്തരം ഗ്രന്ഥങ്ങളെക്കൊണ്ടു ഈ 'അനുഗ്രഹീതകുടുംബം' ഭാഷാദേവിയെ സമർപ്പണം ചെയ്തു കാണുവാൻ താല്പര്യപ്പെടുന്നു.



# വിഷയവിവരം

# ഭാരതീയ

# വനിതാദർശങ്ങൾ.

ശ്രീപരദേവതായൈ നമഃ

## ൧. അരുന്ധതി.

(ചാരിത്രം)

സന്ധ്യ ബ്രഹ്മാവിൻെറ മാനസപുത്രി ആയിരുന്നു. കാലദോഷത്താൽ, ഒരിക്കൽ, ഒരു ദുർവ്വിചാരം അവരുടെ മനസ്സിൽ കടന്നുകൂടി. ദുർവ്വിചാരം ദുഷ്പ്രവൃത്തിപോലെതന്നെ നീചമായിട്ടുള്ളതാണ്. അതുകൊണ്ട്, അവർ കഠിനമായി തപസ്സുചെയ്തു് പാപനിവൃത്തി വരുത്തുന്നതിന് വേറെ ഒരു ജന്മം എടുക്കുവാൻ നിശ്ചയിച്ചു.

അനേകം സംവത്സരങ്ങൾക്കു മുമ്പ്, ലോഹിതസരോവരമെന്ന പുണ്യസരസ്സിൻെറ സമീപമുള്ള ചന്ദ്രഭാഗപർവ്വതത്തിൻെറ പാർശ്വത്തിൽ ഈ സ്ത്രീരത്നം തപസ്സുചെയ്തുകൊണ്ടിരുന്നു. സിന്ധുവിൻെറ ഒരു ശാഖയായ ചന്ദ്രഭാഗാനദി ഈ പർവ്വതത്തിൽ നിന്നാകുന്നു ഉത്ഭവിക്കുന്നതു്.

മനുഷ്യദൃഷ്ടികൾക്ക് അഗോചരമായിരിക്കുന്ന ആ വിജനപ്രദേശത്തിന്റെ പ്രശാന്തരമണീയത്വം നയനാനന്ദകരമായിരുന്നു. വികസിച്ച താമരപ്പൂക്കളുടെ വിലാസരംഗമായ ആ സ്ഥലം അരയന്നം മുതലായ പക്ഷികളുടെ മധുരക്രൂജിതങ്ങളാൽ മുഖരിതമായിരുന്നു. പച്ചപ്പരവതാനി വിരിച്ചപോലെ ഭംഗിയിൽ പുല്ലുകൊണ്ടു് നിബിഡമായിരുന്ന ആ മൈതാനവും അതിൽ അവിടേയും ഇവിടേയും ആയി നിന്നിരുന്ന ഫലവൃക്ഷങ്ങളും ചാടികളിക്കുന്ന മാൻകിടാങ്ങളുടേയും ആടുന്ന മയിലുകളുടേയും പാടുന്ന കുയിലുകളുടേയും വിനോദസ്ഥലങ്ങളായിരുന്നു.

ഉറക്കമിളച്ചും ഉപവസിച്ചും ഉള്ള ദീർഘമായ വ്രതംകൊണ്ടു് കന്യകയായ സന്ധ്യ അവരുടെ കൃശമായ ഗാത്രത്തെ ഒന്നുകൂടി ക്ഷീണിപ്പിച്ചു. അവരുടെ വ്രതനിയമങ്ങളുടെ കാഠിന്യം കണ്ടു് ദേവന്മാർകൂടി വ്യസനിച്ചു. എങ്കിലും സന്ധ്യക്ക് സന്ധ്യയുടെ ആരാധനാദേവനായ വിഷ്ണുവിനെക്കൂടി പ്രസാദിപ്പിക്കേണ്ടിയിരുന്നതിനാൽ, സന്ധ്യ അവരുടെ ശ്രമങ്ങളെ അധികമാക്കിയതേ ഉള്ളു. അവർ വളരെക്കാലം ആഹാരനിദ്രകൾ കൂടാതെ ഭക്തിയോടുകൂടി തപസ്സുചെയ്തു. അന്നത്തെ അവരുടെ കിടയ്ക്ക പുല്ലും, വസ്ത്രം മരവിരിയും, പാനീയം തൃണാഗ്രങ്ങളിലുള്ള നീർത്തുള്ളികളും മാത്രമായിരുന്നു. അവരുടെ മൃദുവായ ശയ്യയൊ വിലപിടിച്ച വസ്ത്രങ്ങളൊ ഒന്നും ആ കാലത്തു് അവർ ഉപയോ

ഗിച്ചിരുന്നില്ല. സന്ധ്യ തീവ്രമായ മൌനവ്രതത്തെ ആചരിച്ചിരുന്നതിനാൽ, അവർ അന്യന്മാരോടു സംസാരിച്ചിരുന്നില്ലെന്നു മാത്രമല്ല, സ്വന്തം കൎണ്ണപുടങ്ങൾക്കുകൂടി ഗോചരമായി ഭവിക്കത്തക്ക ഒരു ശബ്ദംപോലും അവർ പുറപ്പെടുവിച്ചിരുന്നില്ല. സന്ധ്യക്ക് ജ്ഞാനോപദേശം ലഭിച്ചിട്ടില്ലാതിരുന്നതിനാൽ, അവരുടെ ആത്മാവ് അജ്ഞാനാന്ധകാരത്തിൽ കിടന്നുഴലുകയായിരുന്നു. ഭഗവാൻതന്നെ ആജ്ഞാപിച്ച പ്രകാരം, മഹാത്മാവായ വസിഷ്ഠമഹൎഷി അവരുടെ അടുക്കൽ ചെന്ന് അവൎക്ക് ജ്ഞാനോപദേശം ചെയ്തു. അതിനുശേഷം, തന്റെ ഭക്തയെ അനുഗ്രഹിപ്പാനായി വിഷ്ണുതന്നെ അവരുടെ മുമ്പിൽ പ്രത്യക്ഷമായി. ആ സമയം, സന്ധ്യ, നമസ്കരിച്ച്,

ശ്രീരാമഗോവിന്ദ ഗോപാലവൈകുണ്ഠ
നാരായണ കൃഷ്ണ വിഷ്ണോ മുരാന്തക
കാരുണ്യവാരിധേ ശൌരേ ജനാൎദ്ദന
ക്ഷീരാബ്ധിശായിൻ ഹൃഷീകേശ കേശവ
സീതാപതേ സത്യഭാമാപതേ ഹരേ
പീതാംബരാനന്ദ ലക്ഷ്മീപതേ വിഭോ
രാധാപതേ മാധവാംഭോജലോചന
സാധാരണശ്രീദ ശ്രീമൻ നമോസ്തുതേ

എന്നിങ്ങനെ സ്തുതിച്ചു. ആ കന്യകയുടെ സ്തോത്രങ്ങളെക്കൊണ്ടു പ്രസാദിച്ച ആ ദേവദേവേശൻ അവൎക്ക് ഇഷ്ടമുള്ള വരങ്ങളെ കൊടുക്കാമെന്ന് അരുളിച്ചെയ്തു.

തദനന്തരം, അവർ ഇങ്ങനെ അത്ഥിച്ചു: "ഭഗവാനെ! അങ്ങയുടെ ശിഷ്യയാവുന്നതിനുകൂടി അയോഗ്യയായ ഇവളുടെ പൂജകൊണ്ടു് അവിടുന്നു പ്രസാദിച്ചു എങ്കിൽ, ജീവജാലങ്ങൾക്കു് അവയുടെ യൌവനദശയ്ക്കു മുമ്പു് കാമവികാരജന്യങ്ങളായ ചാട്ടക്തികൾക്ക് അടിമപ്പെടാതിരിക്കുവാൻതക്ക മനഃശക്തി അവൾക്കുണ്ടാക്കിക്കൊടുക്കുന്നതിനും, എൻെറ ഭാവിയായ ഭത്താവിൽനിന്നു വ്യതിരിക്തമായ ഒരു ജീവിതം എനിക്കുണ്ടാകാതിരിക്കത്തക്ക വിധം എൻെറ സവ്വസ്വവും അദ്ദേഹത്തിൽ ലയിക്കുന്നതിനും, എൻെറ പ്രാണപ്രിയനിലല്ലാതെ മററാരിലും കാമവികാരത്തോടുകൂടി എൻെറ ദൃഷ്ടികൾ പതിയാതിരിക്കുന്നതിനും അനുഗ്രഹിപ്പാനായിക്കൊണ്ടു് ഞാൻ പ്രാത്ഥിക്കുന്നു." ഇതുകേട്ടു് അവരുടെ ഇഷ്ടങ്ങളെ അനുസരിച്ചുള്ള വരങ്ങൾ കൊടുപ്പാൻ ഭഗവാൻ സമ്മതിച്ചു. സ്വായംഭുവമനുവിൻെറ പുത്രിയായ ദേവഹൂതിയിൽ കദ്ദമപ്രജാപതിയുടെ മകളായി സന്ധ്യയെ മേധാതിഥിയുടെ യാഗഭൂമിയിൽ കാണാറാകുമെന്നും, അതിനുശേഷം, സൂര്യമണ്ഡലത്തിൽ അനവരതം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഒരു തേജസ്സിൻെറ ശാശ്വതമായ ഒരു സ്ഥാനം അവൾ ലഭിക്കുമെന്നും അരുളിച്ചെയ്തു് വിഷ്ണുഭഗവാൻ മറഞ്ഞു.

൨

ബ്രഹ്മഷിദേശത്തു് ചന്ദ്രഭാഗാനദിയുടെ സമീപം വിശാലമായി കിടന്നിരുന്ന പ്രദേശത്തായിരുന്നു മേധാ

തിഥിമഹർഷിയുടെ ആശ്രമം. സന്തോഷസമാധാനസമ്മിശ്രമായ ഒരു ചിത്രംപോലെ ആയിരുന്നു ആ സ്ഥലം. മരണത്തിനും ദുഃഖത്തിനും അവിടെ പ്രവേശംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ ഋഷികന്യകമാരുടെ നിരുപദ്രവങ്ങളായ കളികളെക്കൊണ്ടും പുഞ്ചിരികളെക്കൊണ്ടും ആ ആശ്രമത്തെ ശോഭമാനമാക്കുന്നതിന് ഒരു പ്രതിബന്ധവുമുണ്ടായിരുന്നില്ല. പുരാണമുനികൾ ചെയ്തുവന്ന വേദോച്ചാരണങ്ങളുടേയും മററ് ഈശ്വരസ്തോത്രങ്ങളുടേയും ശ്രവണമാഹാത്മ്യം കൊണ്ട് സിംഹം, പുലി മുതലായ ക്രൂരജന്തുക്കൾ അവയുടെ ജാതിവൈരം വിട്ട്, പശു, മാൻ, എന്നീ മൃഗങ്ങളൊരുമിച്ച് ഈ താപസകുമാരികളുടെ കരപല്ലവങ്ങളുടെ പരിലാളനകളെ സ്വീകരിച്ചും കൊണ്ട് ആ ആശ്രമത്തിന്റെ ഉപവനപ്രാന്തങ്ങളിൽ സ്വൈരമായി സഞ്ചരിച്ചുകൊണ്ടിരുന്നു. ഋഷിമാർ, ഇഹലോകവിഷയങ്ങളിൽ അവരെ സംബന്ധിച്ചേടത്തോളം അശ്രദ്ധന്മാരായിരുന്നു എങ്കിലും, ഭഗവൽപാദങ്ങളിൽ ഭക്തിശ്രദ്ധയോടുകൂടി നമസ്കരിച്ചു സ്തുതിക്കുന്ന സമയം, ലോകത്തിന്റെ ഗുണാഭിവൃദ്ധിയെ അവർ സ്മരിക്കാതിരുന്നില്ല. മേധാതിഥിയുടെ ആശ്രമം നിത്യമായ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും യഥാർത്ഥമായ ഒരു ചിത്രംപോലെ ആയിരുന്നു.

മേധാതിഥിമഹർഷി സോമയാഗം അനുഷ്ഠിക്കുകയായിരുന്നു. അതൊരു മഹത്തായ യാഗമായിരുന്നു. ആ

സമയത്തു് ഹോമകുണ്ഡത്തിൽനിന്നു് പുറപ്പെടുന്ന പുക കൊണ്ടു് ആകാശം മുഴുവനും ധൂമമയമായിത്തീൎന്നു. യാഗത്തിനായി അവിടെ സകല ദേവന്മാരും സന്നിഹിതരായിരുന്നു. ദേവന്മാരെല്ലാവരും ഹവിൎഭാഗത്തെ സ്വീകരിച്ചു് അവരവരുടെവിമാനങ്ങളിൽ കയറി സ്വസ്ഥാനങ്ങളിലേക്കുപോയി. സാധാരണ ഋഷിമാൎക്കു് ലഭിക്കാത്തതായ ഒരു വിശേഷം മേധാതിഥി മഹൎഷിക്കു കിട്ടുകയും ചെയ്തു. യാഗം അവസാനിച്ചു. അതിനുശേഷം, ശിഷ്യന്മാർ ഗുരുവിന്റെ ആജ്ഞപ്രകാരം ഹോമകുണ്ഡത്തിലെ പാവനമായ ഭസ്മം വാരിയെടുക്കുമ്പോൾ, അതിൽ അത്യത്ഭുതമായ ഒരു കാഴ്ച അവർ കണ്ടു.

അരുണോദയത്തിലെ രവികിരണങ്ങൾ പോലെ ശോഭിക്കുന്നവളും, പുതുതായി വിടൎന്ന താമരപ്പൂവിന്റെ സൌരഭ്യത്തോടുകൂടിയവളും, അതിരാവിലെ കുശാഗ്രങ്ങളിൽ കാണുന്ന നീൎത്തുള്ളികൾപോലെ നിൎമ്മലയുമായ ഒരു കുട്ടി സാവധാനത്തിൽ കണ്ണുകൾ തുറന്നു് അത്ഭുതപരവശനായി നില്ക്കുന്ന ആ മഹൎഷിയെ നോക്കി ചിരിച്ചുകൊണ്ടു് കിടക്കുന്നതുകണ്ടു. "ഈ കുട്ടിയെ സ്വന്തം പുത്രിയെപ്പോലെ സ്വീകരിക്കുക. ഇവൾ ബ്രഹ്മാവിന്റെ മാനസപുത്രിയും അകല്മഷയുമായ സന്ധ്യയാണു്. ഇവൾ പാപനിവൃത്തിക്കായി ഒരു ഉദ്ദേശ്യത്തെ ഫലിപ്പിക്കുവാൻ രണ്ടാമതും ജനിച്ചിരിക്കുകയാണു്." എന്നു് അശരീരിവാക്കു കേൾക്കുകയും മഹൎഷി ഉടനെ ആ വാക്കുകളെ അംഗീകരിക്കുകയും

ചെയ്തു. അദ്ദേഹം കുട്ടിയെ എടുത്തു്, ഒരു അനുഗ്രഹീതനായ പിതാവിനെപ്പോലെ, അതിനെ ചുംബിച്ചു. അദ്ദേഹം കുട്ടിക്കു് അരുന്ധതി എന്നു പേരും ഇട്ടു.

൩

ആ കുട്ടി ദേവതുല്യമായ സൌന്ദൎയ്യത്തോടുകൂടി വളൎന്നുവന്നു. ആ കുട്ടിയെ കാണുന്നതുതന്നെ എല്ലാവൎക്കും ഒരു സന്തോഷത്തിനു കാരണമായിരുന്നു. ആ കുട്ടിയുടെ മന്ദമായ കരസ്പൎശം അവിടെയുള്ള പുഷ്പങ്ങളുടെ വികാസഹേതുവായി. ചന്ദ്രഭാഗത്തിലെ ആശ്രമപ്രദേശമെല്ലാം ആ കുട്ടിയുടെ അമാനുഷമായ സ്വരമാധുൎയ്യത്തിന്റെ ധ്വനിയോടുകൂടിയതായി ഭവിച്ചു. അവളുടെ പരിശുദ്ധമായ പാദസ്പൎശത്താൽ ആ ഭൂഭാഗം നിൎമ്മലമായിത്തീൎന്നു. അവിടെ ജ്ഞാനവൃദ്ധകളായ ഗേഹിനികളെക്കൊണ്ടു് അവളുടെ വിദ്യാഭ്യാസം നടത്തിവന്നു. ആ മാതൃകാമഹതികൾ സ്ത്രീകളുടെ, അതിലും വിശേഷിച്ചു സാധ്വികളുടെ ധൎമ്മമാൎഗ്ഗങ്ങളെ അവൾക്കായി ഉപദേശിച്ചു. ഏഴുസംവത്സരക്കാലം ആ കുട്ടി അമാനുഷങ്ങളായ ഉപാദ്ധ്യായിനികളുടെ ഉപദേശത്തെ കേട്ടു പഠിച്ചു; അങ്ങനെ അവൾക്കു മനഃപരിഷ്കാരം വന്നതോടുകൂടി, പ്രായപൂൎത്തിയും വന്നു തികഞ്ഞു. അവർ ജ്ഞാനത്തിന്റെയും സത്യത്തിന്റെയും ബഹുമാനത്തിന്റെയും ഒരു ഭണ്ഡാഗാരമായിത്തീൎന്നു. അരുന്ധതിയുടെ കീൎത്തി ലോകമെല്ലാം പരന്നു.

൪

അരുന്ധതിക്കു പൂൎണ്ണയൌവനമായി. അവർ അജ്ഞാനത്തിന്റെ മറുകര കടന്നു് ജ്ഞാനദൃഷ്ടിയോടുകൂടിയവരായിതീൎന്നു. എന്നാൽ അവൾ സന്ധ്യയെപ്പററി സ്മരണയുണ്ടായിരുന്നുവൊ? അവരുടെ തപോഹേതുവും ഉപദേഷ്ടാവുമായ വസിഷ്ഠമഹൎഷിയേയും അവരുടെ ഉപാസനാദേവനോടുള്ള പ്രാൎത്ഥനകളേയും അവർ വിസ്മരിച്ചിരുന്നുവൊ?

൫

ആ വസിഷ്ഠൻ അമാനുഷമായ രൂപലാവണ്യത്തോടുകൂടിയ ഒരു ഋഷികുമാരനും ജഗദീശ്വരന്റെ പരമഭക്തനും ആയിരുന്നു. അദ്ദേഹം സകല ഉത്തമഗുണങ്ങൾക്കും ഒരു സൽക്ഷേത്രമായിരുന്നു. സന്ധ്യയുടെ മുമ്പിലത്തെ ആത്മവിശുദ്ധി അവർ ഏതുവിധം പ്രാപിക്കേണമെന്നു കാണിപ്പാനായി സ്രഷ്ടാവു് അദ്ദേഹത്തെ അവരുടെ അടുക്കലേക്കയയ്ക്കുകയും അദ്ദേഹം അവൾക്കു് ആ വഴി കാണിച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ടു്. സന്ധ്യയുടെ പാപനിവൃത്തിക്കുള്ള നിമിത്തം അദ്ദേഹമായിരുന്നു. പാപനിവൃത്തി വരുത്തി 'സന്മാൎഗ്ഗത്തിൽ ചരിപ്പിച്ചുകമതിലതിസത്തായ ബോധം വളൎത്തി'ക്കൊണ്ടുവന്ന ആളുടേയും സന്ധ്യയുടേയും ചേൎച്ചയിൽ ബ്രഹ്മാവിന്റെ ദൃഷ്ടിപതിഞ്ഞതു് ഉചിതമായി. എന്നാൽ സന്ധ്യക്കു് പണ്ടു് ഉപകാരംചെയ്ത ആളെപ്പററി ഈ സന്ദൎഭത്തിൽ സ്മരണ ഉണ്ടായില്ല.

അരുന്ധതിയുടെ പൂർവ്വജന്മമായ സന്ധ്യയുടെ ജന്മം അരുന്ധതിയിൽനിന്ന് ഒരു മായാപടത്താൽ മറയ്ക്കപ്പെട്ടിരുന്നു.

൩

"അന്യനായ ഒരാളിൽ കാമപാരവശ്യത്തോടുകൂടി എന്റെ ദൃഷ്ടികൾ പതിഞ്ഞതു് എത്ര കഷ്ടമായി?" എന്ന് അരുന്ധതി, അവരുടെ വാസസ്ഥലത്തിന്നരികെ മാനസാചലത്തിൽ, ഒരുദിവസം വൈകുന്നേരം കർമ്മാനുഷ്ഠാനം ചെയ്തുകൊണ്ടിരിക്കുന്ന വസിഷ്ഠമഹർഷിയെ കണ്ട സമയം, വിചാരിച്ചു. "ഇതാണൊ ഞാൻ സമ്പാദിച്ച വിദ്യയുടെ ഫലം? എന്റെ ആത്മസംയമനത്തിന്റെ ശക്തി ഇത്രമാത്രമാണൊ? എന്റെ സങ്കല്പപ്രമാണം മാഞ്ഞുമറഞ്ഞു പോകുന്നുവല്ലൊ ഈശ്വരാ! എന്റെ ഹൃദയം തകൎന്നുപോകുമെന്നുതോന്നുന്നു." എന്ന് അവർ താൻതന്നെ പറഞ്ഞു. അരുന്ധതി വ്യസനിച്ച് ഗുരുവിന്റെ അടുക്കൽ ഓടിച്ചെന്ന് അവരുടെ സങ്കടത്തെ തുറന്നുപറഞ്ഞു. കുററം സമ്മതിച്ച് മനസ്സുറപ്പില്ലായ്മകൊണ്ട് നിമിഷനേരം ഉണ്ടായ പാപത്തിന്റെ മോചനത്തിന്നുള്ള വഴി എന്തെന്നു ചോദിച്ചതോടുകൂടിത്തന്നെ അരുന്ധതിക്ക് കുറെ ആശ്വാസം തോന്നി. അദ്ദേഹം അവരുടെ ജ്ഞാനദൃഷ്ടിയെ മറച്ചിരുന്ന മായാപടത്തെ മാററി, അരുന്ധതിയുടെ മുജ്ജന്മമായ സന്ധ്യയെ കാണിച്ചുകൊടുത്തു. അരുന്ധതി അന്യനെന്നു വിചാരിച്ച ആ ആൾ അവരുടെ

പാപമോചനത്തിന കാരണഭൂതനായ ആ ഉപദേഷ്ടാവുതന്നെ ആണെന്നും, അവക്ക് ആ ഋഷിയോടുണ്ടാവുന്ന ബന്ധം നിമിത്തം സംഭവിക്കുന്നതായ പാപനിവൃത്തിക്കുള്ള കാലം സമീപിച്ചിട്ടുണ്ടെന്നും, അവരുടെ ഗുരുവിൽനിന്നറിഞ്ഞ സമയം, അരുന്ധതിക്കുണ്ടായ സമാധാനം എത്രയോ അധികമായിരുന്നു. അതിനുശേഷം, ആ മായാപടം അരുന്ധതിയുടെ ജ്ഞാനദൃഷ്ടിയെ മറച്ച് പിന്നെയും അവരെ ആ ആശ്രമവാസത്തിൽ പ്രവേശിപ്പിച്ചു. "ചപ്പുചിപ്പു ചവറെ"ന്നിവയെ നരതിരകളോടുകൂടി തള്ളി നീക്കി ശക്തിയായി ഒഴുകിയശേഷം, ഒരു വലിയ പുഴയിലെ ലഹള ശമിക്കുന്നതുപോലെ, അരുന്ധതിയുടെ മനസ്സിൻെറ ചാഞ്ചല്യം നിന്ന്, ദൃഢതയോടുകൂടി അത് അതിൻെറ ഉദ്ദേശസിദ്ധിയെ പ്രാപിക്കുവാനുള്ള സമയം കാത്തിരിക്കുന്നു. അവരുടെ ഉദ്ദേശത്തിൻെറ ഫലപ്രാപ്തി ദൃഷ്ടിഗോചരമായിതീൎന്നിട്ടുണ്ടായിരുന്നു.

൭

മേധാതിഥിമഹർഷി ഒരു കല്യാണാഘോഷം നടത്തുകയായിരുന്നു. അതിനു സകല ദേവന്മാരേയും ക്ഷണിച്ചിരുന്നു. വധുവിനെ അനുഗ്രഹിപ്പാനായി ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും അവിടെ പ്രത്യക്ഷമായിരുന്നു. മേധാതിഥി അരുന്ധതിയെ വസിഷ്ഠമഹർഷിക്ക് വിവാഹം ചെയ്തു കൊടുക്കു

കയായിരുന്നു. അവരുടെ ജീവിതകാലത്തിൽവെച്ചു പ്രധാനമായ ആ മുഹൂർത്തസമയത്ത്, അരുന്ധതി, ആക്കുവേണ്ടി ഒരു ജന്മം ഉപേക്ഷിച്ചു പരിശുദ്ധമായ ഹോമകുണ്ഡത്തിൽ രണ്ടാമതു ജനിച്ചുവൊ, ആ ഭത്താവിനോട് അവർ സത്യവതിയായിരിക്കാമെന്ന് വാഗ്ദാനം ചെയ്യുന്നു. നിഴൽ ഏതുപ്രകാരം ശരീരത്തെ അനുഗമിക്കുന്നുവൊ, അപ്രകാരം അവർ അവരുടെ ഭത്താവിനെ അനുഗമിക്കുമെന്ന് മനസ്സിലുറച്ചു. അവർ ഏകോപിച്ചു, അവരുടെ സവ്വസ്വവും ഒന്നായിതീൎന്നു. അവർ വളരെക്കാലം സുഖമായിരുന്നശേഷം, സുഖദുഃഖാദികളിലും ജയാപജയങ്ങളിലും എന്നല്ല ഇഹത്തിലും പരത്തിലും തന്റെ ഭത്താവിനെ അനുഗമിക്കുന്ന സ്ത്രീയെ അനുഗ്രഹിപ്പാനായി ശാശ്വതമായി പ്രകാശിച്ചുകൊണ്ടു ദേവലോകത്തിൽ സ്ഥിതിചെയ്യുന്നു.

അരുന്ധതിയെപ്പററി ഇതിലധികം പറഞ്ഞിട്ടാവശ്യമില്ലല്ലൊ. പിന്നെ അവക്ക് അന്യമായ ഒരു ജീവിതം ഉണ്ടായിട്ടില്ല. വേർതിരിക്കുവാൻ പാടില്ലാത്ത വിധം ഒരു പുഴ ഏതുപ്രകാരം സമുദ്രത്തിൽ ലയിക്കുന്നുവൊ, ആ വിധം അരുന്ധതി അവരുടെ ഭത്താവിൽ ലയിച്ചിരിക്കുന്നു.

മേഘമണ്ഡലത്തിൽ നിന്നും ഉയൎന്ന് നീലനിമ്മലസ്ഫടികസമാനമായ ആകാശമണ്ഡലത്തിൽ, നക്ഷത്രപ്രശോഭിതമായ ഒരു രാത്രി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സപ്തതാരാവലിയെ നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കുമ

ല്ലോ. ഈ നക്ഷത്രസമൂഹത്തെ നാം സപ്തൎഷിമണ്ഡലമെന്നു പറയുന്നു. അവിടെ ഒരിക്കലും വേർപിരിയാത്ത പ്രാണവല്ലഭനായ വസിഷ്ഠമഹൎഷിയൊരുമിച്ച്, അരുന്ധതീദേവി വസിക്കുന്നു. അവരുടെ ഭൎത്താവിങ്കലുള്ള അനിതരസാധാരണമായ ഭക്ത്യനുരാഗം നിമിത്തം, അവൎക്ക് ദേവന്മാരുടെ ഇടയിൽ ശാശ്വതമായ ഒരു സ്ഥാനം ലഭിച്ചിട്ടുണ്ട്. ഇപ്പോഴും ശാസ്ത്രോക്തമായി വിവാഹം നടത്തുന്ന ഹിന്തുക്കളുടെ ഇടയിൽ, ഒരു യുവാവ് തന്റെ നൂതന വധുവിനെ സ്വീകരിക്കുന്ന സമയത്ത്, 'അരുന്ധതിയെപ്പോലെ നിഷ്കപടമായ പാതിവ്രത്യത്തോടുകൂടി നീയും നിന്റെ ഭൎത്താവിനോടു ചെരുമാറുക.' എന്നൎത്ഥമുള്ള ഒരു ദിവ്യമന്ത്രം ഉച്ചരിക്കുക പതിവുണ്ട്. ഹിന്തുകുടുംബങ്ങളിൽ അവർ ഒരു ആരാധനാദേവിയാണ്. എല്ലാ സ്ത്രീകൾക്കും അവർ ഒരു ജീവനാഡിയും ജീവിതപഥത്തിൽ വഴി കാണിക്കുന്ന ഒരു ദിവ്യതേജസ്സും ആകുന്നു. ഹിന്തുക്കളുടെ സാമുദായികകുടുംബം കാലത്തിന്റെയും മോഹത്തിന്റെയും ഉപപ്ലവത്തെ ഗണിക്കാതെ നിലനിന്നു പോരുന്നുണ്ട്, അതിനുള്ള കാരണം അവരുടെ സ്ത്രീകൾ സച്ചരിതകളായ മാതൃകകളായി ജീവിച്ചിരിക്കുന്നതു മാത്രമാണ്.

ഇഹലോകവാസം വെടിയാറായിട്ടുള്ളവൎക്ക് അരുന്ധതീനക്ഷത്രത്തെ കാണുവാൻ സാധിക്കുകയില്ലെന്ന് നമ്മുടെ ഇടയിൽ ഒരു വിശ്വാസമുണ്ട്.

നപശ്യന്തിസനക്ഷത്രാം യസ്തുദേവീമരുന്ധതീം
ധ്രുവമാകാശഗംഗാം ച തംവദന്തിഗതായുഷം.

ഈ വിശ്വാസത്തിന് വാഗ്ഭടാചാൎയ്യർ വികൃതി വിജ്ഞാനീയത്തിൽ ഒരു ശ്ലോകംകൊണ്ടു് ശാസ്ത്രോക്തമായ ഒരു പ്രാബല്യം കൊടുത്തിട്ടുണ്ടു്. ദേവന്മാർ കൂടി അരുന്ധതിയുടെ നേരെയുള്ള അവരുടെ നടപടികളെക്കൊണ്ടു്, വയോലിംഗങ്ങളല്ല ഭക്തിബഹുമാനത്തിനുള്ള കാരണം എന്നു് വിശദമാക്കിയിട്ടുണ്ടു്.

ന്വാമഗൌരവഭേദേന മുനീംശ്ചാപശ്യദീശ്വരഃ
സ്ത്രീപുമാനിത്യനാസ്ഥൈഷാവൃത്തം ഹിമഹിതം സതാം

മേൽപറഞ്ഞ കാരണങ്ങളാലാകുന്നു, അരുന്ധതീദേവിയെക്കുറിച്ചു് സീതാദേവിയുടെ അച്ഛനും സകലശാസ്ത്രവിശാരദനും രാജൎഷിയുമായ ജനകമഹാരാജാവ് ഈവിധം പ്രസ്താവിച്ചിരിക്കുന്നതു്:

ധന്യൻ പൂജ്യരിൽവെച്ചു പൂജ്യനമലാ
ത്മാവെങ്കിലും നിൻ പ്രിയൻ
നിന്നാലല്ലെ വിശുദ്ധനെന്നു കരുതി
ക്കൊള്ളുന്നതാത്മാവിനെ
എന്നും ലോകശുഭപ്രദേ! നിഖിലരും
വന്ദിക്കുമീനിൻപദം
വന്ദിക്കുന്നു ശിരസ്സിനാലുടനുഷഃ
കാലത്തിനെപ്പോലെ ഞാൻ.

# ൨ സതീദേവി.

(ആത്മസംസ്കരണം.)

ദക്ഷപ്രജാപതി ഹിമാലയമഹാഗിരിയിൽ അദ്ദേഹത്തിൻെറ മണിശിലാമന്ദിരത്തിൽവെച്ചു കൊണ്ടാടുവാൻ പോകുന്ന വാജപേയയാഗത്തിനു സകലരേയും ക്ഷണിക്കുന്നതിനു ദേവന്മാരുടെ ദൂതനായ നാരദൻ ത്രിലോകങ്ങളിലും പോയി തിരിച്ചുവന്നു കഴിഞ്ഞിരിക്കുന്നു. ദേവന്മാർ, മഹർഷികൾ, ഭക്തന്മാർ തുടങ്ങിയ എല്ലാവക്കും പൊതുവേയുള്ള ഒരു അഭ്യർത്ഥനമായിരുന്നു അത്. ദേവന്മാരിൽ അഗ്രഗണ്യനായ മഹാദേവനെ അദ്ദേഹം ക്ഷണിക്കേണ്ടവരുടെ കൂട്ടത്തിൽ പെടുത്തിയിരുന്നില്ല.

൨

ദക്ഷൻെറ അസാധാരണമായ ഈ നടപടിയെ മനസ്സിലാക്കുന്നതിനു നമുക്ക് അല്പം ഭൂതാവലോകനം ആവശ്യമാണ്. ബ്രഹ്മാവിൻെറ പ്രഥമപുത്രനായ ദക്ഷൻ അനേകം സ്ത്രീപ്രജകളുടെ ജന്മഹേതുവായിരുന്നു. ഇവരെ കല്യാണം കഴിച്ചുകൊടുത്ത അവസരങ്ങളിൽ, ഓരോ വിവാഹബന്ധവും അമരന്മാരുടെ ഇടയിൽ തനിക്കുള്ള സ്ഥിതിക്കും തൻെറ കുലത്തിൻെറ പാരമ്പര്യക്രമങ്ങൾക്കും അന്തസ്സിനും അനുരൂപമായി

രിക്കുന്നതിന്ന അദ്ദേഹം മനസ്സിരുത്തുകയുണ്ടായി. ശിവനെ വരിക്കുവാൻ നിശ്ചയിച്ച അദ്ദേഹത്തിൻെറ ഒട്ടക്കത്തെ പുത്രിയായ സതീദേവിയുടെ ചാച്ച് മാത്രം അദ്ദേഹത്തിന്ന ഹിതമായിരുന്നില്ല. ശിവൻ ദരിദ്രനായിരുന്നു; നിൎദ്ധനത്വം തന്നെ വലിയൊരു സമ്പത്തായിട്ടാണ് മഹാദേവൻ കരുതിയത്—ലോകസേവനത്താൽ അലങ്കരിക്കപ്പെട്ടിട്ടുള്ള ദാരിദ്ര്യദശ ശിവന്റെ മഹിമയെ ഉണ്ടാക്കി. ശിവൻ ദാരിദ്ര്യത്തെ, തന്നെ സകല ഭാരങ്ങളിൽനിന്നും വിമുക്തനാക്കി, തനിക്ക് ആത്മജ്ഞാനമുണ്ടാക്കി തൻെറ ജീവാത്മാവിന്ന പരമാത്മാവായിട്ട് ഐക്യത്തിനൊരു വഴിയായിട്ടാണ് കരുതിയിരുന്നതു്. അദ്ദേഹത്തിന്ന വസ്തു ജഡവും ധനം നികൃഷ്ടവുമായിരുന്നു. കാമരഹിതനാകയാൽ, അദ്ദേഹം ദേവന്മാരിലും എത്രയോ ഉയൎന്ന ഒരു പദവിയിലും ആയിരുന്നു. ഹിമവാൻപൎവ്വതത്തിൻെറ അത്യുന്നതമായ കൊടുമുടിയിൽ വിജനപ്രദേശത്തിരുന്ന്, ആടുകളെപ്പോലെ തടിച്ച പണത്തിൽ കിടന്നുരുളുന്ന കീഴ്ഭാഗങ്ങളിലുള്ള തൻെറ കൂട്ടുകാരുടെ വൃഥാഭിമാനങ്ങളെ അദ്ദേഹം അല്പം പുച്ഛരസത്തോടുകൂടി നോക്കിവന്നു. സന്ന്യാസിവൎയ്യനായ ശിവൻെറ സൎവ്വസംഗപരിത്യാഗം അദ്ദേഹത്തിന്ന യോജിച്ചതായിരുന്നു. സതീദേവി ശിവനെ തൻെറ ഭൎത്താവായി സ്വീകരിച്ചു; ശിവൻ സതീദേവിയെ ഏററവും വിലപിടിച്ച സ്വത്തായും ആദരിച്ചു.

൩

ഈ നിർഭാഗ്യവശമായ സംബന്ധം, ഭാൎയ്യാഭൎത്താക്കന്മാൎക്ക് അധികമായ ദാമ്പത്യസുഖത്തെ കൊടുത്തു എങ്കിലും, ദക്ഷന് അതു് ഒട്ടും തൃപ്തികരമായിരുന്നില്ല. സുഖാനുഭോഗങ്ങളാൽ വളൎത്തിവന്ന വധുവിനെ നിൎദ്ധനനായ ഒരുവനു കല്യാണം കഴിച്ചുകൊടുത്തു. പിതൃഗൃഹത്തിൽനിന്നു സ്ത്രീധനമായി കിട്ടിയ വിലപിടിച്ച വസ്ത്രങ്ങളേയും ആഭരണങ്ങളേയും സതീദേവി മനസ്സാലെ ഉപേക്ഷിച്ചു്, മരവുരിയേയും പുള്ളിപ്പുലിത്തോലിനേയും ഉടുപുടവയായി സ്വീകരിച്ചു. കൂവളത്തിന്റെ തണൽ വീടും ഭൂതപ്രേതപിശാചുക്കൾ കൂട്ടുകാരും ആറും നീറും ഉരഗവും അലങ്കാരവും ആയ ഒരു വരന്റെ ആജ്ഞകൾക്ക് അവർ അധീനയുമായി. ബ്രഹ്മാവിന്റെ നിശ്ചയത്താൽ സകല ചരാചരങ്ങളുടേയും നാഥനായിത്തീൎന്ന് ഉദ്ധതനായ ദക്ഷന് ഈ വക സംഗതികളെ ചിന്തിക്കുകപോലും വഹിയാതെയായി.

൪

ദക്ഷന്റെ മനസ്സ് ഈ വിധമിരിക്കുന്ന കാലത്തു് ഒരു സംഭവമുണ്ടായി. അതു ദക്ഷനും ശിവനുമായുണ്ടായിരുന്ന വിപ്രതിപത്തിയെ ഒന്നിരട്ടിപ്പിച്ചു. ഭൃഗുമഹൎഷിയുടെ ആശ്രമത്തിൽ വെച്ചു നടത്തിയ ഒരു വലിയ സത്രത്തിന് എല്ലാദേവന്മാരെയും അദ്ദേഹം ക്ഷണിച്ചിരുന്നു. അവിടെവെച്ചു്, പരമശിവൻ ശ്വശുരന്റെ നിലയിൽ ദക്ഷനെ ബഹുമാനിച്ചില്ല. ആദ്ധ്യാത്മിക

മായ മഹാത്മ്യത്തിന്ന ഭൌതികശക്തിയാൽ പ്രധാനാധികാരം വേണമെന്ന പ്രമാണത്തെ ആശ്രയിച്ചായിരിക്കാം മഹാദേവൻ പ്രവൃത്തിച്ചത്. അതു ദക്ഷൻെറ അഭിമാനത്തെ വല്ലാതെ തപിപ്പിച്ചു; അദ്ദേഹത്തിന്ന തൻെറ ജാമാതാവിൻെറ നേരെ ഉണ്ടായിരുന്ന രോഷാഗ്നിയെ ജ്വലിപ്പിക്കുകയും ചെയ്തു. ഉൽഗ്രഗവ്വാന്ധനായ ദക്ഷൻ ശുഷ്കോക്തികളെക്കൊണ്ടു ശിവനെ ശകാരിക്കുകയും, പിശാചുക്കളുടെ ഈശനായ ഭഗവാന്ന ദേവന്മാരുടെ യാതൊരു യാഗത്തിലും മേലിൽ സല്ക്കാരഭാഗം കൊടുത്തുകൂടെന്ന തീർപ്പു കല്പിക്കുകയും ചെയ്തു. തൻെറ വിധി താൻ തന്നെ നടത്തി വഴികാണിപ്പാനായിരുന്നു വാജപേയയാഗം നടത്തിയതും ശിവനെ അതിൽനിന്ന് ഒഴിച്ചുനിൎത്തിയതും. ഇതുനിമിത്തം സതീദേവിക്കു പിതൃഗൃഹത്തിൽ പ്രവേശിപ്പാനുള്ള അവകാശം പോകുവാനും ദുഃഖം വഹിപ്പാനും ഇടയായി.

൫

അതു കാരണം ദേവദൂതനായ നാരദൻ ശിവൻെറ ഗൃഹത്തിൽ പെട്ടവരെ ഒഴിച്ചുള്ള നതോന്നതന്മാരായ സകല ദേവന്മാരെയും ദക്ഷപ്രജാപതിയുടെ യാഗത്തിന്ന ക്ഷണിച്ചു; എങ്കിലും അദ്ദേഹത്തിന്ന ഹിമാലയത്തിൽ കൈലാസത്തിലൊന്നു പോകാതിരിപ്പാൻ മനസ്സുവന്നില്ല. അവിടെ പോയതു ദക്ഷൻെറ മകളുടെ യോഗക്ഷേമങ്ങളെ അന്വേഷിക്കുവാനായിരു

ന്നില്ല: പിന്നയോ, അവരുടെ പിതൃഗൃഹത്തിൽ കാററു് ഏതുവിധമാണു് ഊതുന്നതെന്ന യാദൃച്ഛികമായൊരു സൂചന അവക്കു കൊടുക്കുന്നതിന മാത്രമായിരുന്നു. നാരദനങ്ങനെ ചെയ്യുന്നതിനു് ഒരു പ്രത്യേക കാരണമുണ്ടായിരുന്നു. ദക്ഷൻ ലോകത്തെ വളരെക്കാലമായി പീഡിപ്പിച്ചുവന്നിരുന്നു; ത്രൈലോക്യത്തിലുള്ളവരും ദക്ഷൻെറ അക്രമങ്ങളിൽ നിന്നു രക്ഷപ്രാപിപ്പാൻ അക്ഷമന്മാരായിരിക്കുകയായിരുന്നു; അതുകാരണം, ദക്ഷനു് അധഃപതനം നേരിടുവിക്കുവാൻ നാരദൻ ഉത്സുകനുമായിരുന്നു. അദ്ദേഹം നടന്ന കാര്യങ്ങളെല്ലാം ശിവനെ അറിയിച്ചു. പിതൃഗൃഹത്തിലുള്ള വത്തമാനങ്ങളെക്കുറിച്ചു സതീദേവിയുടെ ആകാംക്ഷയോടുകൂടിയ ചോദ്യങ്ങൾക്കു്, തനിക്കു പലതും അറിയാമെങ്കിലും, പ്രഭുവിൻെറ കല്പനപ്രകാരം, അവരോടു മറുപടി പറവാൻ തരമില്ലെന്നു മാത്രം ഉത്തരം കൊടുത്തതേയുള്ളു. നിർഭാഗ്യയായ സതിക്കു് അത്രമാത്രമെ നാരദനിൽനിന്നു കിട്ടുവാൻ കഴിഞ്ഞുള്ളു. ഒരു സ്ത്രീയുടെ ജിജ്ഞാസ വർദ്ധിപ്പിക്കുവാൻ ഇതിലധികം വല്ലതും വേണ്ടതുണ്ടോ? ഒരു ഇഷ്ടപുത്രിയുടെ മനസ്സിനെ തപിപ്പിക്കുന്നതിനു് ഇതിൽപരം ഒന്നും വേണ്ടതില്ല.

൩

ഹിമാവൃതമായ ശിഖരത്തോടുകൂടിയ ഈ മലയിലെ ഗുഹയിൽനിന്നു ശിലയിലേക്കും പാറയിൽനിന്നു

കഴിയിലേക്കും അളകനന്ദാനദിയുടെ അച്ഛസ്ഫടികം പോലെയുള്ള വെള്ളം പതയോടുകൂടി ചാടുന്നതിനരികിലായി, ഹിന്തുക്കളുടെ ദേവന്മാരിൽ ഏററവും പ്രധാനിയായ ശിവൻെറ ഏകാന്തവാസസ്ഥലം ശോഭിച്ചു. ഹിമവാൻപർവ്വതത്തിൻെറ ഏററവും മനോഹരമായ ഒരു ഭാഗത്തായിരുന്നു ഈ കൈലാസം. അതിനു ചുററും ദേവതാരതരുക്കൾ ദ്വാരപാലകന്മാരെപ്പോലെ നിന്നിരുന്നു. ആ കൈലാസനിലയത്തിൻെറയും പാർശ്വസ്ഥലത്തിൻെറയും രമണീയത കവിയുടെ വാക്കിനാലും ചിത്രകാരൻെറ തൂലികയാലും പ്രദർശിപ്പിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. പൂച്ചെടികളും ഫലവൃക്ഷങ്ങളും അവിടെ ധാരാളം ഉണ്ടായിരുന്നു. എവിടെ നോക്കിയാലും പ്രകൃതിയുടെ അസാധാരണമായ വിലാസം കാണാമായിരുന്നു. ഹിമവാൻപർവ്വതത്തിലെ പ്രഭുവിൻെറ ശാസനകളെ വഹിക്കുന്നതിനു തവണക്കാരെന്നപോലെ സൂര്യചന്ദ്രന്മാർ ഉദയാസ്തമനങ്ങൾ ചെയ്യുന്ന സമയം, ഹിമസംഹതിയിൽ വർണ്ണങ്ങളുടെ കളികൾ കാണേണ്ട കാഴ്ചയാണ്. വെളിച്ചവും ഇരുട്ടും കൂടുന്നതായ ആ സന്ധ്യാകാലത്തു്, പ്രശാന്തപരിപൂരിതമായ ആ സ്ഥലത്തിൻെറ മാഹാത്മ്യം മനസ്സിലെ സകല സംശയങ്ങളേയും നീക്കുകയും ചിത്തവൃത്തികളെ ക്രമപ്പെടുത്തുകയും ചെയ്യുന്നു. ആ പ്രദേശം എല്ലാവിധത്തിലും ശിവൻെറ സമാധിക്കു യോഗ്യതയുള്ളതായിത്തീൎന്നു.

൧

ഒരു പന്തലിച്ച വില്വവൃക്ഷത്തിന്റെ ചുവട്ടിൽ ഒരു ഉയൎന്ന സ്ഥലത്തു സൎവ്വേശ്വരൻ സമാധിയിലിരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ അഭീഷ്ടചരനായ നന്ദി, തന്റെ എജമാനന്റെ കാളയും സതീദേവിയുടെ വാഹനമായ സിംഹവുമായി കളിക്കുന്നതു നോക്കിക്കൊണ്ടു് അല്പം അകലെയായി നില്ക്കുന്നുണ്ടു്. എല്ലായിടത്തും പരിശുദ്ധമായ ഒരു ശാന്തത വ്യാപിച്ചിരിക്കുന്നു. കാററു ചലിക്കുകയാകട്ടെ വൃക്ഷങ്ങൾ ഇളകുകയാകട്ടെ ചെയ്തിരുന്നില്ല. ഭൂമി മോഹനാസ്ത്രം ഏററതുപോലെ കിടന്നു. ശിവന്റെ കണ്ണുകൾ മോക്ഷദമായ സമാധിയാലടഞ്ഞിരുന്നു. ഉടനെ, അദ്ദേഹത്തിന്റെ ഹൃദയം, സമദുഃഖത്താലെന്നപോലെ, മറെറാരു ഹൃദയത്തോടുകൂടി ഇളകിത്തുടങ്ങിയ കാരണം, ധ്യാനം ശരിയായി നടക്കുന്നില്ലെന്നു കണ്ടു. അദ്ദേഹം കണ്ണുകൾ തുറന്നു നോക്കിയ സമയം, തന്റെ പ്രിയതമ, കൈകൾ കൂപ്പി, പ്രാൎത്ഥനാഭാവത്തിൽ തന്റെ മുമ്പിൽ നില്ക്കുന്നതായി കണ്ടു.

൨

സതീശിരോമാലികയായ ആ ദേവിയുടെ വിനയാന്വിതമായ നോട്ടത്തിൽ തന്റെ പതി അറിയേണ്ടതിലധികം സംഗതികളെ വെളിപ്പെടുത്തുന്ന തന്റെ ക്ഷതഹൃദയത്തിന്റെ അവാച്യമായ വാഗ്വിഭവം അ

ന്തർഭവിച്ചിരുന്നു. നാരദന്റെ വരവാണ് ഇതിനു കാരണമെന്ന് അദ്ദേഹം മനസ്സിലാക്കി; ദക്ഷന്റെ പ്രവൃത്തികളെ അതുവരെ അറിഞ്ഞിട്ടില്ലാത്ത തന്റെ ഭാര്യയുടെ പ്രാർത്ഥനയെ കൈക്കൊള്ളാതെ തരമില്ലെന്നും അദ്ദേഹം കണ്ടു. "എന്റെ പ്രിയെ, നാഥയുടെ ആഗമനം ഹിതമല്ലാത്ത ഗൃഹത്തിൽ ചെല്ലുന്നതു്, നമ്മുടെ കുലമഹിമയ്ക്കു ചേർന്നതാണോ?" എന്ന് അദ്ദേഹം സൌമ്യമായി ചോദിച്ചു. സതീദേവി മൌനത്തെ ദീക്ഷിച്ചതേയുള്ളു. എന്നാൽ, ഭൂമിയിൽ പതിഞ്ഞിരുന്ന അവരുടെ നോട്ടം

"മാതാപിതാക്കന്മാരുടെ കാര്യത്തിൽ, ഒരു പുത്രിക്ക് ആചാരങ്ങളെ കാക്കണമോ?" എന്നു വണക്കമായി മറുപടി പറയുകയാണോ എന്നു കാണികൾക്കു തോന്നിക്കുന്നതായിരുന്നു. അമ്മയുടെ മാറിടത്തിൽ മകൾക്ക് എപ്പോഴും സുഖപ്രദമായൊരു സ്ഥാനമുണ്ടാകാതിരിക്കുകയില്ലെന്നുള്ള സത്യം ശിവന്റെ മനസ്സിൽ മിന്നി—ശിവൻ കുറച്ചാലോചിച്ചിരുന്നു. ആ സമയം, "ക്രതൂത്സവത്തിൽ കാണാത്ത ഭാഗ്യഹീനയായ മകളെക്കുറിച്ചു തപിക്കുന്ന എന്റെ സാധുവായ അമ്മയെ ചെന്നു കാണ്മാൻ എന്റെ പ്രാണനാഥൻ എന്നെ അനുവദിക്കുമോ?" എന്ന് മൃദുസ്വരത്തിൽ സതീദേവി ചോദിച്ചു. ശിവൻ ഗത്യന്തരമില്ലാതെ, അതിനുടനെ സമ്മതിച്ചു. ഭാവിയായ സംഭവങ്ങൾ നിഴലുകളെ കാണിച്ചു; അദ്ദേഹത്തിനു പല ശങ്കകളും ഉണ്ടായി.

൯

വളരെക്കാലം പിരിഞ്ഞിരുന്നതിനുശേഷമാണു സതി അമ്മയെ കാണ്മാൻ പോകുന്നതു്. അവർ അവരുടെ സിംഹവാഹനത്തിന്മേൽ കയറിയിരുന്നു; കുലത്തിലെ വിശ്വസ്താനുചരനായ നന്ദി കാൽനടയായി പിന്തുടൎന്നു. ധ്യാനത്തിനും ലോകോപകാരത്തിനുമായി ജീവനെ കൊടുത്തിട്ടുള്ള ഈശ്വരൻെറ പത്നിയുടെ നിലയിൽ, ആഡംബരമൊ അവസ്ഥയൊ ഇല്ലാതെയും മണിഭൂഷണങ്ങളണിയാതെയും ഒരു പീതാംബരത്തെ മാത്രം ധരിച്ചുമായിരുന്നു, അമ്മയെ കാണ്മാൻ സതീദേവി, ദക്ഷപ്രജാപതിയുടെ സത്രോത്സവത്തിനായി വിചിത്രതരാലംകൃതമായിരിക്കുന്ന രാജധാനിയിലേക്കു പുറപ്പെട്ടതു്. ഉത്സവാഘോഷങ്ങളിൽ പങ്കുകൊള്ളുന്നതിനു സൎവ്വാഭരണഭൂഷിതകളായി വന്നിരിക്കുന്ന തൻെറ സഹോദരിമാർ തന്നെയും താൻ ഇഹപരലോകധനങ്ങളുടെ ആധാരമായി കരുതിവരുന്ന ദാരിദ്ര്യത്തെയും പുച്ഛിക്കുമെന്നു ദേവി വിചാരിച്ചു. മാതാപിതാക്കന്മാർ, പ്രത്യേകിച്ചു മാതാവു്, താൻ വിചാരിക്കാതിരിക്കുന്ന സമയം ചെന്നതുകൊണ്ടു സന്തോഷിക്കാതിരിക്കുകയില്ലെന്നും അതുകാരണം മററെ അനാദരത്തെ വകവെക്കുവാനില്ലെന്നും ദേവി സമാധാനിച്ചു. അവരുടെ മനസ്സു കാംക്ഷകളും സന്തോഷവും കൊണ്ടു നിറഞ്ഞു് ഒഴുകിയിരുന്നു. കഷ്ടം! അവരുടെ കാഴ്ചയെ മറച്ചിരുന്ന മൂടുപടം ഒന്നു മാററിയാൽ എത്ര നന്നാ

യിരുന്നു! അതങ്ങനെ ആവാനായിരുന്നില്ല വിധി.

൧൦

സതീദേവി കുട്ടിക്കാലത്തു കളിച്ചുനടന്ന സ്ഥലങ്ങളെ സ്പശിച്ചുതുടങ്ങി. വഴിയാത്രയുടെ ശ്രമം തീക്കുന്നതിന്ന കുളിൎത്ത ഇളങ്കാററു വീശിത്തുടങ്ങി; വൃക്ഷങ്ങൾ പുഷ്പങ്ങളെക്കൊണ്ടും പക്ഷികൾ അവയുടെ മധുരക്രൂജിതങ്ങളെക്കൊണ്ടും അവരുടെ ദേവിക്കു സ്വാഗതം പറഞ്ഞു. അച്ഛന്റെ മണിമേടകളുടെ ഉപരിഭാഗങ്ങൾ ദേവി ദൂരത്തുനിന്നു കണ്ട സമയം, അവരുടെ ഹൃദയം തുടിച്ചുതുടങ്ങി. അതാ അടുത്തുവരുന്നു; ഗോപുരദ്വാരം കടന്നു, പൂമുഖത്തു കയറി, അന്തഃപുരത്തിൽചെന്ന്, അവർ അമ്മയുടെ മാറുമായി അണഞ്ഞു. ആ സമ്മേളനത്തിന്റെ സന്തോഷം അവൎണ്ണനീയമാണ്

൧൧

വളരെ നാൾ കഴിഞ്ഞു യാദൃച്ഛികമായി മകളെ കാണുന്ന സമയത്തുള്ള മാതാവിന്റെ സന്തോഷം ആക്കളക്കുവാൻ കഴിയും? അകൃത്രിമവും പൂൎണ്ണവുമായ സന്തോഷത്തോടുകൂടിയുള്ള മാതാവിന്റെ സ്വീകാരത്താലുദിച്ചുയരുന്ന മകളുടെ ഭാഗ്യത്തെ ആക്കു വിവരിക്കുവാൻ സാധിക്കും? ആചാരങ്ങളെയെല്ലാം വലിച്ചെറിഞ്ഞ്, ഓടിച്ചെന്നു തന്റെ മകളെ അനുഗ്രഹിച്ചു തന്റെ പ്രണയത്തെ കാണിക്കേണമെന്നു ദക്ഷനും തോന്നി; എങ്കിലും, ഉടനെ മുഖം തിരിച്ച്, ഒരു വജ്രസമമായ പാറപോലെ, ഹോമകുണ്ഡത്തിനു സമീപം അദ്ദേ

ഹം ഇളകാതെ ഇരുന്നതേയുള്ളു. ദക്ഷന്റെ മനസ്സിൽ അപത്യസ്നേഹവും അഭിമാനവുമായി ഒരു സമരം നടന്നു; അഭിമാനം ജയിച്ചു. നരകത്തെപ്പോലെ താൻ വെറുത്തിരുന്ന ശിവന്റെ പത്നിയായവളെ താൻ അറിഞ്ഞതായി നടിക്കുകയില്ലെന്ന് അദ്ദേഹം തീൎച്ചയാക്കി. നിസ്നേഹമായ സ്വാഗതമെ തനിക്കുണ്ടാവൂ എന്നറിയാതെ, സതി ചെന്നു കാല്ക്കൽ ഭക്തിയോടുകൂടി നമസ്കരിച്ച് ആദരവോടുകൂടി നിന്നു. എന്നാൽ, ഒരു ഭിക്ഷുവിന്റെ ഭാൎയ്യയായി, മോശമായ വസ്ത്രത്തോടുകൂടി വന്ന ആ സ്ത്രീയെ നോക്കാതെ ദക്ഷൻ തലതിരിച്ചതേയുള്ളു. വാക്കിലും വസ്ത്രത്തിലും സതീദേവിയും സഹോദരിമാരും കാണിച്ച വ്യത്യാസംകൊണ്ടു ദേവിക്ക് ആ സത്രത്തിൽ പങ്കുകൊള്ളുന്നതിന് അവകാശമില്ലെന്നു തോന്നി. ഒരു ഉത്സവത്തിൽ പോകുവാൻ തക്കഉടുപ്പു കൊടുക്കുവാൻവേണ്ട പണമൊ ഔചിത്യമൊ ഇല്ലാത്ത ഒരുവനെ നാഥനായി വരിച്ചതിനു സഹോദരിമാൎക്കു സതീദേവിയുടെ പേരിൽ അനുകമ്പതോന്നി.

൧൨

സഹോദരിമാരുടെ ഈ ആവശ്യപ്പെടാതെയുള്ള ദയ സതീദേവിക്കു കാഞ്ഞിരക്കായപോലെ തോന്നി. കുട്ടിക്കാലത്തു് എപ്പോഴും പിരിയാതെ കളിച്ചുനടന്ന സഖിമാരുടെ നിലയിൽനിന്നു സഹോദരിമാരെ സതീദേവി തീരെ മാറിക്കണ്ടു. നന്മയെല്ലാം അവരിൽനിന്ന് ഒലിച്ചൊഴിഞ്ഞു പോയിരിക്കുന്നു; അവർ

ധനത്തിനും വിഷയസുഖത്തിനും അന്തസ്സാരവിഹീനതയ്ക്കും അടിമപ്പെട്ടിരുന്നു. സഹോദരിമാരിൽനിന്നുണ്ടായ ശല്യത്തെ സതി വകവെച്ചില്ല; എന്നാൽ പിതാവിന്റെ ക്രൂരമായ പ്രവൃത്തി അവരുടെ ഹൃദയമർമ്മങ്ങളെ തുളച്ചു. അവരുടെ അഭിമാനം ഈ അനീതിയെ എതിർത്തു. ഇതു തന്നെയല്ല, സകല ലോകൈകവന്ദ്യനായ തന്റെ പതിയെ അപമാനിക്കുകയാണെന്നും സതീദേവിക്കു മനസ്സിലായി. ആ വിഷമഘട്ടത്തിൽ സതി ആശ്വാസത്തിനായി അമ്മയുടെ നേൎക്കു തിരിഞ്ഞു.

൧൨

സതീദേവിയുടെ ഹൃദയം പിളരാറായ സമയം, ക്രമിന്മേൽ കുരുവെന്നപോലെ, മറെറാരു സംഭവമുണ്ടായി. നന്ദി യാഗശാലയുടെ വാതില്ക്കൽ നിന്നിരുന്നു. ഉള്ളിൽ നടക്കുന്ന കാൎയ്യങ്ങൾ കണ്ടിട്ട്, ഉടനെ തന്റെ ദേവിയെ കൈലാസത്തിലേക്കു തിരിച്ചു കൊണ്ടുപോകുന്നതായിരിക്കും നല്ലതെന്ന് അനുചരനു തോന്നി. ദേവിയോടു വിവരം പറയുവാൻ നന്ദി ഇളകിയ സമയം, നന്ദിയുടെ നടപടികളെ സൂക്ഷിച്ചു ശ്രദ്ധിച്ചിരുന്ന ദക്ഷൻ, അദ്ദേഹത്തിന്റെ കോപത്തെ മുഴുവനും നന്ദിയിൽ പ്രയോഗിച്ചു. സകല ദിഗന്തരങ്ങളിൽ നിന്നും യാഗമഹോത്സവത്തിനു വന്നിരുന്ന നാനാ ജനങ്ങളും കേൾക്കുമാറ്, കോപം കൊണ്ടു മതിമറന്ന ദക്ഷൻ നന്ദിയോട് "എടാ! മലനായെ! മൎയ്യാദ

ക്കാരുടെ ഇടയിൽ നിന്നോടാരു കടന്നുവരാൻ പറഞ്ഞു? അഭിമാനവും ലൌകികപദവിയുമില്ലാതെ, നിസ്പൃഹനായി, ഭിക്ഷയേററു നടക്കുന്ന മദവശനായ ശിവൻെറ പിന്നിലാണു നിനക്കുചിതസ്ഥലം.

അവന്ന് അചലം ഗേഹം
ഏരുതൊന്നുണ്ടു വാഹം
പന്നാഗഭീഷണം ദേഹം

ഏത്രവിചിത്രം! ആ പിശാചുക്കളുടെ കൂട്ടാളിയെ ഇവിടെ ആരും വിളിച്ചിട്ടില്ലെന്നു നീ അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു." എന്നിങ്ങനെ ഉല്ക്കടമദംകൊണ്ടു ധിക്കൃതിവാക്കുകളെ ഉറക്കെ പറഞ്ഞുതുടങ്ങി. ഇതു കേട്ടു ഉടനെ സതീദേവിയുടെ അകത്ത്

ദുഃഖവുമുൾക്കോപവും ബഹുചിന്തയും
വ്യാഗ്രവുമിച്ഛയും ഗൎവ്വവും ലജ്ജയും

എല്ലാം കൂടി സംഭ്രമത്തോടുകൂടിക്കലൎന്നു വശമായി. അവരുടെ കാഴ്ചകുറഞ്ഞു; ശ്വാസോച്ഛ്വാസം ക്രമത്തിൽ ഇല്ലാതെ ആയി; കാലുവിറച്ച്, നിന്നനിലയിൽ, താഴെ വീണു; ജീവനും പോയി. അവരുടെ ജീവൻ ഹോമകുണ്ഡത്തിൽ നിന്നുയരുന്ന പുകയെ കടന്നു ദൂരത്തുള്ള കൈലാസശൈലത്തിൽ നാഥൻെറ സമീപം ചെന്നു. ശിവനു തൻെറ ധ്യാനത്തിനെന്തോ തടവു വന്നമാതിരി തോന്നി; അദ്ദേഹം കണ്ണുതുറന്നു നോക്കി. ഒന്നും കാണായ്ക്കകാരണം, വീണ്ടും ധ്യാനനിരതനായിരുന്നു.

൧൪

നന്ദി സങ്കടം സഹിക്കവഹിയാതെ ഉറക്കെ കരഞ്ഞുകൊണ്ടു കൈലാസത്തിലേക്ക് ഓടി. അദ്ദേഹത്തിന്റെ കരച്ചിൽ മാറെറാലിയെ ഉണ്ടാക്കി. നന്ദിയുടെ വീങ്ങിയ കണ്ണുകളും, വ്യാകുലഭാവവും, ഗൽഗദവും കൈലാസനാഥനെ കാൎയ്യം ഗ്രഹിപ്പിച്ചു. മാനുഷചാപല്യങ്ങൾക്ക് അധീനനാകാത്ത ശിവന്റെ വിശാലമായ മനസ്സ് സതീദേവിയുടെ സന്താപവൃത്താന്തം ഹേതുവായി ഹാാലൊന്നിളകി. എന്തിനു വളരെ വിസ്തരിക്കുന്നു? നിഷ്ഠുരശീലനായ ദക്ഷനും അയാളുടെ നാസ്തികന്മാരായ അനുഗാമികളും യാഗശാലയും പ്രാസാദങ്ങളും എല്ലാം ഭസ്മമായി പരിണമിച്ചു.

"ദൈവത-
ത്വത്തെ മറന്നാൽ വരുമിതെല്ലാവൎക്കും.
ദൈവാനുകൂലമില്ലായ്കിലെല്ലാം വൃഥാ
സൎവ്വലോകാൎത്ഥാവുമില്ലൊരു സംശയം."



# ൯. ചന്ദ്രമതി. *

(സ്ഥിരത)

ഗൌരവമേറിയ ചില സംഗതികളെക്കുറിച്ച് ആലോചിക്കുവാനായി, പതിവുപോലെ, വൈകുണ്ഠ ലോകത്തിൽ ഒരു വലിയ സഭ കൂടിയിരിക്കുന്നു. ആ മഹാസദസ്സിൽ ഈരേഴു പതിനാലു ലോകങ്ങളിലുമുള്ള അനവധി ദേവന്മാരും ഋഷിമാരും സന്നിഹിതരായിട്ടുണ്ട്. അവർ അവസ്ഥാനുസരണം, ഓരോ സ്ഥാനങ്ങളെ അലങ്കരിച്ചു കഴിഞ്ഞിരിക്കുന്നു. ആ സമയം അന്നത്തെ സഭാനാഥനായ മഹാവിഷ്ണുവിന്റെ എഴുന്നള്ളത്തിനെ സൂചിപ്പിക്കുന്ന ശംഖനാദം മുഴങ്ങിത്തുടങ്ങി. തൽക്ഷണം സ്വാമിയെ വഴിപോലെ സ്വീകരിക്കുവാനായി സഭാവാസികൾ എഴുന്നേററ് എല്ലാവരും കൂടി ആ പരബ്രഹ്മത്തെ സ്തുതിക്കുകയും, അതിനുശേഷം, സഭ ആരംഭിക്കുകയും ചെയ്തു. അവർ ഐഹികവും പാരത്രികവുമായ പല സംഗതികളേയും പററി ആലോചിച്ചതിനുശേഷം, ഭൂമിയിൽ ധർമ്മനിഷ്ഠയോടുകൂടി വർത്തിക്കുന്ന രാജാക്കന്മാരെക്കുറിച്ചു സംസാരിച്ചുതുടങ്ങി. ആ സന്ദർഭത്തിൽ വിശുദ്ധാത്മാവായ വസിഷ്ഠമഹർഷി

*(ഇവൾക്ക് ശൈബ്യയെന്നും പേരുള്ളതായി കാണുന്നു.)

അയോദ്ധ്യാധിപനായ ഹരിശ്ചന്ദ്രമഹാരാജാവിൻെറ ദാനശീലത്തെപ്പററി പുകഴ്ത്തുകയും, അന്നുവരെ അത്ഥികൾക്കാൎക്കും അയോദ്ധ്യാരാജധാനിയിൽനിന്നു ഇച്ഛാഭംഗത്തോടുകൂടി മടങ്ങിപ്പോകേണ്ടി വന്നിട്ടില്ലെന്നു ബലമായി വാദിക്കുകയും ചെയ്തു. ആ സമയം, അദ്ദേഹത്തിൻെറ സ്നേഹിതനായ വിശ്വാമിത്രമഹഷി ആ രാജാവിൻെറ അത്ര ശ്രുതിപ്പെട്ട ദാനശീലത്തെ ഒന്നു പരീക്ഷിച്ചു നോക്കുവാനുറച്ചു. അതു് അദ്ദേഹത്തിനു ദുഷ്കരമായ ഒരു കായ്യമായിരുന്നില്ല. വിശ്വാമിത്രമഹഷി കായ്യം നേടുവാൻ എന്തു ചെയ്യുന്നതിനും മടിയില്ലാത്ത ഒരാളായതുകൊണ്ടു്, കായ്യം എങ്ങനെ കലാശിക്കുമെന്നുള്ള ജിജ്ഞാസയോടുകൂടി സഭ്യർ പിരിഞ്ഞു. ആ വിഷമസ്ഥിതിക്കു കാരണമുണ്ടാക്കിയതു താനാണെന്നോത്തു വസിഷ്ഠമഹഷി മാത്രം ചിന്താമഗ്നനായിത്തീൎന്നു.

൨

ആയ്യാവത്തത്തിൻെറ വീരപുത്രന്മാരിൽവെച്ചു പ്രസിദ്ധിയുള്ള രാമചന്ദ്രമഹാരാജാവിൻെറ മുൻഗാമിയും, സൂയ്യവംശരാജാവായ ത്രിശങ്കുവിൻെറ പുത്രനുമായിരുന്നു ഹരിശ്ചന്ദ്രമഹാരാജാവു്. സരയൂനദിയുടെ പരിശുദ്ധജലംകൊണ്ടു ഭംഗിയും ഫലപുഷ്ടിയുമുണ്ടായിട്ടുള്ള കോസലരാജ്യത്തെയായിരുന്നു അദ്ദേഹം ഭരിച്ചുകൊണ്ടിരുന്നതു്. ഹരിശ്ചന്ദ്രൻ അയോദ്ധ്യാരാജ്യാധിപതിയും, ഇൻഡ്യയിലെ മററെല്ലാ രാജാക്കന്മാൎക്കും

ഒരു മാതൃകാപുരുഷനും അവരുടെ നേതാവും ആയിരുന്നു. വിസ്താരമേറിയ അദ്ദേഹത്തിൻെറ രാജ്യത്തിലൊരേടത്തും ദുഷ്ടന്മാർക്ക സങ്കേതസ്ഥാനമുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ ബാഹുബലത്തിന് ഒരേസമയത്തു് അപരാധികളെ ശിക്ഷിക്കുന്നതിനും അശരണന്മാരെ രക്ഷിക്കുന്നതിനും ആതുരന്മാരെ സമാധാനിപ്പിക്കുന്നതിനും ആർത്തന്മാരെ ത്രാണനം ചെയ്യുന്നതിനും നിഷ്പ്രയാസം സാധിച്ചു. ഹരിശ്ചന്ദ്രൻ ഇൻഡ്യയിലെ പരാക്രമശാലികളുടെ ശിരോരത്നവും ധർമ്മതൽപരതയ്ക്കു ഭൂലോകം മുഴുവനും ശ്രുതിപ്പെട്ട ഒരു മഹാനും ആയിരുന്നു. ഇൻഡ്യയിലെ വീരപുരുഷദശയിൽ ചക്രവർത്തി എന്ന സ്ഥാനത്തിനു അർഹനായിരുന്ന ഹരിശ്ചന്ദ്രമഹാരാജാവിൻെറ സിംഹാസനത്തെ അദ്ദേഹത്തിൻെറ പട്ടമഹിഷി ആയിരുന്ന ചന്ദ്രമതി സർവ്വപ്രകാരേണയും അലങ്കരിച്ചു. അവരുടെ ദാമ്പത്യത്തിൻെറ ഫലമായ രോഹിതാശ്വൻ ആ മാതാപിതാക്കന്മാൎക്ക് അനുരൂപനായ അവരുടെ ഏകപുത്രനായിരുന്നു.

൨

അയോദ്ധ്യയിലെ സൂര്യവംശരാജാക്കന്മാരുടെ കുലഗുരുവായ വസിഷ്ഠമഹർഷി പ്രജകളുടെ ക്ഷേമത്തിന്നായി ഉപദേശിച്ചപ്രകാരം രാജാവും രാജ്ഞിയും നടത്തിയിരുന്ന യാഗം അവസാനിക്കാറായിരിക്കുന്നു. ആ യജ്ഞം വളരെ ഭംഗിയായിത്തന്നെ കഴിഞ്ഞുകൂടി; ഉപവാസത്തിൻെറ നാലാം ദിവസം, രാജദമ്പതികൾ

ആ ക്രിയയുടെ പ്രധാനാംഗമെന്നപോലെ, മഹാബ്രാഹ്മണൎക്കു ദക്ഷിണയും സാധുക്കൾക്കു ധൎമ്മവും കൊടുത്തു തുടങ്ങിയിരിക്കുന്നു. അന്നു രാജഭണ്ഡാഗാരം തടസ്സം കൂടാതെ തുറന്നിട്ടിരുന്നു; അതിലെ പണവും ഒരു മാതിരി ഒടുങ്ങി; അസംഖ്യം ബ്രാഹ്മണരും മററു ജനങ്ങളും ഹരിശ്ചന്ദ്രമഹാരാജാവിനെയും അദ്ദേഹത്തിന്റെ ധൎമ്മപത്നിയെയും ആശീൎവ്വദിച്ചുകൊണ്ടു രാജധാനിയിൽനിന്നു പുറത്തേക്കുവന്നു. ആ സമയത്തു ദക്ഷിണ കിട്ടാത്തവരൊരുത്തരുമില്ല. നാലു ദിവസത്തെ ഉപവാസവും ജാഗരണവും കൊണ്ടുള്ള ക്ഷീണത്തോടുകൂടി ആ രാജദമ്പതികൾ യാഗശാലയിൽ നിന്നു പുറപ്പെട്ട സമയം, വിശ്വാമിത്രമഹൎഷി രാജഗൃഹത്തിന്റെ വാതില്ക്കൽ വന്നിരിക്കുന്നു എന്നൊരു വില്ലുക്കാരൻ വന്നു തിരുമനസ്സറിയിച്ചു. അതറിഞ്ഞ മാത്രയിൽ, രാജാവും റാണിയും ആ വിശിഷ്ടനായ അതിഥിയെ യഥാവിധി സൽക്കരിച്ചിരുത്തി, അത്യന്തം വിനയത്തോടുകൂടി, ആ പുണ്യാത്മാവിനു തങ്ങളെക്കൊണ്ടെന്തെങ്കിലും വേണ്ടതുണ്ടോ എന്നു ചോദിച്ചു.

"ലോകത്തിൽവെച്ച് ഏററവും ധൎമ്മശാലിയായ രാജാവിങ്കൽനിന്ന് ഒരു കാൎയ്യം ഞാൻ ആവശ്യപ്പെടുന്നു; അതു കൊടുക്കുന്നവന്റെയും വാങ്ങിക്കുന്നവന്റെയും അവസ്ഥയ്ക്കനുസരിച്ചിരിക്കുമെന്നു ഞാൻ വിശ്വസിക്കുകയും ചെയ്യുന്നു" എന്ന് ആ മഹൎഷി ഉത്തരം പറഞ്ഞു.

"ഞങ്ങൾ അനുഗൃഹീതരായി. ഇവിടത്തെപ്പോലെയുള്ള ഒരു ഋഷിശ്രേഷ്ഠൻ ഞങ്ങളുടെ സ്വത്തുക്കൾ മുഴുവനും സ്വീകരിക്കുന്നതായാൽ, അതിൽപരമായ ഒരനുഗ്രഹം ഞങ്ങൾക്കു സിദ്ധിക്കേണ്ടതില്ല. ഇവിടത്തെ അവസ്ഥയ്ക്കു് ഈ ആരാധന നിസ്സാരമെങ്കിലും ഇവിടേക്കു വിരോധമില്ലാത്തപക്ഷം, ഞാൻ ഇന്നുതന്നെ, യാതൊരു സംശയവും കൂടാതെ എൻെറ സിംഹാസനവും, രാജ്യവും കിരീടവും, ആഭരണങ്ങളുമെന്നല്ല, എൻെറ സർവ്വസ്വവും ഇവിടത്തെ പ്രസാദത്തിന്നായിക്കൊണ്ടു സമർപ്പിക്കുന്നു."

അതുകേട്ടു നിന്നിരുന്നവരെല്ലാം പരിഭ്രമിച്ചു. ആ പ്രതിജ്ഞ അവരെയെല്ലാം ശ്വാസോച്ഛ്വാസരഹിതന്മാരാക്കി. അവരുടെ പൊന്നുതിരുമേനിയുടെ മേൽഗതി ഒരു ഭിക്ഷാർത്ഥിയുടെ വാക്കിനെ ആശ്രയിച്ചിരിക്കുന്നതായി അവർ കണ്ടു.

"ഇതു സ്വർഗ്ഗലോകത്തുകൂടി കീർത്തികേട്ടിട്ടുള്ള ഹരിശ്ചന്ദ്രനു യോജിച്ചതുതന്നെ. ഞാൻ അതിനെ സ്വീകരിക്കുന്നു. എന്നാൽ ദക്ഷിണയോടുകൂടാത്ത ദാനം ദാതാവിനു ഫലപ്രാപ്തിയുണ്ടാക്കാത്തതുകൊണ്ടു്, അതിനുള്ള ദ്രവ്യമെവിടെയാണെന്നു കൂടി പറയണം."

"പതിനായിരം കനകനാണ്യം ഞാൻ ദക്ഷിണയായി തരുന്നു. ഹരിശ്ചന്ദ്രമഹാരാജാവു് അദ്ദേഹത്തിൻെറ ജീവിതോദ്ദേശമായ ധർമ്മവിഷയത്തിൽ പിഴച്ചു

എന്ന് ഒരാളും പറയാതിരിക്കട്ടെ. ദക്ഷിണയ്ക്കുള്ള ദ്രവ്യം എന്റെ ഭണ്ഡാഗാരത്തിൽനിന്ന് ഉടനെ എണ്ണി തരുന്നതാണ്" എന്നു ശങ്കാരഹിതനായ രാജാവു പറഞ്ഞു.

"അങ്ങയുടെ ദാനത്താൽ, ഹെ! രാജാവെ, ആ ഭണ്ഡാഗാരവും എന്റേതായിരിക്കുന്നു. ഈ രാജ്യത്തിൽ ഇനി അങ്ങേയ്ക്കവകാശമുള്ളതായിട്ടൊന്നുമില്ല. അതു കൊണ്ട്, ആ സംഖ്യ നിങ്ങൾ വേറെ വിധം സമ്പാദിച്ചുതരേണ്ടതായി വന്നിരിക്കുന്നു."

താൻ ഒരു കുടുക്കിൽപ്പെട്ടിരിക്കുന്നതായി ഹരിശ്ചന്ദ്രൻ അപ്പോൾ അറിഞ്ഞു. ഈ വിധമെല്ലാം വരുത്തിക്കൂട്ടിയതും അദ്ദേഹം തന്നെയാണല്ലൊ.

ആ വിസ്താരമേറിയ ഭൂഭാഗത്തിൽ അദ്ദേഹത്തിന്റെ സ്വന്തമെന്നു പറയത്തക്കതായി ഒരു വിരൽ സ്ഥലംപോലും ഇല്ലാതായിരിക്കുന്നു. എന്നാലും അദ്ദേഹം ചെയ്തിട്ടുള്ള പ്രതിജ്ഞയിൽനിന്നു പിൻമാറുവാൻ വിചാരിച്ചില്ല. അല്പസമയം അദ്ദേഹം ആലോചിച്ചു ശേഷം, ഇങ്ങനെ അപേക്ഷിച്ചു: "അല്ലയൊ മഹർഷെ, പരമശിവന്റെ വാസസ്ഥലമായ കാശി ഈ ഭൂഭാഗത്തിൽപെട്ടതല്ലെന്നു ശാസ്ത്രങ്ങളിൽ പറയുന്നുണ്ട്. എന്റെ കടം തീർപ്പാനുള്ള സംഖ്യ ഞാൻ അവിടെനിന്നുണ്ടാക്കിക്കൊള്ളാം. എന്റെ പ്രതിജ്ഞ നിറവേററുവാനായി, അല്ലയൊ ദയാലുവായ സന്യാസി, എനിക്ക് ഒരു മാസത്തെ ഇട തരുവാനായി ദയ തോന്നേണമെ!"

പുള്ളി തനിക്കധീനപ്പെട്ടിരിക്കുന്നതായതറിഞ്ഞു്, ഉള്ളുകൊണ്ടു ചിരിച്ചു്, മഹൎഷി, "സമ്മതിച്ചു; ഇന്നുമുതൽ ഒരു മാസത്തിന്റെ അവസാനദിവസം ഞാൻ എന്റെ പണത്തിനായി അവിടെ വരാം. ഇനി ഒരവധി ചോദിച്ചിട്ടാവശ്യമില്ല. നേരമ്പോക്ക് എനിക്കിഷ്ടമില്ല." എന്നു മറുപടി പറഞ്ഞു.

കരാർ ചെയ്തു; ഇപ്രകാരം സമയവും നിശ്ചയിച്ചു പിരിഞ്ഞു. മാനുഷദൃഷ്ടിക്ക് അഗോചരമായ ഒരു ദിക്കിൽ, പ്രതീകാരനീതി, പട്ടുനൂൽകൊണ്ടു നെയ്ത ഒരു വലയിൽ, ഭദ്രശാപീഡിതനായ രാജാവിനെ അകപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. വലയുടെ വായ വിസ്താരമുള്ളതാണെങ്കിലും, പുറത്തേക്കുള്ള മാൎഗ്ഗം അടഞ്ഞിരുന്നു.

൪

സ്ഥാനമൊഴിഞ്ഞ രാജാവു രാജ്യം വിട്ടു പോകുവാൻ തയ്യാറായി. അദ്ദേഹത്തിന്റെ പട്ടമഹിഷിയായ ചന്ദ്രമതിയും വ്യസനോദന്തചിന്തകൊണ്ടു സന്താപിതയായി അദ്ദേഹത്തിന്റെ സമീപത്തു നില്ക്കുന്നുണ്ടു്. എന്തോ ഒരു അസാധാരണമായ വിചാരം ആ സമയത്തു ഹരിശ്ചന്ദ്രന്റെ മനസ്സിനെ പീഡിപ്പിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭാഗ്യത്തിനു വന്നിട്ടുള്ള വിചാരിക്കാത്തതായ പ്രകൃതഭേദത്തെപ്പററി അദ്ദേഹത്തിനു വ്യസനമുണ്ടായില്ല. അപ്രകാരമുള്ള മനോദൈന്യത്തിന് ഒരിക്കലും അദ്ദേഹം അടിമപ്പെടുന്ന ഭീരുവല്ല.

ഒരു നിമിഷനേരമുണ്ടായ ആത്മവിസ്മൃതിനിമിത്തം തന്റെ ഭാൎയ്യയുടേയും പുത്രന്റേയും അവകാശങ്ങളെ നശിപ്പിച്ചതിൽ മാത്രമാണു് അദ്ദേഹത്തിനു വ്യസനമുണ്ടായതു്.

"പ്രിയെ, ചന്ദ്രമതി, ഞാൻ എന്റെ കൎമ്മഫലമനുഭവിപ്പാനായി കാശിയിലേക്കു പോകുന്നു. ഇപ്പോൾ വിശ്വാമിത്രന്റേതായി തീൎന്നിട്ടുള്ള ഈ രാജ്യത്തിൽ ഭവതിക്കു് ഒരു ഗൃഹത്തിനുള്ള അവകാശം ഇല്ലാതായിത്തീൎന്നിട്ടില്ല. നീ നിന്റെ പുത്രനോടുകൂടി അച്ഛനൊരുമിച്ചു താമസിക്കാമെങ്കിൽ, എനിക്കു കുറെ സമാധാനമുണ്ടായിരുന്നു."

"അയ്യോ കഷ്ടം! ഈ വിധം നിൎദ്ദയമായ വാക്കുകൾ എന്റെ ഭൎത്താവിൽനിന്നു കേൾക്കുവാൻ സംഗതി വരുന്നതുവരെ ഞാൻ ജീവിച്ചിരുന്നുവല്ലൊ. എന്റെ പ്രാണനാഥനിൽനിന്നു് ഒരു നിമിഷനേരമെങ്കിലും പിരിഞ്ഞിരുന്നതായി ഞാൻ ഓൎക്കുന്നില്ല; സുഖത്തിലും ദുഃഖത്തിലും എന്റെ ഭൎത്താവൊരുമിച്ചിരിക്കുന്നതിലധികമായ ഒരു സുഖം ഞാൻ ഒരിക്കലും ആഗ്രഹിച്ചിട്ടുമില്ല. ഒരു രാവിനു മുമ്പു് ഏകച്ഛത്രാധിപതിയായിരുന്ന എന്റെ ഭൎത്താവിനു് ആ രാജ്യത്തിൽ ഒരു ഗൃഹത്തിനുപോലും അവകാശമില്ലെങ്കിൽ, പിന്നെ അദ്ദേഹത്തിന്റെ ഭാൎയ്യയ്ക്കു് ആ ഗതികെട്ട മരുഭൂമിയിൽ ഒരു സുഖവാസസ്ഥലമുണ്ടാകുന്നതെങ്ങനെയെന്നറിയുന്നില്ല."

ചന്ദ്രമതിയുടെ കണ്ണുകളിൽനിന്ന ധാരമുറിയാതെ കണ്ണുനീരൊഴുകിത്തുടങ്ങി. അദ്ദേഹത്തിൻെറ വിധിവൈപരീത്യത്തിൽ പങ്കുകൊള്ളുവാൻ ആ സ്ത്രീ ഉറച്ചിരുന്നതായി അറിഞ്ഞ കാരണം, ഹരിശ്ചന്ദ്രൻ അവരോടു സമാധാനം പറയുവാൻ ശ്രമിച്ചില്ല.

"ആര്യെ, വിവേകശൂന്യമായ എൻെറ വാക്കു നിങ്ങൾക്ക് അത്ര അധികം സങ്കടത്തിനു കാരണമായിത്തീൎന്നതിൽ ഞാൻ വ്യസനിക്കുന്നു. ഈ തെറ്റ് എൻെറ നാവിനെയല്ലാതെ ഹൃദയത്തിനെ ബാധിച്ചിട്ടില്ലെന്നുള്ളതു സത്യമാണ്. നിരാശകൊണ്ടും നിസ്സഹായതപംകൊണ്ടുമുള്ള കഠിനവേദനയോടു കൂടിയാണ് ആ വാക്കുകൾ എന്നിൽനിന്നു പുറപ്പെട്ടിട്ടുള്ളതു് എന്നു നിങ്ങൾക്കറിയാമല്ലൊ."

അതുകൊണ്ടു്, പിന്നെയും താമസിക്കാതെ, ഭാഗ്യഹീനരായ ഭൎത്താവും ഭാൎയ്യയും പുത്രനും അടങ്ങിയ ആ രാജകുടുംബം, അവരുടെ ജീവിതനാടകത്തിലെ ഒരു പുതിയ അങ്കത്തെ അഭിനയിക്കേണ്ടതെവിടെയെന്നു വിവരമില്ലാതെ ഇറങ്ങി പുറപ്പെട്ടു.

൫

പിന്നത്തെ രംഗസ്ഥലം കാശീനഗരത്തിലെ തെരുവുകളാകുന്നു. ആ വീഥികളെല്ലാം, പ്രാതഃകാലത്തിൽ സ്തോത്രോച്ചാരണം ചെയ്തുകൊണ്ടു നടക്കുന്ന പൂജാരിമാർ, ആ ഗംഗാനദിയിലെ പരിശുദ്ധജലത്തിൽ സ്നാനത്തിനായിപ്പോകുന്ന പല ദിക്കുകാരായ തീൎത്ഥയാത്ര

ക്കാർ, പിതൃകർമ്മം ചെയ്യിച്ചു ദക്ഷിണ വാങ്ങുവാനായി ധൃതിയായി നടക്കുന്ന ഗംഗാപുത്രന്മാർ, സ്വാമിദർശനത്തിന്നായി ക്ഷേത്രത്തിലേക്കു പോകുന്ന ഭക്തന്മാർ, എന്നല്ല യാചകന്മാർ, ദേശസഞ്ചാരികൾ മുതലായ പലതരക്കാരെക്കൊണ്ടും നിറഞ്ഞിരിക്കുന്നു. ഈ വിവിധതരമായ ജനക്കൂട്ടത്തിൽ, തന്റെ ഭാര്യാപുത്രന്മാരൊരുമിച്ചുപോകുന്ന ഹരിശ്ചന്ദ്രന്റെ ഉത്തുംഗരൂപത്തെ തിരിച്ചറിയുവാൻ പ്രയാസമുണ്ടായിരുന്നില്ല. കഴിഞ്ഞ മൂന്നാഴ്ച മുഴുവനും അദ്ദേഹം കടം തീൎക്കുവാനുള്ള പണമുണ്ടാക്കുവാൻ ശ്രമിച്ചുനടന്നു. എങ്കിലും നിർഭാഗ്യത്താൽ, പണമൊന്നും കിട്ടീട്ടില്ല. അദ്ദേഹം ഇപ്പോൾ ഒരു രാജാവല്ല, ഇപ്പോൾ അദ്ദേഹത്തിന്റെ വാക്കിനെ മാത്രം പ്രമാണമാക്കി പണം കൊടുപ്പാൻ കടക്കാൎക്കു വിശ്വാസം പോര. വിററു പണം വാങ്ങുന്നതിന്നു ഭൂസ്വത്തോ, പണയം വെക്കുന്നതിന്ന് ആഭരണങ്ങളൊ, ഒന്നുംതന്നെ അദ്ദേഹത്തിന്റെ കൈവശം ഇല്ലാതിരുന്നതുകൊണ്ട്, ഇപ്പോൾ അദ്ദേഹം കടം കിട്ടത്തക്ക ഒരു പുള്ളി അല്ലാതായിത്തീൎന്നിരിക്കുന്നു. ഈ ഘട്ടത്തിൽ അദ്ദേഹത്തെ സഹായിക്കുവാൻ സ്നേഹിതന്മാരും ഇല്ലാതായി. പഴിപറയുവാൻ പലരേയും കാണുന്നുണ്ട്; പണം കൊടുപ്പാൻ ഒരുത്തരുമില്ലായിരുന്നു. ജനങ്ങൾക്ക് അദ്ദേഹത്തിന്റെ പേരിൽ അനുകമ്പ തോന്നിയിരുന്നു എങ്കിലും, സഹായത്തിന്നു വേണ്ടിയുള്ള അദ്ദേഹത്തിന്റെ അഭ്യൎത്ഥനയിൽ എ

ല്ലാവരും വിമുഖത കാണിച്ചു.

തങ്ങളുടെ നിസ്സഹായതത്വം ദിവസന്തോറും ബല പ്പെട്ടുവന്നതുകൊണ്ടു്, ഹരിശ്ചന്ദ്രൻ ദുഃഖാൎത്തനായി ത്തീരുകയും സാധുവായ ചന്ദ്രമതിയുടെ കണ്ണുനീർ ആ ഗംഗാനദിയുടെ കൈവഴി എന്നപോലെ പ്രവഹിച്ചു തുടങ്ങുകയും ചെയ്തു.

പണം കൊടുക്കേണ്ട അവധിയുടെ ഒടുക്കത്തെ ദിവസമായി. കരാറനുസരിച്ചു വിശ്വാമിത്രമഹൎഷി കാശിയിലെ തെരുവുകളിൽ അന്വേഷിച്ചു കടക്കാരനെ കണ്ടുപിടിച്ചു് അദ്ദേഹത്തിനു കിട്ടുവാനുള്ള പണം ആവശ്യപ്പെട്ടു.

"ഹരിശ്ചന്ദ്രാ, മുപ്പതാമത്തെ ദിവസം അസ്തമിക്കാറായി; ഇനി കുറച്ചു സമയം മാത്രമേയുള്ളു; അതിനകത്തു നീ നിന്റെ കടം തീൎക്കണം; ഇല്ലെങ്കിൽ നീ വാഗ്ദാനലംഘനത്തിനുള്ള ശാശ്വതനരകത്തിലേക്കു പോകേണ്ടിവരും." എന്നു് ഇടിമുഴക്കംപോലെയുള്ള ശബ്ദത്തിൽ അദ്ദേഹം വിധിപറഞ്ഞു.

"പണമുണ്ടാക്കുന്നതിനു ഞാൻ ചെയ്ത ശ്രമമെല്ലാം നിഷ്ഫലമായി; സ്വാമി, കുറച്ചു സമയവുംകൂടി ക്ഷമിക്കുവാൻ ദയവുണ്ടാകേണമെ; അതിനകത്തു ഞാൻ എങ്ങനെയെങ്കിലും പണമുണ്ടാക്കാം." എന്നു് അദ്ദേഹം ഗൽഗദത്തോടുകൂടി അപേക്ഷിച്ചു.

നിരാശയുടെ ഒടുക്കത്തെ ശ്രമമായി: ഹരിശ്ചന്ദ്രൻ അടിമവ്യാപാരത്തെരുവിൽ ചെന്നു തന്നെത്താൻ

വില്ക്കുവാൻ ഒരുങ്ങി. തന്റെ മാനം സംശയഗ്രസ്തമായിരിക്കുന്നു; താൻ അനുഷ്ഠിച്ചുവരുന്ന സത്യവ്രതത്തെ ലംഘിക്കുന്നതിൽ ഭേദം അടിമയായിരിക്കുന്നതാണെന്നു തീർച്ചയാക്കുവാൻ അദ്ദേഹത്തിന് അധികനേരം വേണ്ടിവന്നില്ല.

കാശിയിലെ ശ്മശാനഘട്ടം സൂക്ഷിക്കുന്ന ഒരു ചണ്ഡാളൻ അയ്യായിരം കനകനാണ്യംകൊടുത്ത് അദ്ദേഹത്തെ വിലയ്ക്കുവാങ്ങി. അതുകൊണ്ടായില്ല; സംഖ്യ മുഴുവനാകേണമെങ്കിൽ ഇനി ഇത്രയും കൂടി ഉണ്ടാകേണ്ടിയിരിക്കുന്നു.

സാധുവായ ചന്ദ്രമതി ഈ വിക്രയകർമ്മത്തെ നോക്കി മിണ്ടാതെ നിന്നിരുന്നു. അവർ ബോധംകെട്ടു വീണില്ല; കരയുകയും ചെയ്തില്ല. അവരുടെ രാജാവ് അദ്ദേഹത്തിന്റെ വാഗ്ദാനത്തെ നിറവേററുവാൻ ശ്രമിക്കുകയാണെന്ന് അവർ അറിഞ്ഞു. ആ കടം വീട്ടുവാൻ പോരാതെവന്ന സംഖ്യ അവരും ഉണ്ടാക്കുവാൻ ശ്രമിക്കേണ്ടതല്ലേ? അതുകൊണ്ട്, "ദൈവമെ, എന്നേയും പുത്രനേയും വില്പിച്ചു ബാക്കി സംഖ്യ എനിക്കു വാങ്ങിത്തരേണമെ." എന്ന് അവർ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊണ്ടു നിന്നു.

"മര്യാദക്കാരനെന്നു ലോകമെങ്ങും പ്രസിദ്ധപ്പെട്ട സൂര്യവംശജനായ ഹരിശ്ചന്ദ്രമഹാരാജാവിനെ ഒരു കടക്കാരന്റെ നിലയിൽ നിർത്തിക്കൊണ്ടു സൂര്യൻ ഇതാ അസ്തമിക്കുവാൻ പോകുന്നു." എന്നിങ്ങനെയുള്ള

ആ ഘാതകൻെറ കഠോരവാക്കുകൾ കാശീപട്ടണത്തിലെ രാജവീഥികളിൽ മുഴങ്ങിയശേഷം, ആ പരിശുദ്ധമായ ഗംഗാദേവിയുടെ ഹൃദയത്തിൽ ചെന്നു ലയിച്ചു.

"ആയിട്ടില്ല; പുണ്യാത്മാവെ, ഈ അടിമക്കച്ചവടത്തെരുവിൽ ഒരു ക്രേതാവിനെ കണ്ടുപിടിക്കുവാൻ ഈ ചന്ദ്രമതി ജീവിച്ചിരിക്കുന്ന കാലംവരെ സൂൎയ്യഭഗവാൻ അസ്തമിക്കുകയില്ല." എന്നു് സത്യസന്ധയായ രാജ്ഞി പറഞ്ഞു.

ചന്ദ്രമതി ആ സത്യഗ്രഹത്തിൽ ധൈൎയ്യത്തോടുകൂടി പ്രവൎത്തിച്ചു. ദൈവഗത്യാ അവക്കു കണ്ടുകിട്ടിയ ഒരു വൃദ്ധബ്രാഹ്മണനെ കണ്ണുനീർകൊണ്ടു് അവരുടെ വിഷമഘട്ടത്തെ അറിയിക്കുകയും പുത്രനോടുകൂടി തന്നെ വാങ്ങി കടം തീൎത്താൽ കൊള്ളാമെന്നപേക്ഷിക്കുകയും ചെയ്തു.

ബ്രാഹ്മണൻ അപ്രകാരം സമ്മതിച്ചു പണം എണ്ണിക്കൊടുത്തു. അതോടുകൂടി വിശ്വാമിത്രനുമായുള്ള ഋണബന്ധവും തീൎന്നു. ഭൎത്താവും ഭാൎയ്യയും വേർപിരിഞ്ഞു; അവർ അടിമകളെപ്പോലെ പണിയെടുപ്പാൻ പോയി. അവരുടെ കാലവൈപരീത്യത്തിൻെറ ഉച്ചസ്ഥാനത്തിലേക്കു് ഇനി ഒരു പടികൂടി കയറേണ്ടിയിരുന്നു.

൩

മാസങ്ങൾ പോയിക്കൊണ്ടിരുന്നു. ലോകം അ

തിൻെറ പതിവനുസരിച്ചുള്ള ഗതിയേയും അവലം ബിച്ചുകൊണ്ടുതന്നെ ഇരുന്നു. ദുർവ്വിധിക്കടിമപ്പെട്ട ആ ദമ്പതിമാക്കു സംഭവിക്കുന്ന ഹൃദയഭേദകങ്ങളായ കഷ്ട തകളെ എന്തിനധികം വിവരിക്കുന്നു? അവർ ജീവപ ര്യന്തം അടിമപ്പെട്ടതുകൊണ്ടു് ആ സ്ഥിതിയനുസരിച്ചു ള്ള പ്രവൃത്തി എടുക്കാതിരിപ്പാൻ അവക്കു നിവൃത്തി യില്ലല്ലൊ.

ഹരിശ്ചന്ദ്രൻ ഗംഗാതീരത്തുള്ള ശ്മശാനഘട്ടത്തെ സൂക്ഷിച്ചുവന്നു. അദ്ദേഹത്തിൻെറ ജോലി മരിച്ചാളു ടെ ശേഷക്കാരിൽനിന്നു ശവസംസ്കാരത്തിനുള്ള പിസ്സ വാങ്ങി തൻെറ എജമാനനു കൊടുക്കുന്നതായിരുന്നു. എ പ്പോഴും ശവശരീരങ്ങളോടുള്ള സംസർഗ്ഗം നിമിത്തം ഹരിശ്ചന്ദ്രൻെറ മാനുഷഹൃദയത്തിൻെറ സാധാരണവി കാരങ്ങൾ ഇല്ലാതായിതീർന്നൊ? നമുക്കു പരീക്ഷിക്കാം.

അന്നത്തെ രാത്രി കൊടുംകാററും ക്രൂരിരുട്ടും കൂടി യതായിരുന്നു. തുലാവർഷംകൊണ്ടു ഗംഗാനദിയിലെ വെള്ളം കരകവിഞ്ഞൊഴുകിയിരുന്നു. ഹരിശ്ചന്ദ്രൻ അദ്ദേഹത്തിൻെറ കാവൽസ്ഥലത്തു ഹാജരുണ്ടു്. പുറ മെയുള്ള അന്ധകാരത്തിനും ഹരിശ്ചന്ദ്രൻെറ മനസ്സി നെ ബാധിച്ചിരുന്ന കഠിനവ്യഥയ്ക്കും സാമ്യമുണ്ടായിരു ന്നു. പകുതി ദഹിച്ച ശരീരങ്ങൾക്കായി കലഹിച്ചു കടികൂടിയിരുന്ന ശ്വാക്കളുടേയും കുറുക്കന്മാരുടേയും കുരയൊ ഊളിയൊ ഒന്നും പരിചയത്താൽ അന്നു് അ ദ്ദേഹത്തിൻെറ കർണ്ണപുടത്തിൽ പെട്ടില്ല. പട്ടിയെ

പേടിപ്പിക്കുന്ന കത്തിക്കാളുന്ന വിറകുമുട്ടിയൊ ചിതയിൽനിന്നു കത്തി ജ്വലിക്കുന്ന അഗ്നിനാളങ്ങളൊ അദ്ദേഹത്തിന്റെ ദൃഷ്ടിപഥത്തിലും പെട്ടില്ല. മരണമുഖത്തിലെ ദ്വാരപാലകനെന്നപോലെ, അചഞ്ചലനായി അദ്ദേഹം കൃത്യസ്ഥലത്തുനിന്നു.

൨

ഒരു സ്ത്രീയുടെ ഹൃദയഭേദകമായ വിലാപംകേട്ട് ആ ദ്വാരപാലകൻ പെട്ടെന്നൊന്നു ഞെട്ടി. അതൊരു പുതിയ ശവാഗമനമായിരുന്നു. അതൊരുമിച്ച് അനുശോചകന്മാരാരും ഉണ്ടായിരുന്നില്ല. നിർഭാഗ്യവതിയായ ഒരമ്മ അവരുടെ ഏകപുത്രന്റെ ശവശരീരത്തെ ഒരു സാധാരണ തുണികൊണ്ടു മൂടി താൻതന്നെ എടുത്തുകൊണ്ടു വന്നിരിക്കുന്നു. അവർ തീ കെട്ട് ആറിക്കിടന്നിരുന്ന കുറെ കടക്കൊള്ളികളുടെ സമീപമിരുന്ന്, നിർജ്ജീവമായ അവരുടെ ചുമട് മാറോടണച്ച് അവരുടെ ദുർവ്വിധിയെപ്പററി വിലപിപ്പാൻ തുടങ്ങി. അവരുടെ ആ അരിഷ്ടദശയുടെ ഏകാശ്വാസമായി കരുതിയിരുന്ന സന്താനം ഇതാ നശിച്ചുകഴിഞ്ഞിരിക്കുന്നു. പന്ത്രണ്ടു വയസ്സു പ്രായമായ ആ ആൺകുട്ടി ഒരുഘോരസർപ്പം ദംശിക്കയാൽ മരിച്ചുപോയി. അവരുടെ വിലാപങ്ങൾ ആ പ്രദേശത്തിലെ നിശ്ശബ്ദതയെ ഭേദിച്ചു. അവർ രാജ്യമെന്നും ദക്ഷിണയെന്നും കടം തീൎത്തു എന്നും മററും അവ്യക്തമായ ചിലശബ്ദങ്ങൾ പേപറയുന്നമാതിരി കരച്ചിലിനിടയിൽ പുറപ്പെട്ടുവിച്ചിരുന്നു.

ശബ്ദം കേട്ട ഉടനെ, എജമാനഭക്തിനിമിത്തം ഹരിശ്ചന്ദ്രൻ ആ സ്ഥലത്തെത്തി, പതിവുപോലെ, സംസ്കാരപ്പീസ്സ ചോദിച്ചുകൊണ്ടു ശവത്തിൻെറ മൂട പടത്തിനായി കൈനീട്ടി.

"കാവൽക്കാരാ, ഞങ്ങളെ തൊട്ടു് അശുദ്ധമാക്കരുതെ എന്നു ഞാൻ അപേക്ഷിക്കുന്നു. നിങ്ങളുടെ കാറം വളരെ ഗുണമേറിയ കൈകൾ കൊണ്ടുള്ള സ്പർശനമാണു് എൻെറ ഓമനയായ രോഹിതാശ്വൻ പരിചയിച്ചിട്ടുള്ളതു്. അകലെ നീങ്ങിനില്ക്കൂ; നിങ്ങൾക്കുള്ള അവകാശം ഞാൻ തരാം." അതുകേട്ട ഉടനെ ഹരിശ്ചന്ദ്രൻ അതിദൂരെ മാറിനിന്നു. രോഹിതാശ്വൻ എന്ന നാമം അദ്ദേഹത്തിൻെറ ഹൃദയത്തിൽ തറച്ചു. കഴിഞ്ഞ കാലത്തിലെ ചിത്രങ്ങൾ ഓരോന്നായി അദ്ദേഹത്തിൻെറ കണ്ണുകളുടെ മുമ്പിൽക്കൂടി പാഞ്ഞുതുടങ്ങി. അവസാന ക്രിയകളെ സ്വന്തം കൈകൊണ്ടു ചെയ്തുകൊടുക്കത്തക്ക സ്ഥിതിയിൽ, അദ്ദേഹത്തിൻെറ മുമ്പിൽ നിലത്തു മണ്ണിൽ കിടക്കുന്നതു് അയോദ്ധ്യയുടെ കിരീടാവകാശിയായ തൻെറ സന്താനമാണൊ? തൻെറ തല തിരിയുന്നതായി അദ്ദേഹത്തിനു തോന്നി. എങ്കിലും ആ സ്ത്രീയിൽനിന്നു പുറപ്പെടുന്ന ബാക്കി വൎത്തമാനശകലങ്ങളെ കേൾക്കുവാൻ അദ്ദേഹം ശ്രമിച്ചു.

"ചന്ദ്രമതി എല്ലാം ഉപേക്ഷിപ്പാൻ തയാറായിരുന്നു; അവർ അവരുടെ രാജ്യാവകാശത്തേയും, ഭൎത്താ

വിനേയും കണ്ണിലുണ്ണിയായിരുന്ന ഏക സന്താനത്തേയും ഉപേക്ഷിച്ചു. ഒരു മനുഷ്യന്റെ സ്വതസ്സിദ്ധമായ സ്വാതന്ത്ര്യത്തേയും അവർ ഉപേക്ഷിച്ചു." ഹരിശ്ചന്ദ്രന്റെ ശ്രവണേന്ദ്രിയം ചരിത്രശേഷത്തെ കേൾക്കുവാൻ പിന്നെയും പ്രത്യാശയോടു കൂടിയതായിത്തീൎന്നു.

"എങ്കിലും ചന്ദ്രമതി ധൎമ്മത്തെ ത്യജിച്ചില്ല. അവർ അവരുടെ പ്രിയഭൎത്താവിന്റെ പ്രതിജ്ഞാതമായിരിക്കുന്ന സത്യത്തെ നിലനിൎത്തുവാൻ അദ്ദേഹത്തെ സഹായിച്ചു. അപ്രകാരമുള്ള അവളെ സത്യസ്വരൂപനായ ദൈവം പരീക്ഷയുടെ പരമമായ ഈ വിഷമഘട്ടത്തിൽ ഉപേക്ഷിക്കുമൊ?"

തൽസമയത്തു് അവൾക്കുണ്ടായ സഹനശക്തിക്ഷയത്തെപ്പററി അവർ ലജ്ജിക്കുകയും സമാധാനത്തിനായി ഈശ്വരനോട്ട് അപേക്ഷിക്കുകയും ചെയ്തു.

ഹരിശ്ചന്ദ്രന്ന് ഇതിലധികം കേൾക്കുവാൻ ശക്തിയില്ലാതായിത്തീൎന്നു. അദ്ദേഹത്തിന്റെ ഹൃദയം ഉരുക്കൊ വജ്രമൊ കൊണ്ടുണ്ടാക്കിയതല്ലല്ലൊ. അദ്ദേഹം അപ്പോഴും ഒരു മനുഷ്യൻതന്നെ ആയിരുന്നു.

"ഇല്ല, ആൎയ്യെ, നീതിയും സത്യവുമുള്ള ദൈവത്തിന്നു നിങ്ങളെ ഉപേക്ഷിക്കുവാൻ സാധിക്കുകയില്ല. മഹാരാജ്ഞി ചന്ദ്രമതി, നിങ്ങളുടെ അയോഗ്യനായ ആ ഭൎത്താവാണ് ഇപ്പോൾ നിങ്ങളുടെ മുമ്പിൽ നില്ക്കു

ന്നതു്. നാം തമ്മിൽ പിരിഞ്ഞ ദിവസം എന്നെ വാങ്ങിയ എജമാനന്റെ കല്പനയനുസരിച്ചു്, ഞാൻ ഈ ശ്മശാനഘട്ടത്തെ സൂക്ഷിച്ചുവരുന്നു. ദൈവം അപ്രകാരം വിധിച്ചിരിക്കുന്നു; ഈ കഠിനദുഃഖാവസ്ഥയിൽ നാം തമ്മിൽ കാണുവാൻ ഇടയായതും അദ്ദേഹത്തിന്റെ ആജ്ഞ തന്നെയാണു്. എഴുന്നേല്ക്കൂ, ചന്ദ്രമതി മഹാരാജ്ഞി; നമ്മുടെ കുട്ടിയുടെ ആത്മാവിനു നിത്യശാന്തി ഉണ്ടാകുവാനുള്ള ക്രിയകൾ നമുക്കു ചെയ്യുക." എന്നു് ഹരിശ്ചന്ദ്രൻ ഗൽഗദത്തോടുകൂടി പറഞ്ഞു.

൮

ഈ ഘട്ടത്തിൽ അവിടെ ഒരു പ്രകൃതഭേദമുണ്ടായി. സത്യസ്വരൂപിയായ ദൈവദൂതൻ സ്വർഗ്ഗീയമായ ഒരു അംശുജാലത്തെ യാനമാക്കി അവിടെ ആവിർഭവിച്ചു. പരിശുദ്ധമായ തേജസ്സുകൊണ്ടു് ആ ശൂന്യമായ ഭൂഭാഗം പ്രദ്യോതിതമായി തീർന്നു. അതിനുശേഷം, ശ്രോതാക്കളുടെ കർണ്ണപുടങ്ങൾക്കു് അമൃതധാരപോലെ മധുരമായ മന്ദസ്വരത്തിൽ ആ തേജഃസ്വരൂപം ഇപ്രകാരം പറഞ്ഞു:

"എഴുന്നേല്ക്കൂ, മഹാരാജ്ഞി ചന്ദ്രമതി, എഴുന്നേല്ക്കൂ, സത്യവ്രതാനുഷ്ഠാനത്തെ വഴിപോലെ നിർവ്വഹിച്ചു് ആ പരീക്ഷയിൽ വിജയം നേടിയതിൽ സന്തോഷിക്കു. മാനുഷപുത്രി, സത്യത്തേയും നീതിയേയും പരിപാലിക്കുന്നവരെ സത്യസ്വരൂപനായ ദൈവത്തിനു് ഉപേക്ഷിക്കുവാൻ സാധിക്കുകയില്ല എന്നു ഞാൻ സ

ത്ത്യമായി പറയുന്നു. ഹരിശ്ചന്ദ്രമഹാരാജാവെ, അങ്ങയ്ക്കു് അനശ്വരത്വം സിദ്ധിച്ചിരിക്കുന്നു. ഉണ്ണി രോഹിതാശ്വാ, എഴുന്നേററ് നിൻെറ മാതാപിതാക്കന്മാരുടെ ലാളനകളെ അനുഭവിച്ച് അവരെ സന്തോഷിപ്പിക്കു. നിങ്ങളുടെ ആത്മാവിൻെറ മഹാത്മ്യം നിമിത്തം നിങ്ങളുടെ രാജ്യത്തെ മഹർഷി നിങ്ങൾക്കുവേണ്ടി മന്ത്രിയെ ഏല്പിച്ചുകൊടുത്തിരിക്കുന്നു. അതുകൊണ്ട് അയോദ്ധ്യയിലേക്കു തിരിച്ചുചെന്നു പണ്ടത്തേപ്പോലെ പിതൃവാത്സല്യത്തോടുകൂടി പ്രജകളെ രക്ഷിച്ചു സുഖമായിരുന്നാലും."

ആ ശബ്ദം നിന്നു; തേജസ്സും മറഞ്ഞു. അത്യന്താദരത്തോടുകൂടി ആ രാജദമ്പതികൾ, അയോദ്ധ്യാപട്ടണത്തിൻെറ കോട്ടവാതില്ക്കൽ, അവരുടെ രാജാവിനേയും രാജ്ഞിയേയും ആഘോഷത്തോടുകൂടി സ്വീകരിക്കുവാൻ സന്നദ്ധരായി നില്ക്കുന്ന പഴയ മന്ത്രിയുടേയും പ്രജകളുടേയും മുമ്പിൽ നില്ക്കുന്നതായി കാണപ്പെട്ടു. "ഹരിശ്ചന്ദ്രമഹാരാജാവു ചിരഞ്ജീവിയായിരിക്കട്ടെ." എന്നുള്ള ആശീർവ്വാദവചനങ്ങൾ ആ സമയം ആകാശത്തിൽ മുഴങ്ങി.

മഹർഷി വാദത്തിൽ തോററു; ദുർവ്വിധി അവർക്കായി കെട്ടിയിരുന്ന വല ഭേദിക്കുകയും ചെയ്തു,



# ൪ സീതാദേവി.

---

(ആത്മസംയമനം.)

൧

സീതയെ ഭക്തിബഹുമാനങ്ങളോടുകൂടി പൂജിക്കാത്ത ഹിന്തുക്കളുടെ ഒരു ഭവനമെങ്കിലും കാണുന്നതല്ല. ഹിന്തുകുടുംബിനികളിൽ സീതയെ മാതൃകയായി കരുതാത്ത സ്ത്രീകളും ഉണ്ടാകുമെന്നു തോന്നുന്നില്ല. സീതയുടെ ചരിത്രം പലപ്രകാരത്തിലും ആഖ്യാനം ചെയ്തു കഴിഞ്ഞിരിക്കുന്നു. എപ്പോഴും ഏതുതരത്തിൽ പറയുന്നതായാലും അതിനൊരു പുതുമയുണ്ട്. കുട്ടികൾക്കും പ്രായം ചെന്നവൎക്കും ചിത്താകൎഷണത്തിന് ഒരു ഹേതുവായിത്തന്നെ അതു് എല്ലാകാലത്തും പ്രവൎത്തിച്ചു കൊണ്ടിരിക്കുന്നു. സീതയുടെ ജീവിതത്തിൽ നിന്നുള്ള ദീപ്തികൾ ഹിന്തുക്കളുടെ ഗൃഹങ്ങളിൽ ദാമ്പത്യസുഖത്തെ ഉദ്ദീപിപ്പിച്ചുകൊണ്ടിരിക്കുന്നു. ഭൎത്താവിനെ സ്നേഹിക്കുകയും അതുനിമിത്തം ദുഃഖം അനുഭവിക്കുകയും ചെയ്യുന്ന എല്ലാ പതിവ്രതകൾക്കും ആ ജീവിതം ഒരു ആകാശദീപമായി എന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണു്. അരുന്ധതി തന്നെ സീതയെക്കുറിച്ചു് ഈ വിധം ശ്ലാഘിക്കുന്നതിൽ എന്തൊരത്ഭുതമാണുള്ളതു്?

ബാലാ നീ മമ ശിഷ്യയെന്നിവയിരിക്കട്ടെ
മനശ്ശുദ്ധികൊ-
ണ്ടാലോചിക്കിലെനിക്കു ഭക്തിവളരെ തോന്നുന്നു
നിങ്കൽ സ്വയം
ബാലാ നീയൊരു നാരിയെങ്കിലുമഹൊ
ലൊകൈക വന്ദ്യാ ഗുണം
മൂലംതാൻ ഗുണികൾക്കു പൂജ്യതവയോലിംഗങ്ങൾ
കൊണ്ടല്ലെടോ.

൨

മിഥിലാരാജാവായ ജനകൻ യാഗത്തിനായി ഭൂമി ഉഴുതസമയം, സീത അവിടെ നിന്നുണ്ടായി എന്നാണ് ഐതിഹ്യം. അതാണ് ഈ സ്ത്രീരത്നത്തിനു സീത, ധരാപുത്രി എന്നീ പേരുകൾ കിട്ടാനുള്ള ഹേതു. ജനകമഹാരാജാവ്, യജ്ഞസംഭവയായ ആ കുട്ടിയെ പുത്രിയായി വളർത്തിയ കാരണം ജാനകി എന്ന പേരും അവൾക്കുണ്ടായി. കുട്ടി നവയൌവനത്തെ പ്രാപിച്ചപ്പോൾ, മിഥിലാധിപൻ ഒരു സ്വയംവരം നിശ്ചയിച്ചു. പരീക്ഷയിൽ തോററതിനാൽ പലരും മാനഹാനിയോടുകൂടി മടങ്ങി. അടുത്തുള്ള ഉത്തരകോസലത്തിലെ രാജാവായ ദശരഥൻെറ പുത്രൻ രാമചന്ദ്രൻ വിജയിയായി സീതയെ വരിച്ചു: സൌന്ദര്യം ശൌയ്യത്തോടും പാതിവ്രത്യപ്രഭാവം കൃത്യമഹിമയോടുംകൂടി ചേൎന്നു.

൩

ഭർത്തൃഗൃഹത്തിൽ സീതയ്ക്കുണ്ടായ സ്വാഗതം വളരെ ഹാർദ്ദമായിരുന്നു. ഒരു രാജകന്യകയുടെ ദാമ്പത്യജീവിതം സീതയുടേതിലധികം ശ്രേയസ്സോടുകൂടി തുടങ്ങുവാൻ തരമില്ല. എന്നാൽ സീതയെപ്പോലെ കഷ്ടാരിഷ്ടങ്ങൾ അനുഭവിച്ച ഒരു സ്ത്രീയുമില്ല. അവരുടെ കഥ കരിങ്കല്ലിനെക്കൂടി കരയിക്കും. പിറേറന്നാൾ രാമചന്ദ്രനെ രാജാവായി അഭിഷേകം ചെയ്യിക്കുവാൻ ദശരഥമഹാരാജാവു നിശ്ചയിച്ചിരിക്കുന്നു. സീതയ്ക്കു തന്റെ പതിയുടെ സമീപം കോസലരാജ്ഞിയുടെ ശരിയായ പദവിയും കിട്ടും. അതിനുവേണ്ട സകല ഒരുക്കങ്ങളും കഴിഞ്ഞിരിക്കുന്നു. പുരവാസികൾ ആ ശുഭമായ ക്രിയയെ പ്രതീക്ഷിച്ചു സന്തോഷഭരിതരായി ഉത്സവകാലമെന്നവണ്ണം പെരുമാറിത്തുടങ്ങിയിരിക്കുന്നു. എന്നാൽ പട്ടണത്തിന് ഇടിവെട്ടു കൊണ്ടപോലെ, പെട്ടെന്ന് അതിന്റെ വിധമെല്ലാം ഒന്നു പകർന്നു. കോവിലകത്തു നടന്ന ഏതോ കൂടപ്രയോഗത്തിന്റെ ഫലമായി, ദശരഥമഹാരാജാവു ഭരതനെ രാജാവായി നിയമിക്കുകയും രാമചന്ദ്രനു പതിനാലു വർഷം വനവാസം വിധിക്കുകയും ചെയ്തു. സീതയുടെ മോഹമെല്ലാം പൊട്ടിത്തകർന്നുപോയി. ജീവാവസാനം വരെ സീതയെ പിന്തുടർന്ന ദുഃഖങ്ങൾ ഈ പതനത്തിലാണ് അവരോടു കൂടിയതു്.

൪

താതനിയോഗത്തെ രാമചന്ദ്രൻ സംശയലേശവും കൂടാതെ കൈക്കൊണ്ടു. കാട്ടിൽ അനിശ്ചിതമായ തന്റെ ഭവനത്തിലേക്ക് അദ്ദേഹംപുറപ്പെട്ടു. "കണ്ണീരും കയ്യുമായി കഴിയണമിനിമേലെന്നും വന്നുകൂടി." എന്നുംമററും കൌസല്യ വിലപിക്കുകയും അവരുടെ ജീവിതത്തെ ശപിക്കുകയുംചെയ്തു തുടങ്ങി. അച്ഛന്റെ സത്യത്തെ പുലൎത്തുവാനാണ് താൻ വനവാസത്തിനു പോകുന്നതു്; ലോകം മുഴുവൻ കിട്ടിയാൽകൂടി താൻ നാട്ടിലിരിക്കുകയില്ലെന്നു രാമചന്ദ്രൻ ഉറച്ചു. ഭൎത്താവൊരുമിച്ചു പോകുന്നതിനു സീതയുമൊരുങ്ങി. പതിയില്ലാത്ത കോവിലകം സീതയ്ക്കു സൂൎയ്യനില്ലാത്ത ദിനംപോലെ തോന്നി; എന്നല്ല, അതു വിജനപ്രദേശത്തേക്കാൾ ദുഃഖകരമായും തോന്നി. "വനവാസം ശീലിച്ചിട്ടില്ലല്ലൊ. പ്രിയപ്പെട്ടമാതാപിതാക്കന്മാരെ ശുശ്രൂഷിച്ചു് അവരുടെ വ്യസനത്തെ ശമിപ്പിക്കുവാൻ ഇവിടെ താമസിക്കു." എന്നുരാജകുമാരൻ, യാത്രപറയുവാൻ ചെന്ന സമയം, സീതയോടു പറഞ്ഞു. ആ കല്പന സീതയുടെ സങ്കടത്തെഇരട്ടിപ്പിച്ചു; എന്നിട്ടു സീത ഇപ്രകാരം ഭൎത്താവിനെവണക്കത്തോടുകൂടി അറിയിച്ചു:

"നാഥ! പതിവ്രതയാം ധൎമ്മപത്നി ഞാ-
നാധാരവുമില്ല മറെറനിക്കാരുമേ.
ഏതുമേ ദോഷവുമില്ല, ദയാനിധേ!
പാദശുശ്രൂഷാവ്രതം മുടക്കായ്ക മേ.

നിന്നുടെ സന്നിധൌ സന്തതം വാണീടു-
മെന്നെ മററാക്കാനും പീഡിപ്പിക്കുമോ?
വല്ലതും മൂലഫലജലാഹാരങ്ങൾ
വല്ലഭോച്ഛിഷ്ടമെനിക്കമൃതോപമം.
ഭർത്താവുതന്നോടുകൂടെ നടക്കുമ്പോ-
ളെത്രയും കൂർത്തുമൂർത്തുള്ള കല്ലും മുള്ളും
പുഷ്പാസ്തരണതുല്യങ്ങളെനിക്കെല്ലാം
പുഷ്പബാണോപമ നീ വെടിഞ്ഞീടൊലാ."

അവരുടെ ഹിതമനുസരിക്ക എന്നല്ലാതെ, സുചരിതകളുടെ ഈ വക പ്രാർത്ഥനകൾക്കു പ്രത്യുത്തരമില്ല. അതുകാരണം സീതയും ശ്രീരാമനും അനുജൻ ലക്ഷ്മണനും പുരവാസികളുടെ കരച്ചിലോടുകൂടി അയോദ്ധ്യയെ വിട്ടു.

൭

ഭരദ്വാജാശ്രമത്തിൽ കുറേനാൾ താമസിച്ചതിനുമേൽ, അവർ ചിത്രകൂടത്തിലേക്കു മാറി, അല്പകാലത്തേക്കായി ഒരു സ്ഥലമുണ്ടാക്കി അവിടെ പല കളികളിലും വേട്ടയിലും ഏർപ്പെട്ടുകൊണ്ടു സുഖമായി പാർത്തു. പിന്നെ അവർ, തെക്കു ദണ്ഡകാരണ്യത്തിൽ ഗോദാവരീതീരത്തു വിജനപ്രദേശമായ പഞ്ചവടിയിൽ ശേഷമുള്ള വനവാസകാലം കഴിച്ചുകൂട്ടാമെന്നു കരുതി, ഒരു പർണ്ണശാലയെ നിർമ്മിച്ചു.

൮

സീത വനപ്രദേശവുമായി പരിചയപ്പെട്ടു കഴി

ഞ്ഞിരിക്കുന്നു. പർണ്ണശാലയുടെ സമീപമുള്ള ഉപവനങ്ങളിൽ പ്രകൃതിദേവി വിളയാടിക്കൊണ്ടിരുന്നു. ആനന്ദതുന്ദിലയായ സീത, അവിടെ ഓടിച്ചാടി നടന്നിരുന്ന മാൻകിടാവിനെപ്പോലെ, ആശയശുദ്ധിയോടു കൂടി ആ കാവ്യോദ്ദീപകമായ പ്രദേശത്തെ ഒരു വിനോദരംഗമാക്കി. അവിടെ വികസിച്ചിരുന്ന നളിനികളേക്കാൾ അതികോമളമായ ഒരു നളിനിയായും, അവിടെ പാടിയിരുന്ന പക്ഷികളിൽ ഏററവും പ്രമുദിതയായ ഒരു പക്ഷിയായും, വനദേവതകളിൽ ഏററവും മനോഹരയായ ഒരു വനദേവതയായും സീത, തൻെറ അനന്യസദൃശമായ സൌന്ദര്യംകൊണ്ടും നിർദ്ദോഷത്വംകൊണ്ടും ആ പ്രദേശത്തെ അലങ്കരിച്ചു. അവർ ശ്വസിച്ച വായുവിനെപ്പോലെ സീത സ്വതന്ത്രയായിരുന്നു. നദീതീരത്തുള്ള വൃക്ഷവാടികളിലും തൃണാവൃതസ്ഥലങ്ങളിലും കൂടി തൻെറ ഭർത്താവൊരുമിച്ചുള്ള പര്യടനങ്ങൾ സീതയ്ക്കു അതിനുമുമ്പ് അനുഭവിച്ചിട്ടില്ലാത്ത ആനന്ദത്തെ നൽകി. ഹാ! പഞ്ചവടീപ്രദേശത്തിലെ ആ സുഖവാസം! ഭാവിയിലേക്കു സീതയ്ക്കു നോക്കുവാൻ സാധിച്ചിരുന്നുവെങ്കിലൊ!

൧

സീതയുടെ അംഗഭംഗിയുടെ വിവരണം ലങ്കയിലെ രാക്ഷസരാജാവായ രാവണൻെറ കർണ്ണപുടങ്ങളിൽ പതിഞ്ഞുകഴിഞ്ഞിരിക്കുന്നു. അയാൾ സീതയെ അപഹരിക്കുന്നതിനുള്ള തരവും തക്കവും നോക്കിയിരി

ക്കുകയായിരുന്നു. രാമലക്ഷ്മണന്മാർ ആശ്രമത്തിലില്ലാതിരുന്ന സമയത്തു്, വലിയ മായാവിയായ രാവണൻ, ഒരു ഭിക്ഷുവിൻെറ വേഷം ധരിച്ചു്, ഗൃഹാഗതനായി. അതിഥിസൽക്കാരം കുടുംബിനികളുടെ കൃത്യമാണല്ലൊ. അതിനായി സീത പുറത്തിറങ്ങിയതോടുകൂടി, രാവണൻ സീതയെ ബലമായി പിടിച്ചു തൻെറ തേരിൽ കയററി ലങ്കയിലേക്കു അതിവേഗം പുറപ്പെട്ടു. കല്ലിനെക്കൂടി അലിക്കുന്ന തരത്തിലുള്ള സീതയുടെ കരച്ചിലുണ്ടോ കാമവിമൂഢനായ ആ കഠിനഹൃദയൻ വകവെക്കുന്നു! അതു് അയാളുടെ ശീഘ്രഗതിയുടെ ത്വരയെ കൂട്ടുന്നതിനു രഥഹയങ്ങൾക്കു പ്രഹരത്തിനു ഹേതുവായി കലാശിച്ചതേയുള്ളു. തന്നെ കാണാതിരിക്കുന്നതിനുള്ള കാരണവും താൻ പോയ വഴിയും രാമനു ഊഹിച്ചറിയുവാൻ വേണ്ടി, സീത അവരുടെ ആഭരണങ്ങളെ ഓരോന്നായി വഴിയിൽ ഇട്ടുംകൊണ്ടു പോയി.

വ്വ

സോദരന്മാർ മടങ്ങിവന്ന സമയം, സീതയെ കാണ്മാനില്ല. സീതയുടെ അദർശനം ആകസ്മികവും അചിന്തിതപൂർവ്വവുമായിരുന്നു. രാമചന്ദ്രൻെറ വ്യസനം വാക്കുകളാൽ വർണ്ണിക്കത്തക്കതല്ല. ചിത്തം ഭ്രമിച്ചു്, ഹൃദയം ഭേദിക്കത്തക്ക നിലയിലായി. കണ്ട ലതകളോടും വലിയ മരങ്ങളോടും ഭൃംഗവിഹംഗങ്ങളോടും തുംഗമാ

തംഗങ്ങളോടും തന്റെ ദയിതയെ 'എങ്ങാനുമുണ്ടോ കണ്ടു?' എന്നദ്ദേഹം ചോദിച്ചുംകൊണ്ടു നടന്നു. ഓരോ മുക്കിലും മൂലയിലും നോക്കി; എന്നാൽ പഞ്ചവടിക്ക് കാണാതെപോയ ആ നിധിയെ അദ്ദേഹത്തിനു തിരിച്ചുകൊടുപ്പാൻ സാധിച്ചില്ല.

'കരഞ്ഞും ഖേദിച്ചും വനഭുവി
തിരഞ്ഞും പലതുമേ
പറഞ്ഞും കോപിച്ചും പലവഴി
നടന്നും നൃപസുതൻ'

വലഞ്ഞു. അങ്ങനെ നടക്കുന്ന കാലത്തൊരുദിവസം, വഴിയിൽ ഒരു പട്ടുവസ്ത്രത്തിന്റെ കഷണം കണ്ടുകിട്ടി. അതു സീതയുടെതെന്നു രാമചന്ദ്രനു മനസ്സിലായി. കുറച്ചുകൂടി നടന്നു; അതാ അവിടെ സീതയുടെ ഒരാഭരണം കിടക്കുന്നു. ഈ വക അടയാളങ്ങളെ ആസ്പദമാക്കി രാമലക്ഷ്മണന്മാർ കാട്ടിൽകൂടി നടന്നു നടന്ന് ഒടുവിൽ കിഷ്കിന്ധയിൽ ചെന്നുചേർന്നു. അവിടെ അവൎക്കു സുഗ്രീവനെന്ന വാനരരാജാവിന്റെ സഖ്യം ലഭിച്ചു. സീതാദേവിയെ കൊണ്ടുപോയിട്ടുള്ളതു ലങ്കാധിപനായ രാവണനാണെന്നും, ആ സതീരത്നത്തിനെ തിരിച്ചുകൊണ്ടുപോരുവാൻ വേണ്ട സകല സഹായങ്ങളും താൻ ചെയ്യുന്നുണ്ടെന്നും സുഗ്രീവൻ രാമചന്ദ്രനെ ധരിപ്പിച്ചു.

൯

സുഗ്രീവൻെറ വിശ്വസ്തഭൃത്യപുരുഷനായ ഹനൂമാനെ സീത എവിടെ എന്നറിഞ്ഞു വരുവാനയച്ചു. അദ്ദേഹം ലങ്കയിലേക്കു കടന്ന്, രാവണൻെറ ഉദ്യാനത്തിൽ പ്രവേശിച്ചു. അവിടെ ഒരു അശോകവൃക്ഷത്തിൻെറ ചുവട്ടിൽ

'മലിനതരചികുരവസനം പൂണ്ടതിദീനയാ-
യ്യൈഥിലിതാൻ കൃശഗാത്രിയായെത്രയും
ഭയവിവശമവനിയിലുരുണ്ടും സദാഹൃദി
ഭത്താവുതന്നെ നിനച്ചു നിനച്ചലം
നയനജലമനവരതമൊഴുകിയൊഴുകിപ്പതി-
നാമത്തെ രാമരാമേതി ജപിക്കയും
നിശിചരികൾ നടുവിലഴകൊടു മരുവുമീശ്വരീ
നിത്യസ്വരൂപിണിയെക്കണ്ടുമാരുതി.

അപ്പോഴാകട്ടെ, പരിചിതന്മാർക്കുപോലും സീതയെ കണ്ടാലറിയുവാൻ പ്രയാസമായിരുന്നു. അവർക്ക് അയോദ്ധ്യാരാജധാനിക്കു ശോഭയെ നൽകിയിരുന്ന കാന്തി അന്നുണ്ടായിരുന്നില്ല; അവർ പഞ്ചവടിയിലെ വൃക്ഷവാടിയിൽ വികസിച്ചിരുന്ന കോമളകുസുമവുമായിരുന്നില്ല. എന്നാലോ, സീതയുടെ നില, അന്യരാജ്യത്ത്, ഭഗ്നാശയനായ അവിടത്തെ രാജാവു തന്നെ ഏതുനിമിഷമെങ്കിലും ക്രൂരമായവിധം കൊല്ലുന്നതിനു കല്പന കൊടുക്കത്തക്ക ഒന്നായിരുന്നു. സീതയ്ക്കു മരിക്കുന്നതിനുമുമ്പു തൻെറ നാഥനെ ഒന്നു കാണാൻ കഴിയുകയി

ല്ലല്ലൊ എന്നൊരു ദുഃഖമേ ഉണ്ടായിരുന്നുള്ളു.

സീതയുടെ കാളരാത്രി കഴിയാറായി എന്നും സു പ്രഭാതം അടുത്തിരിക്കുന്നു എന്നും രാമചന്ദ്രൻ ഉടനെ അവിടെ ചെന്നു സീതയെ വീണ്ടുകൊണ്ടുപോകുമെന്നും ഹനുമാൻ പതുക്കെ സൂചിപ്പിച്ചു. സീത മേല്പോട്ടു നോക്കി. ശ്രീരാമനാമം സീതയെ പുളകാങ്കിതയാക്കി. ആ പേർ പിന്നെയും കേൾക്കുന്നതിനുവേണ്ടി അവർ ജീവിപ്പാനാഗ്രഹിച്ചു.

൧൦

യുദ്ധം കഴിഞ്ഞു. സുഗ്രീവസൈന്യത്തോടുകൂടി രാമചന്ദ്രൻ ലങ്കയെ ആക്രമിച്ചു രാവണനെ കൊന്നു; രാക്ഷസസൈന്യത്തെ നശിപ്പിച്ചു; രാമചന്ദ്രൻെറ സ്നേഹിതനും സഹായിയും രാവണസോദരനുമായ വിഭീഷണനെ ലങ്കാധിപനായി വാഴിക്കുകയും ചെയ്തു. അങ്ങനെ സീതയെ രക്ഷിച്ചു.

൧൧

ലങ്കയെ ജയിച്ച വീരൻെറ പട്ടണപ്രവേശം ഇതുവരെ കഴിഞ്ഞിട്ടില്ല. സമുദ്രതീരത്തു് അലങ്കരിച്ചിട്ടുള്ള വലിയ ഒരു പന്തലിൽ ഒരു സദസ്സു കൂടീട്ടുണ്ടു്. അവിടെ പ്രഭുക്കന്മാർ, സേനാനായകന്മാർ മുതലായവരും നാട്ടിൽ പ്രമാണികളായിട്ടുള്ള മററനേകം പേരും വന്നുചേർന്നിട്ടുണ്ടു്. രാമചന്ദ്രൻ ഒരു സ്വർണ്ണസിംഹാസനത്തിൽ ഇരിക്കുന്നു. ആ സമയം, വിഭീഷണൻ മൂടുപുടവയുള്ള ഒരു പല്ലക്കിൽ സീതയേയുംകൊണ്ടു

ശ്രീരാമന്റെ അടുക്കലേക്കുവന്നു. സീതയുടെ സങ്കടാവസ്ഥയുടെ അവസാനം സമീപിച്ചല്ലൊ എന്നു കരുതി പലരും ആശ്വസിച്ചു; സീത ഇറങ്ങി; ഭർത്താവായി ചേരുന്ന സന്തോഷമൊഴികെ മറെറാരു ചിന്തയുമില്ലാതെ, രാമചന്ദ്രന്റെ പാദങ്ങളെ മാത്രം നോക്കിക്കൊണ്ടു് സിംഹാസനത്തിന്റെ ചവിട്ടുപടികൾ കയറിത്തുടങ്ങി. ഉടനെ "സീത അവിടെ നില്ക്കണം. വളരെനാൾ സീത അനന്യശരണയായി രാവണന്റെ ഗൃഹത്തിൽ പാൎത്തിരിക്കുന്നു. അതുകാരണം, സീതയെ തിരിച്ചെടുത്തുകൂട." എന്നീ വാക്കുകൾ ഇടിത്തീപോലെ സീതയുടെ ചെവികളിൽ പതിച്ചു. കരുണയുടേയും മാനത്തിന്റേയും ഇരിപ്പിടമായ രാമചന്ദ്രന്റെ കല്പനയ്ക്കു് അപ്പീലുണ്ടൊ? തീക്കൊള്ളികൾപോലെ ഈ വാക്കുകൾ തന്റെ ഹൃദയത്തിൽ കയറുന്ന മാതിരി അവൾക്കു തോന്നി. തലചുററുന്നു, കണ്ണു കാണാതെയാകുന്നു. ഇതാ വീഴുവാൻ ഭാവിക്കുന്നു.

൧൨

അല്പനേരം കഴിഞ്ഞു. സീത കണ്ണുതുറന്നു സങ്കടത്തോടുകൂടെ ലക്ഷ്മണന്റെ നേരെ ഒന്നു നോക്കി. അതു രാമചന്ദ്രന്റെ അടുക്കൽ ശുപാൎശ ചെയ്യാനായിരുന്നില്ല; തന്റെ ഇഹലോകവാസം അവസാനിപ്പാൻ സഹായിക്കേണ്ടതിനുള്ള പ്രാൎത്ഥനയായിരുന്നു അതു്.

തീക്കുണ്ഡം തെയ്യാറായി. ഭർത്തൃശുശ്രൂഷയ്ക്കു് അവകാശമില്ലാത്ത ശരീരത്തിനെ സീത തീയിലിട്ടു

ഹോമിക്കുവാനാണ് തീർച്ച്യയാക്കിയതു്. അഗ്നി കത്തി ജ്വലിക്കുന്നു; അതിന്റെ പല ജിഹ്വകൾ കിട്ടുന്നതെല്ലാം ഭക്ഷിക്കുവാൻ തയ്യാറായിരുന്നു. അനവരതം അടിച്ചുകൊണ്ടിരുന്ന തരംഗങ്ങളോടും അനന്തമായ ആകാശത്തോടും കൂടിയ ആ കടൽപ്പുറം ഈ യജ്ഞത്തിനൊരു മൂകസാക്ഷിയായി നിന്നു.

"ത്രികരണങ്ങളിൽ ഏതുകൊണ്ടെങ്കിലും ഞാൻ എന്റെ ചാരിത്രത്തിനു ഭംഗം വരുത്തീട്ടുണ്ടെങ്കിൽ, ഞാനിതിൽ തൽക്ഷണം നശിച്ചുപോകട്ടെ." എന്നും പറഞ്ഞു സീത തീക്കുണ്ഡത്തിലേക്കു ചാടി. കാണികൾ ഒന്നു വിറച്ചു; ആക്രം ഒച്ച പുറപ്പെടുന്നില്ല; എല്ലാ ഇടവും നിശ്ശബ്ദമായി, ഹൊ! എന്തൊരുകാഴ്ചയായിരുന്നു! ജ്വാലകളുടെ ഉഗ്രത കുറഞ്ഞുവരുന്നു! വിറകു കത്തുന്നില്ല! ജ്വാലകളുടെ നടുവിൽനിന്ന് സീതയെ കയ്യിൽ എടുത്തുകൊണ്ട് ഒരു തേജസ്സ് പുറപ്പെട്ടു് അത്ഭുതപരതന്ത്രനായിരിക്കുന്ന ശ്രീരാമന്റെ സമീപം ചെന്നു് ഇപ്രകാരം അദ്ദേഹത്തോടു പറയുന്നു: "കോസലേശ്വര, സീതയെ നിങ്ങൾ കേവലമൊരു മനുഷ്യസ്ത്രീയെപ്പോലെ കരുതരുതു്. സീതയ്ക്കു മാനുഷചാപല്യങ്ങൾ ഇല്ല. സീത പരിശുദ്ധയാണ്. സീത ഒരു സതീരത്നമാണ്. വിവാഹസമയം എന്നെ സാക്ഷിനിർത്തി ചെയ്തിട്ടുള്ള സത്യത്തെ, അല്ലയൊ രാജാവെ, അങ്ങയുടെ ഓർമ്മയിലിരിക്കട്ടെ." ഇതു പറഞ്ഞുതീർന്നതോടുകൂടി ആ ദൈവദൂതൻ മറഞ്ഞു. അവിടെ കൂടി

യിരുന്നവരെല്ലാം സന്തോഷഭരിതരായി മംഗളധ്വനി മുഴക്കി. അനുഗ്രഹീതയായ സീത പരമഭാഗ്യത്താൽ മയങ്ങി ഭർത്താവിൻെറ കൈകളിൽ ആശ്വസിച്ചു.

൧൩

വനവാസകാലം കഴിഞ്ഞു. അയോദ്ധ്യയിൽനിന്ന ബഹിഷ്കരിക്കപ്പെട്ട ആൾ വീണ്ടും അദ്ദേഹത്തിൻെറ പൂർവ്വന്മാരുടെ സിംഹാസനത്തെ അധിരോഹണം ചെയ്തു. സീതയുടെ സുഖജീവിതത്തിൽ ദുഃഖവാർത്തകളെ അവർ വിസ്മരിച്ചു തുടങ്ങി. കോസലപഞ്ചവടികളുടെ ഇടയിൽ സീതയുടെ ഭാഗ്യം ഒരു തിരശ്ശീലയായിത്തീൎന്നു. രാമചന്ദ്രന സീതയിലുള്ള സ്നേഹത്തിന അതിരില്ലായിരുന്നു; സീതയെ അല്പനേരംപോലും പിരിഞ്ഞിരിക്കുന്നതു് അദ്ദേഹത്തിന ദുസ്സഹമായും തീൎന്നു. എന്നാൽ ഈ ഭാഗ്യം എന്നോ മറയുന്നു എന്നായിരുന്നു സീതയുടെ ഭയം. സീതയുടെ പൂർവ്വസൂചനം അടിസ്ഥാനമില്ലാത്തതായിരുന്നില്ല. ദൂരത്തായുള്ള ലങ്കാപുരിയിൽവെച്ചു നടന്ന അഗ്നിപരിശുദ്ധിയെ ജനങ്ങൾ കൈക്കൊണ്ടില്ല. ലോകാപവാദം സഹസ്രശിരസ്സുകളോടുംകൂടി രാമചരിതത്തെ അതിക്രമിക്കുവാൻ തുടങ്ങി. വിശ്വസ്തന്മാരായ ചാരന്മാരും പ്രജകളുടെ ഇടയിൽ ബലമായി ഈ സംസാരം നടക്കുന്നുണ്ടെന്നു രാജാവിനെ ധരിപ്പിച്ചു. അഖിലകുലസമാരാധനമാണു രഘുകുലത്തിൻെറ ധർമ്മം; പോരെങ്കിൽ,

'ആമോദം പ്രജകൾക്കു നിത്യമുളവാ
ക്കീടേണമക്കീൎത്തിയാം
ശ്രീമത്താകിയ നിൻകുലത്തിനുമഹാ
സ്വത്തെന്നോൎത്തീടുക.'

എന്നു കുലഗുരുവിന്റെ ആജ്ഞയുമുണ്ട്. ഈ ഘട്ട ത്തിൽ സീതയെ ഉപേക്ഷിക്കുകയല്ലാതെ രാമനെന്താണു വഴിയുള്ളതു്? സീത സുചരിതയെന്നു രാമചന്ദ്രനു നല്ലവണ്ണം ബോദ്ധ്യമുണ്ട്. പക്ഷെ ജനമോദത്തിനുവേണ്ടി ജനകാത്മജെയ പരിത്യജിക്കാതെ തരമില്ലാതെ വന്നിരിക്കുന്നു. പഞ്ചവടീദശ്ശനത്തിനെന്ന നാട്യത്തിൽ പൂൎണ്ണഗൎഭയായ സീതയെ കാട്ടിൽകൊണ്ടുപോയി വിട്ടു. വിധിവിഹിതം ദാരുണംതന്നെ. ലക്ഷ്മണൻ വിവരം സീതയെ ധരിപ്പിച്ചു. സീത ആരേയും കുററം പറഞ്ഞില്ല. "പ്രജാപാലകനായ എന്റെ ഭൎത്താവിന്റെ നടപടിയുടെ ദോഷത്തെക്കുറിച്ചു ചിന്തിപ്പാൻ എനിക്കവകാശമില്ല. അദ്ദേഹം ചെയ്യുന്നതെല്ലാം ശരിയായിരിക്കും. ഞാൻ വിതച്ചതനുസരിച്ചു കൊയ്യുന്നതായിരിക്കും." എന്നു പറഞ്ഞു.

൧൮

നമുക്കിനി വാല്മീകിയുടെ ആശ്രമത്തിലേക്കു പ്രവേശിക്കുക. സീതാപരിത്യാഗം കഴിഞ്ഞിട്ടു പന്ത്രണ്ടു സംവത്സരക്കാലം കഴിഞ്ഞിരിക്കുന്നു. വാല്മീകിമഹൎഷി സീതയെ പുത്രീനിൎവ്വിശേഷമായി കാത്തു രക്ഷിച്ചുവരുന്നു. സീതയുടെ ഇരട്ടപെററ കുട്ടികളായ കുശല

വന്മാരെ താപസകുമാരന്മാരെപ്പോലെ വളൎത്തിവരുന്നുണ്ടു്. അവൎക്കു് അവരുടെ അച്ഛനാരെന്നറിവില്ല. എങ്കിലും അവർ ക്ഷത്രിയബാലന്മാൎക്കു് അനുരൂപങ്ങളായ എല്ലാ വിദ്യകളും അഭ്യസിച്ചുവരുന്നുണ്ടു്. അവർ സീതയുടെ സ്നേഹത്തിന്റെ ഇരിപ്പിടവും, സീതയ്ക്കു ചിത്താഹ്ലാദത്തിനുള്ള ഏകകാരണവുമായിത്തീൎന്നിരിക്കുന്നു. മഹൎഷി പഠിപ്പിച്ചതനുസരിച്ചു് അവർ രാമചരിതത്തെ മധുരമായി അമ്മയെ പാടിക്കേൾപ്പിക്കും. സീതയോ, ഏകാഗ്രചിത്തത്തോടെ ആ സംഗീതരസത്തെ ആസ്വദിക്കുകയും ചെയ്യും. പാട്ടിന്റെ ഓരോ പദത്തിൽനിന്നും അമൃതൊലിക്കുന്നു. അതവരുടെ ജീവനെ രക്ഷിക്കുകയും ചെയ്യുന്നു. ഇക്കാലത്തു സീത പഞ്ചവടിയിൽ കണ്ടപോലെ വിനോദപ്രദയായ ഒരു വധുവല്ല; ഇവിടെയും ഒരു ആശ്രമത്തിലാണു് അവരുടെ വാസം; ഇവിടേയും ആടുന്ന മയിലും പാടുന്ന കുയിലും വികസിക്കുന്ന താമരയും ചിരിക്കുന്ന കന്യകാജനവുമുണ്ടു്; പക്ഷെ, സീതയുടെ ഭൎത്താവെവിടെ? സീതയുടെ ജീവനാഡി പോയിരിക്കുന്നു. അതെന്തൊരു വ്യത്യാസത്തെ ഉണ്ടാക്കുന്നു! വളരെ പണിപ്പെട്ടുകൊണ്ടു സീത ഓരോ ദിവസത്തെ വലിച്ചിഴച്ചു കഴിച്ചുകൂട്ടുന്നു.

൧൭

ഈ കാലത്തായിരുന്നു, ദിഗ്വിജയം കഴിഞ്ഞു രാമചന്ദ്രൻ നടത്തിയിരുന്ന അശ്വമേധയാഗത്തിനായി

വാല്മീകിമഹൎഷിയെ അദ്ദേഹം ക്ഷണിച്ചതു്. ഹിന്തുശാസ്ത്രപ്രകാരം, തന്റെ ധൎമ്മപത്നിയോടുകൂടാത്തതായ ഈ വകയാഗങ്ങൾ അപൂൎണ്ണമായിരിക്കുമെന്നുള്ളതിനാൽ, ആ ന്യൂനതയെ പരിഹരിക്കുവാൻ ശ്രീരാമൻ സീതയുടെ ഒരു പൊൻപ്രതിമയെ ആയിരുന്നു ഉപയോഗിച്ചിരുന്നതു്. ഇതിലുമധികം സന്തോഷമായി സീതയ്ക്കെന്തൊരു വൃത്താന്തമാണു കേൾക്കേണ്ടതു്? സീത തന്റെ സകല ദുഃഖങ്ങളേയും മറന്നു. കണ്ണുനീരാൽ കഴുകിയ സ്നേഹത്തോടും കൃതജ്ഞതയോടുംകൂടി തന്റെ ഹൃദയത്തെ രാമചന്ദ്രങ്കലേക്കയച്ചു. ഒരു നിമിഷത്തെ ആ ഭാഗ്യമനുഭവിപ്പാൻ വേണ്ടി സീത അനേകംകൊല്ലത്തെ ത്യാഗകഠോരദുഃഖം അനുഭവിപ്പാൻ ഒരുക്കമായിരുന്നു.

൩൩

തക്കസമയത്തു മഹൎഷി രാജാവിന്റെ ക്ഷണനത്തെ മാനിച്ചു. കുശലവനാമധാരികളായ കുശീലവന്മാരും അദ്ദേഹമൊരുമിച്ചുണ്ടായിരുന്നു. അവരുടെ മനോഹരമായ സംഗീതം രാജഭവനത്തെ മോഹിപ്പിച്ചു എന്നതന്നെയല്ല, അവർ മഹാരാജാവിന്റെ കണ്ണുകളെ ആകൎഷിക്കുകകൂടി ചെയ്തു. സീത നിർദ്ദോഷയെന്നും, ക്രതുവിൽ ധൎമ്മചാരണിയായി സീതയെ സ്വീകരിക്കേണമെന്നും രാജസദസ്സിൽവെച്ചു മഹൎഷി മഹാരാജാവിനെ അറിയിച്ചു. രാജാവിനു് അതു സമ്മതമായിരുന്നു എങ്കിലും, ജനപ്രീതിക്കായിക്കൊണ്ടും രാക്ഷസമ

ശ്യവാസത്തിങ്കൽനിന്ന ജനിച്ച ശങ്കാലേശംപോലും അവരിൽ ഇല്ലാതിരിപ്പാനമായി ഒരിക്കൽക്കൂടി അഗ്നി പരിശുദ്ധി വേണമെന്ന തീൎച്ചയാക്കി.

സ്മരണാൎഹമായ ആ ദിവസമാകട്ടെ, അയോദ്ധ്യാ രാജധാനി ആൾത്തിരക്കുകൊണ്ടു ശ്വാസം മുട്ടിത്തുടങ്ങി. മഹൎഷിമാർ, സന്യാസിമാർ തുടങ്ങിയുള്ളവർ അരണ്യങ്ങളിലുള്ള അവരുടെ ആശ്രമങ്ങളിൽനിന്ന വന്നിട്ടുണ്ട്; ദൂരദിക്കുകളിൽ നിന്നുകൂടി രാജാക്കന്മാർ, നാടുവാഴികൾ, പ്രഭുക്കന്മാർ മുതലായവർ വന്നു നിറഞ്ഞിരിക്കുന്നു. ജനങ്ങളുടെ എണ്ണത്തിന്ന കണക്കില്ല. കോസലരാജാവു തന്നെ സ്വീകരിച്ചു തനിക്കവകാശപ്പെട്ട സ്ഥാനം തരുമെന്നുകരുതി, രാജശാസനപ്രകാരം സീതയും വന്നു ചേൎന്നിരിക്കുന്നു. സാധു! ചതികരുതാത്ത സീത!

സദസ്സിന്ന മുമ്പിൽ സീത നില്ക്കുന്നു. മഹൎഷി വിവരം ജനങ്ങളെ പറഞ്ഞു മനസ്സിലാക്കി. രാമചന്ദ്രൻ സീതയെ സ്വീകരിക്കാമെന്ന സമ്മതിച്ചു.

സീതയ്ക്കു തന്റെ സ്വന്ത ചെവികളെത്തന്നെ വിശ്വസിക്കാമൊ എന്നായി. സീത സന്തോഷത്തെ കണ്ണുനീരുമൂലം പ്രകാശിപ്പിച്ചു.

മഹൎഷി മുഴുവനാക്കട്ടെ. "സീത അവരുടെ ചാരിത്രശുദ്ധിയെ വീണ്ടും തെളിയിച്ചാൽ രാജാവിനാൽ സ്വീകരിക്കപ്പെടുന്നതാണു." എന്നാങ്ങനെ അദ്ദേഹം ഒടുവിൽ പറഞ്ഞുനിൎത്തി.

കഠിനം! കുട്ടിക്കാലംമുതല്ക്കു സീത തന്റെ വിധി വിഹിതത്തെ സഹിച്ചുപോന്നു. ചാരിത്രത്തെപ്പോലെ തന്നെ വിമലയായ ആ സാധ്വി മറെറാരു സ്ത്രീ അനു ഭവിച്ചിട്ടില്ലാത്ത സങ്കടങ്ങളെ അനുഭവിച്ചു കഴിഞ്ഞി രിക്കുന്നു. അഗ്നിയെപ്പോലെ ശുദ്ധിയും അഗ്നിഭഗവാ നാൽ നിൎണ്ണയിക്കപ്പെട്ട ചാരിത്രശുദ്ധിയുമുള്ള സീത യ്ക്കു് ഇനിയും ഒരു പരീക്ഷയും തെളിവും വേണമെ ന്നൊ? സീതയ്ക്കു് ആരുടെ നേരെയും പരിഭവമില്ല; എങ്കിലും സീതയൊരു സ്ത്രീയാണു്. ശരീരത്തിനും ശ ക്തിക്കും ഇതിലധികം സഹിച്ചുകൂട. അപകൃതിയുടെ മേൽ അപമാനം!

സീത ഒന്നു പരിഭ്രമിച്ചു. ആകാശത്തിൽ കെട്ടി യുണ്ടാക്കിയ കോട്ട ഇതാ പൊട്ടിപ്പൊളിഞ്ഞു വീണു കഴിഞ്ഞു. സ്വപ്നത്തിൽനിന്നുഞെട്ടി എണീററപോലെ യായിരുന്നു അവരുടെ അപ്പോഴത്തെ നില. അതി കോമളഹൃദയത്തോടുകൂടിയ ആ സതീരത്നത്തിനു് ഈ നിശ്ചയം ദുസ്സഹമായ ലജ്ജയേയും വ്യസനത്തേ യും ഉണ്ടാക്കി. മനുഷ്യൎക്കു് ഇതു സഹിച്ചുകൂടാ, ക്ഷമ തന്നെ ഇതു സഹിക്കുകയില്ല.

ഉറക്കെ കരഞ്ഞുകൊണ്ടു്, സീത ഭൂമീദേവിയോ ടു് ഇങ്ങനെ അപേക്ഷിച്ചു: "സൎവ്വജ്ഞയായ ദേവി, എന്റെ അമ്മെ, ഞാൻ കരണത്രയത്തെക്കൊണ്ടു് ഭൎത്താവിനെ ഒഴിച്ചു് അന്യനെ കാമത്തോടെ സ്മരി ച്ചിട്ടുണ്ടെങ്കിൽ, ഞാൻ എല്ലാകാലത്തും ശപിക്കപ്പെ

ട്ടവളായിരിക്കട്ടെ. ഞാനതു ചെയ്തിട്ടില്ല. ഞാൻ നിരപരാധിയാണെന്നവിടേക്കറിയാമല്ലോ. സംസാരത്തിന്റെ ഇപ്രകാരമുള്ള അവസ്ഥാന്തരത്തെ സഹിപ്പാൻ ഞാൻ ശക്തയല്ല. അമ്മേ, അമ്മയുടെ അംഗങ്ങളിൽ എന്നെ ലയിപ്പിക്കണേ."

ഉടനെ ഭൂമി പിളൎന്നു, സ്വൎണ്ണസിംഹാസനത്തിൽ അതിതേജോമയവും അതികോമളവും ആയ ഒരു സ്ത്രീരൂപം ഉയൎന്നുവന്നു, മോഹാലസ്യപ്പെട്ടു വീഴുവാൻ ഭാവിക്കുന്ന സീതയെ അവരുടെ കയ്യിൽ സ്വീകരിച്ചു മറഞ്ഞു.



ശോകഭൂയിഷ്ഠമായ ഈ കഥയുടെ ഈ ചരമാങ്കത്തോടുകൂടി ആവരണപടം വീഴട്ടെ. ലോകമൊട്ടുക്ക് നിസ്സാരതയുടെ ശോകാവേഗത്തോടുകൂടിയ ദീൎഘനിശ്വാസം വീശട്ടെ. ഈ ന്യൂനത എന്ന് എങ്ങനെ പരിഹരിക്കപ്പെടും? യുഗങ്ങൾ വന്നും പോയും കൊണ്ടിരിക്കും; പക്ഷെ, വാല്മീകിയുടെ തൂലികയെ ആദ്യമായി ഉദ്ദീപിപ്പിച്ച ആ ആദൎശമുണ്ടോ ഇനി പഞ്ചവടിയിൽവരുന്നു.



# ൭ സാവിത്രി.

(പാതിവ്രത്യം.)

൧

വൃദ്ധനായ അശ്വപതിരാജാവിന് ഒരു പുത്രിയുണ്ടായ വിവരം ഇതാ രാജവന്ദികൾ വാദ്യഘോഷം കൊണ്ടറിയിക്കുന്നു. അതുകാരണം, ഇന്നു മദ്രപുരിയിൽ ഒരു ഉത്സവദിനമാണ്. സൂൎയ്യവംശജനായ അശ്വപതി വലിയൊരു സാമ്രാജ്യത്തിൻെറ ചക്രവൎത്തിയും, വളരെ പ്രഭുക്കന്മാരുടെ അധിപനും ആയിരുന്നു എങ്കിലും, അദ്ദേഹത്തിന് അതുവരെ സന്താനഭാഗ്യം ഉണ്ടായിരുന്നില്ല. താൻ എത്രയോ വഴിപാടുകളും യാഗങ്ങളും കഴിച്ചിട്ടും ദേവന്മാർ അഭീഷ്ടസിദ്ധിക്കനുഗ്രഹിച്ചില്ലല്ലൊ എന്നൊരു ആശാഭംഗം അദ്ദേഹത്തെ വല്ലാതെ പീഡിപ്പിച്ചിരുന്നു. എന്നാൽ ഒടുവിൽ ചെയ്ത പുത്രേഷ്ടി ദേവന്മാരെ ആൎദ്രചിത്തന്മാരാക്കാതിരുന്നില്ല. രാജാവിൻെറ യാഗം സഫലമായി. അതുകൊണ്ടു മദ്രപുരവാസികൾ ആ സുദിനത്തെ കൊണ്ടാടി. അതു ദേവന്മാരെക്കൂടി ആകൎഷിക്കുന്ന ഒരു കാഴ്ചയായിരുന്നു.

൨

രാജകുമാരിയെ സാവിത്രി എന്നു വിളിച്ചുവന്നു. വളരെ സൌന്ദൎയ്യമുള്ള ആ കുട്ടി വളരുംതോറും രാജ

കുടുംബത്തെ ഒട്ടുക്ക് ആഹ്ളാദിപ്പിച്ചു. പുത്രിയുടെ വാക്കുകൾ ആ രാജദമ്പതികൾക്ക് എന്തെന്നില്ലാത്ത ഒരാശ്വാസത്തെ കൊടുത്തു. അവരുടെ ഗൃഹത്തെ കുട്ടി സന്തോഷപൂർണ്ണമാക്കി. രാജാവിനു പുത്രിയെ പിരിഞ്ഞ് ഒരു നിമിഷമെങ്കിലും കഴിച്ചുകൂട്ടുക എന്നതു് അസാദ്ധ്യമായിരുന്നു. രാജ്ഞിക്കാകട്ടെ തന്റെ അടുക്കൽനിന്നു കുട്ടിയെ പറഞ്ഞയയ്ക്കുവാൻ ഇഷ്ടമുണ്ടായില്ല. അതുകൊണ്ടു സാവിത്രിക്കാകപ്പാടെ വളരെ സുഖമായിരുന്നു. ഉന്നതസ്ഥിതിയിലിരിക്കുന്ന ഒരു ക്ഷത്രിയവംശത്തിൽ ജനിച്ചവർക്കു വേണ്ടവിധത്തിൽ കുട്ടിയെ വിദ്യ അഭ്യസിപ്പിച്ചു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും അവർ ഒരു രാജകുമാരിതന്നെയായിരുന്നു.

സാവിത്രിക്കു വിവാഹം കഴിക്കേണ്ട പ്രായമായി. എന്നാൽ രാജപുത്രന്മാരുടെ ശ്രേയസ്സ് ഉന്നതിയെ പ്രാപിച്ച ആ കാലത്തുകൂടി, തന്റെ പുത്രിക്കനുരൂപനായ ഒരു വരനെ കണ്ടുകിട്ടുവാൻ കഴിയാതെ രാജാവു വ്യസനിച്ചു. ഒടുവിൽ രാജകുമാരിയെത്തന്നെ ആ ഭാരമേല്പിച്ചു.

൩

മദ്രരാജകുടുംബത്തിലെ കൊടിയടയാളത്തോടുകൂടി, നാലു വലിയ വെള്ളക്കുതിരകളാൽ വലിക്കപ്പെട്ട വിശേഷമായ ഒരു രാജകീയ രഥം ദൂരെയുള്ള ഒരു പുണ്യസ്ഥലത്തേക്കു പോയിക്കൊണ്ടിരിക്കുന്നു. സാവിത്രിയും സഖിമാരും വൃദ്ധനായ മന്ത്രിയോടും ഒരു ര

ക്ഷിവഗ്ഗത്തോടുംകൂടെ രാജാജ്ഞയെ നിറവേററുവാനാണു് പുരത്തിൽനിന്നു പോകുന്നതു്. സ്നേഹാകുലരായ മാതാപിതാക്കന്മാർ സാവിത്രിക്കു ക്ഷേമവും കായ്യസിദ്ധിയും ഉണ്ടാകുവാനായി അനുഗ്രഹിച്ചാണു് അയച്ചിട്ടുള്ളതു്. രഥം പുരങ്ങളും ഗ്രാമങ്ങളും പുഴയും കുന്നും എല്ലാംകടന്നു് അതിവേഗം പോയി. വിശ്രമത്തിനായി അവർ പലേടത്തെല്ലാം രഥം നിത്തിയെങ്കിലും, യാത്ര അവസാനിച്ചില്ല. ജനങ്ങൾ അവരെ ജിജ്ഞാസയോടുകൂടി നോക്കി. ആ രാജപുത്രിയെ ഒന്നു കാണുവാനായി പ്രജകളൊക്കെ വഴിയരുകിൽ വന്നു. എന്നാൽ 'രഥം നടത്തു' എന്നുമാത്രമായിരുന്നു സാവിത്രി പറഞ്ഞതു്.

ഒടുവിലൊരു ദിവസം, സൂയ്യാസ്തമനസമയത്തെ തണുത്ത കാററു വീശിത്തുടങ്ങി. അതോടുകൂടി ചന്ദ്രനും നക്ഷത്രമണ്ഡലത്തിൽ ഉദിച്ചു. ആ സമയത്തു രാജകുമാരിയും പരിവാരവും സമ്പൽസമൃദ്ധിയോടുകൂടിയ വലിയ പുരങ്ങളിൽനിന്നെല്ലാം വളരെ ദൂരെ ഒരു ആശ്രമത്തിൻെറ പരിസരത്തിൽ എത്തി. അന്നു രാത്രി അവിടെ വിശ്രമിക്കാമെന്നു തീച്ചയാക്കി രഥം നിറുത്തി.

നന്ദനോദ്യാനത്തിലെ വൃക്ഷതതിയുടെ ഭംഗി എന്തായിരിക്കുമെന്നു് ഒന്നു ആലോചിച്ചുനോക്കൂ; എന്നാൽ പുരാതനേൻഡ്യയിലെ ആശ്രമപ്രദേശങ്ങൾ എത്ര മനോഹരങ്ങളായിരുന്നു എന്നു് ഏകദേശം മന

സ്സിലാക്കാം. ഇതുപോലെയുള്ള പാവനങ്ങളായ ആശ്രമങ്ങളിൽവെച്ചാണല്ലൊ വാല്മീകിയും വ്യാസനും മനുഷ്യബുദ്ധിക്കു ഗ്രാഹ്യമാകാവുന്ന വിധത്തിൽ ആ പരമപുരുഷന്മാരെപ്പററി എഴുതിയതു്. "അമാനുഷകവികളെ! ഇനിയുള്ളവക്കു് ഒരാവേശം കൊടുക്കുവാനായി നിങ്ങൾക്കിഷ്ടമുള്ള ഏകാന്തവും ശാന്തവുമായ ഈ ലതാഗൃഹങ്ങളിൽ തന്നെ എന്നും വസിക്കുക." എന്നിങ്ങനെ ജനങ്ങളെക്കൊണ്ടു പറയിക്കത്തക്കവണ്ണം അവരുടെ ബുദ്ധി ആ വക ആശ്രമപ്രദേശങ്ങളിൽ വെച്ചുതന്നെയാണു് ഏററവും വികസിച്ചതു്. ഒരു പാരത്രികസുഖത്തെ കൊടുക്കുന്ന അങ്ങനെയുള്ള പ്രദേശങ്ങളിലേക്കാണു് ജമ്മനിയിലെ ജ്ഞാനിയും കവിയും ആയ ഗത്തേയെ കാളിദാസൻ പലേപ്രാവശ്യവും ആകഷിച്ചിട്ടുള്ളതു്. "ഈ ആശ്രമങ്ങൾ സ്വഗ്ഗസമാനങ്ങളാണു്." എന്നു എത്രയോതവണ അദ്ദേഹം പറഞ്ഞുപോയിട്ടുണ്ടു്.

ഇങ്ങനെയുള്ള ഒരു വനപ്രദേശത്താണു് രാജ്യത്തിൽനിന്നും ബഹിഷ്കരിക്കപ്പെട്ട വൃദ്ധനും അന്ധനുമായ ദ്യുമത്സേനൻ എന്ന സാല്വരാജാവു രാജ്ഞിയോടും, ചതിനിമിത്തം തൻെറ ജന്മാവകാശംകൂടി ഇല്ലാതായിപ്പോയ പുത്രൻ സത്യവാനോടുംകൂടി വസിച്ചുവന്നതു്. രാജാവിൻെറ ഇഷ്ടമനുസരിച്ചാണു് അവർ ഇങ്ങനെ ഒരു സ്ഥലം തിരഞ്ഞെടുത്തതു്. ആശ്രമരക്ഷയും അതിഥിസൽക്കാരവും പുത്രനെ ഏല്പിച്ചു വൃ

ധനായ ആ രാജാവു് ഈശ്വരഭജനം ചെയ്തു കാലം കഴിച്ചുപോന്നു.

൫

ആശ്രമത്തിനടുത്തു് ഒരു രഥം വന്നു നില്ക്കുന്നതു കണ്ടു്, ആഗതന്മാരാരാണെന്നറിയുവാൻ, സത്യവാൻ വേഗം അവിടേക്കു ചെന്നു. സാവിത്രിയും സത്യവാനും അവരുടെ പ്രഥമാവലോകനത്തിൽതന്നെ അനുരാഗികളായി. അതു് അവർ രണ്ടുപേരും അതിനുമുമ്പു് അനുഭവിച്ചിട്ടില്ലാത്ത ഒരു മനോവികാരമായിരുന്നു. ഈ പുതിയ അനുഭവം അവരെ ഇരുവരേയും എന്തെന്നില്ലാതെ അന്യോന്യം ആകർഷിച്ചു. പുരത്തിലും രാജധാനിയിലും അലഭ്യമായ ഒരു സുഖത്തെ സാവിത്രി ഈ ലതാഗൃഹത്തിൽ വെച്ചനുഭവിച്ചു. താൻ ഭത്താവായി വരിക്കുവാൻപോകുന്നതു് ഈ മുനികുമാരനെത്തന്നെയാണെന്നു് അവർ തീച്ചയാക്കി. സുന്ദരനും അഭിജാതനുമായ ഈ യുവാവു ദ്യുമത്സേനന്റെ ഏകപുത്രനും കുടിയാണെന്നറിഞ്ഞപ്പോൾ, ആ നിശ്ചയം ഒന്നുകൂടി ദൃഢമായി. ദുഃഖഭൂയിഷ്ഠമായ സമ്പത്തിനെ സാവിത്രി മോഹിച്ചില്ല. സൌശീല്യവും ശുദ്ധതയും കുലീനതയോടുകൂടിയുള്ള ഒരു ബന്ധത്തെ അവർ മാനിച്ചു. സാവിത്രിയുടെ തീത്ഥയാത്ര അവസാനിച്ചു. താൻ ആരാധിക്കുവാൻ പുറപ്പെട്ട ദൈവത്തെക്കണ്ടു്, ആ പുണ്യപ്രദേശത്തുനിന്നു സാവിത്രി സ്വഗൃഹത്തിലേക്കു യാത്രതിരിച്ചു.

൩

രാജാവു സാവിത്രിയെ ആശ്രമത്തിലേക്കയച്ചതിന്റെ ഫലം സിദ്ധിച്ചു. രാജാവിന്റെ മനസ്സിൽനിന്നു വലിയൊരു ഭാരം പോയതുപോലെയായി. രാജകുമാരിയുടെ സ്വയംവരണം ഒരു സന്തോഷവർത്തമാനംതന്നെയായിരുന്നു. എന്തെന്നാൽ, ആ വരൻ കുലീനനായ ഒരു ക്ഷത്രിയനായിരുന്നു എന്നതിനു പുറമെ, അദ്ദേഹത്തിന്റെ ആകൃതിയേയും പ്രകൃതിയേയും പററി മന്ത്രിക്കും മററുള്ളവർക്കും ഗുണമല്ലാതെ മറെറാന്നും പറയുവാനുണ്ടായിരുന്നുമില്ല. ദ്യുമത്സേനന്റേയും പുത്രന്റേയും നിർദ്ധനത്വം വിവാഹത്തിന് ഒരു പ്രതിബന്ധമാവുകയില്ല. അശ്വപതിക്ക് രാജ്യാവകാശിയായി ഒരു പുത്രനുണ്ടായിരുന്നില്ല. തന്റെ ഈ ജാമാതാവ് ആ കുറവുകൂടി തീർക്കുമെന്നുള്ള സംഗതി സന്തോഷത്തിനു വേറെ ഒരു ഹേതുവും ആയിരുന്നു. എന്നാൽ ഈ സന്തോഷം അധികകാലം നിലനിന്നില്ല. രാജസഭയിൽ ഈ വർത്തമാനം പ്രസ്താവിച്ചപ്പോഴേക്കും, നാരദമുനി അവിടെ വന്ന്, സത്യവാൻ അല്പായുസ്സായതുകൊണ്ട്, ആ വിവാഹം നടത്തുന്നതു നന്നല്ലെന്നു പറഞ്ഞു. "ഇന്നുതുടങ്ങി പന്ത്രണ്ടാമത്തെ പൌർണ്ണമാസി വരുമ്പോഴേക്കും സത്യവാന്റെ ജീവിതദശ അവസാനിക്കും." എന്ന് അദ്ദേഹം അറിയിച്ചു. ആ വർത്തമാനം ഒരു ഇടിത്തീ വീണപോലെയായിത്തീർന്നു. എന്നാൽ ഭാഗ്യഹീനനായ ആ രാജാവിന് ആശാഭംഗം

വരുത്തിയ ആ വൎത്തമാനം കൊണ്ടുവന്ന മുനിയേ ക്കാൾ ഇടിത്തീ എത്രയോ പ്രിയനായ ഒരതിഥിയാകു മായിരുന്നു!

൭

ആ ദിവ്യൎഷിയുടെ വാക്കുകേട്ടു രാജാവു് ഒന്നു നടുങ്ങി. എന്നാൽ സാവിത്രിക്കു യാതൊരു കുലുക്കവുമു ണ്ടായില്ല. അവർ ദൃഢനിശ്ചയയായിരുന്നു. "അച്ഛാ! രാജകുമാരൻ ഈ ക്ഷണം മരിച്ചാലും, എന്നും ജീവി ച്ചിരുന്നാലും വേണ്ടില്ല; ഒരാൾക്കു് ഒരു സാധനം ഒരി ക്കലല്ലെ ദാനം ചെയ്യാൻ സാധിക്കുകയുള്ളു? ഞാൻ എ ന്റെ മനസ്സുകൊണ്ടു് എന്നെ അദ്ദേഹത്തിനു കൊടു ത്തുകഴിഞ്ഞു. പിന്നെ എനിക്കു ഭൂമി മുഴുവൻ തരാ മെന്നു പറഞ്ഞാലും, എന്നെ വീണ്ടും വില്ക്കുവാൻ എ നിക്കധികാരമുണ്ടോ? അതുകൊണ്ടു ഞാൻ വരിച്ച ആളെ അല്ലാതെ വേറെ ആരെയെങ്കിലും വിവാഹം കഴിച്ചാൽ, അതു വലിയൊരു പാപമായിത്തീരും. ഞാൻ സത്യവാനെ വിവാഹം കഴിക്കുവാൻ പാടില്ലെ ന്നു നിങ്ങൾ പറയുകയാണെങ്കിൽ, ആ സമയം മുതല്ക്കു തന്നെ ഞാൻ വിധവയാണു്. ഞാൻ അദ്ദേഹത്തെ വ രിച്ചുകഴിഞ്ഞു. ഇനി അദ്ദേഹത്തിനു വരുന്ന ആപ ത്തുകളിൽ ഞാൻ ഭാഗഭാക്കാണു്." എന്നു് അവർ പി താവിനോടു പറഞ്ഞു. അവർ സംസാരിച്ചപ്പോൾ മു ഖത്തുണ്ടായിരുന്ന കാന്തി അവരുടെ നിശ്ചയം എത്ര കണ്ടു ദൃഢമാണെന്നു പ്രകാശിപ്പിച്ചു. പുത്രിയോടു

ന്യായം പറഞ്ഞിട്ട ഫലമില്ലെന്നു രാജാവു മനസ്സിലാക്കി: വിവാഹവും നിശ്ചയിച്ചു. രാജപുത്രിയുടെ ബുദ്ധി അവരുടെ പ്രായത്തിനടുത്തതല്ലെന്നു മഹർഷി അറിഞ്ഞു. വിധിയേക്കാൾ ബലവത്തായ ഒരു ശക്തി, രാജപുത്രിക്കു വരുവാൻപോകുന്ന ആപത്തിനെ തടുക്കുമാറാകട്ടെ എന്നു മനസ്സുകൊണ്ടു് അവരെ അനുഗ്രഹിച്ചു് അദ്ദേഹം പോയി.

വ്വ

ഒരു ശുഭദിവസം ദ്യുമത്സേനരാജാവിൻെറ ആശ്രമത്തിൽവെച്ചു് അവരുടെ വിവാഹം നടത്തി. സാവിത്രിയാകട്ടെ, രാജഗൃഹത്തിലെ സുഖങ്ങളെ ഉപേക്ഷിച്ചു്, ജനനം മുതൽ കഷ്ടപ്പെട്ടു ശീലമുള്ളവരേപ്പോലെ ആ വനത്തിൽ വാസവും തുടങ്ങി. ഭർത്താവിനേയും അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരേയും അവരുടെ പ്രവാസത്തിൽ സന്തോഷിപ്പിക്കുവാനായിരുന്നു സാവിത്രി അവിടെ ചെന്നതു്. അവർ ആ വൃദ്ധദമ്പതികൾക്കൊരാധാരമായിത്തീൎന്നു. തനിക്കു വൈധവ്യം വരുവാൻ പോകുന്ന വിവരം അവർ അറിയാതിരുന്നില്ല. എന്നാൽ ഭർത്താവിനെ ആ വ്യസനവൃത്താന്തം അറിയിച്ചു് അവർ അദ്ദേഹത്തെ ദുഃഖിപ്പിച്ചില്ല. തൻെറ സങ്കടത്തെ ആരേയും തന്നെ അറിയിച്ചില്ല. ആപന്നിവൃത്തിക്കായി അവർ ആ സർവ്വശക്തനെ സദാ സ്മരിച്ചു.

൯

മാസങ്ങൾ ഒന്നൊന്നായി അതിവേഗം കഴിഞ്ഞു.

വഷാവസാനമായിത്തുടങ്ങി. നിഷ്ഠുരനായ · വിധി തന്റെ ബലിയെ അൎത്ഥിക്കുവാൻ അതിലുംവേഗം അടുക്കുന്നുണ്ടായിരുന്നു. സത്യവാനും മൃത്യുവും തമ്മിൽ കൂട്ടിമുട്ടുവാൻ ദൂരമധികമില്ല. പതിവുപോലെ ആശ്രമത്തിൽ പ്രഭാതമായി. വൃക്ഷങ്ങളിലും മററും ഉണ്ടായിരുന്ന ഹിമകണങ്ങളിൽ തട്ടിയ ഒരു തണുത്ത കാററു് അവിടെ പരക്കെ വീശിത്തുടങ്ങി. അതുകൊണ്ടുണൎന്ന ചെറുപക്ഷികളും, ഉറങ്ങിക്കിടക്കുന്നവരെ ഉണൎത്തുവാനെന്നപോലെ അവയുടെ മധുരകൂജിതങ്ങൾ പുറപ്പെടുവിച്ചു, എന്നാൽ, സാവിത്രിക്കാകട്ടെ, അവയുടെ ശബ്ദം ദുൎവ്വിധിയുടെ രൌദ്ര്യമായിരുന്നു. സൎവ്വശക്തനായ ദൈവത്തെ പ്രാൎത്ഥിച്ചുംകൊണ്ടു് അവർ എഴുന്നേററു്, താൻ മൃത്യുവിനെ ജയിക്കും എന്നൊരു ഉറപ്പോടുകൂടി അനിവാൎയ്യമായ ആ വിധിയെ കാത്തു. സൂൎയ്യൻ ഉദിച്ചുയൎന്നതോടുകൂടി, സത്യവാൻ ചമതകൊണ്ടുവരുവാനായി മഴുവും എടുത്തു പുറപ്പെട്ടു. സാവിത്രി അദ്ദേഹത്തെ തനിച്ചുപോകുവാൻ സമ്മതിച്ചില്ല. മരിക്കുന്നതുവരെയും, അല്ല, അതിനുശേഷവും കൂടി അദ്ദേഹത്തിന്റെ കൂടെ പോകുവാൻ അവർ തീൎച്ചയാക്കി. ആശ്രമപ്രദേശങ്ങളിലെ പ്രകൃതിമാധുൎയ്യത്തെ ആസ്വദിക്കുവാനെന്ന വ്യാജേന, സാവിത്രി മൃത്യുലോകത്തിലേക്കു തന്റെ ഭൎത്താവിന്റെ കൂടേയുള്ള ആ യാത്രയ്ക്കു പുറപ്പെട്ടു.

൧൦

നേരം ഇരുട്ടായിത്തുടങ്ങിയപ്പോൾ, താൻ ഫല ങ്ങൾ പറിപ്പാനായി, കയറിയിരുന്ന വൃക്ഷത്തിന്മേൽ നിന്ന സത്യവാൻ താഴെ ഇറങ്ങി. അദ്ദേഹത്തിന നല്ല സുഖമുണ്ടായിരുന്നില്ല. തൊണ്ട വരണ്ടിരുന്നു. തല വേദനയും ഉണ്ടായിരുന്നു. "പ്രിയേ സാവിത്രി, എനി ക്ക് എന്തോ സഹിക്കവാൻ വഹിയാത്ത ഒരു വേദന. തലയ്ക്ക് എന്താണെന്നറിഞ്ഞുകൂട. ഞാൻ മരിക്കാറാ യി എന്ന തോന്നുന്നു." എന്നു പറഞ്ഞു, സത്യവാൻ സാവിത്രിയുടെ മടിയിൽ തലവെച്ച് ഉറങ്ങിപ്പോയി. അതു ഒടുവിലത്തെ ഉറക്കമായിരുന്നു. ഇതെല്ലാം ക്ഷ ണനേരംകൊണ്ടു കഴിഞ്ഞു. തന്റെ പ്രിയനെ തട്ടി ക്കൊണ്ടുപോകുവാൻ മൃത്യുവന്നതാണെന്നു സാവിത്രി ക്ക മനസ്സിലായി. ഇഹത്തിൽ താനൊരു വിധവയാ യി എങ്കിലും, ഭത്താവിന്റെ മരണംകൊണ്ടു പരിശു ദ്ധവും ശാശ്വതവുമായ ഒരു ഐക്യമാണു തനിക്കു സി ദ്ധിച്ചതു് എന്നു് അവർ ധരിച്ചു. അവർ കരഞ്ഞില്ല. അതു കരയേണ്ട സമയമല്ലായിരുന്നു. ഒരു സ്ത്രീക്കു പാതിവ്രത്യംകൊണ്ടുണ്ടാകാവുന്ന ആ സർവ്വവിജയശ ക്തി അവൾക്ക് അപ്പോൾ ഉണ്ടായി. താൻ ഭയപ്പെട്ടി രുന്ന ആ വിധി അവിടെ പ്രത്യക്ഷമായിരുന്നു. മര ണനിദ്രയെ പ്രാപിച്ച തന്റെ പ്രിയഭത്താവിന്റെ ശരീരത്തെ സാവിത്രി നോക്കിക്കൊണ്ടിരുന്നു. ആ വ ലിയ കാട്ടിന്റെ നടുവിൽ, സന്ധ്യാസമയത്തു്, ഭത്താ

വിൻെറ ശവശരീരത്തെ പിടിച്ചു മടിയിൽ വെച്ചു കൊണ്ടിരുന്നതു കണ്ടാൽ, അവർ മൃത്യുവിനെ നിഷേധിക്കുകയാണോ എന്നു തോന്നും. ലോകം അവരുടെ ദൃഷ്ടിയിൽനിന്നു മറഞ്ഞു; ഭൂമി അവരുടെ കാലടികളിൽനിന്നും അകന്നു. ജീവനുള്ള തൻെറ ശരീരത്തോടു ചേന്നിരുന്ന ജീവനില്ലാതെ തണുത്ത തൻെറ പ്രിയതമൻെറ ശരീരം മാത്രമെ അവക്കു പ്രത്യക്ഷമായിരുന്നുള്ളു. ആ വിളത്ത മുഖത്തു നോക്കിക്കൊണ്ടിരുന്നപ്പോൾ, അവക്ക് അമാനുഷമായ ഒരു ശക്തി ഉണ്ടായി. ജീവമൃത്യുക്കളുടെ മദ്ധ്യത്തിലിരുന്ന ആ പതിവ്രതയുടെ പാവനമായ സ്നേഹശക്തി മറ്റെല്ലാ ശക്തികളിലും വലിയതായിരുന്നു. അതിന്നളവുണ്ടായിരുന്നില്ല. അതു പഞ്ചഭൂതങ്ങളെക്കൂടി കീഴടക്കി. സാവിത്രി പ്രകൃതിയെ മാത്രമല്ല വിധിയെയും ജയിക്കും തൻെറ ഭത്താവിനെ പരലോകത്തിലും അനുഗമിച്ച് അദ്ദേഹത്തിൻെറ ജീവനെ തിരിച്ചു കൊണ്ടുവരുവാനായി അവർ തീച്ച്യാക്കി.

൧൧

സാവിത്രി അവ്യാകുലയും സ്ഥിരയും ആയിരുന്നു. എത്രനേരം ഇങ്ങനെ ഇരിക്കേണ്ടിവരുമെന്നു അവർ അറിഞ്ഞില്ല. അപ്പോഴേക്കും ഒരശരീരിവാക്ക് അവക്കു കേൾക്കാറായി. "പുത്രി വ്യസനിക്കേണ്ട; വിധി അലംഘനീയമല്ലേ? ഭത്താവിൻെറ ജീവൻ ഇ

പ്പോൾ എൻേറതാണു്. അദ്ദേഹത്തെ വിടുക. ഞാൻ പിൻവലിക്കുകയില്ല. സമയമാകുമ്പോഴെ ഞാൻ വരികയുള്ളൂ; വന്നാൽ ജീവനുംകൊണ്ടേ പോകുകയും ഉള്ളൂ. എൻെറ ഭാഗത്തിനു ഞാൻ വന്നു; അതു വിട്ടുതന്നു വീട്ടിലേക്കു പോകുക." സാവിത്രി മേല്പോട്ടൊന്നു നോക്കി. അപ്പോൾ യമധർമ്മരാജനെ കണ്ടു. അവരുടെ അടുത്തുവരുവാൻ മൃത്യുവിനും ശങ്കയുണ്ടായി. സാവിത്രി ആ ശവശരീരത്തെ വിട്ടുകൊടുത്തു. എന്നാൽ വീട്ടിലേക്കു അവർ പോയില്ല. സത്യവാൻെറ ജീവനെ അപഹരിച്ചു കൊണ്ടുപോകുന്ന ആ രൂപത്തെ അവർ പിന്തുടന്നു. ആ ദേവൻ, കാലടിയുടെ ശബ്ദം കേട്ടു്, അത്ഭുതപ്പെട്ടു തിരിഞ്ഞു നോക്കിയപ്പോൾ, സാവിത്രിയെ കണ്ടു, എന്നിട്ടു് ഇങ്ങനെ പറഞ്ഞു: "ധീരപുത്രി! ഇതു പതിവില്ലാത്തതാണു്. നിങ്ങളുടെ ഭർത്തൃസ്നേഹംകണ്ടു് ഞാൻ തുഷ്ടനായി. ഭർത്താവിൻെറ ജീവനൊഴികെ എന്തെങ്കിലും ചോദിച്ചുകൊള്ളൂ. ഞാൻ സാധിച്ചുതരാം." "വയസ്സുകാലത്തു് ഒരു പുത്രസഹായം ഇല്ലാത്ത എൻെറ അച്ഛൻെറ വിശ്രുതമായ കുലം നിലനിത്തുവാനായി അദ്ദേഹത്തിനു് ഒരു പുത്രനുണ്ടാകട്ടെ." എന്നു് അവർ പറഞ്ഞു. "അതങ്ങനെ ആകട്ടെ, ഇനി എന്നെ അനുഗമിക്കരുതു്. നേരെ വീട്ടിലേക്കു പോകു." എന്നു യമൻ ഉപദേശിച്ചു. "എനിക്കു് എൻെറ ഭർത്താവിരിക്കുന്ന സ്ഥലമല്ലാതെ വേറെ വീടില്ല. എന്നിൽനിന്നു് എന്നെത്തന്നെ വേർ

പെടുത്തുവാൻ നിങ്ങൾക്കു സാധിക്കുകയില്ല. പതിവ്രതയായ ഒരു ഭാൎയ്യ ദാരിദ്ര്യത്തിലും ദുഃഖത്തിലും മരണത്തിലും ഭൎത്താവിന്റെ സഹധൎമ്മചാരിണിയാണു്. ഭൎത്താവിനോടുള്ള ഐക്യമല്ലാതെ വേറെ ഒന്നും സാവിത്രി മോഹിക്കുന്നില്ലെന്നു സൎവ്വജ്ഞനായ അങ്ങയ്ക്കറിയാമല്ലൊ. എന്റെ ഭൎത്താവിനേയും എന്നേയും വേറെ ആക്കുവാൻ മൃത്യുവിനും അസാദ്ധ്യമാണു്." എന്നു്, അധൈൎയ്യപ്പെടാതെ, സാവിത്രി മറുപടി പറഞ്ഞു.

"സാവിത്രി, നിങ്ങൾ ഭാൎയ്യമാൎക്കു് ഒരു മാതൃകയാണു്. എന്നാൽ വിധിക്കുമീതെ ഒരു ശക്തിയില്ലെന്നു് നിങ്ങൾക്കു് അറിഞ്ഞുകൂടെ? ഇന്നു് ഭൎത്താവിനു് മരിക്കേണ്ട ദിവസമായി. നിങ്ങളുടെ സ്നേഹത്തിനും അതു മാററുവാൻ കഴിയുകയില്ല. എന്നാൽ ദൃഢാനുരാഗം കണ്ടു് ഞാൻ പ്രീതനായി. മറെറാരു വരം ചോദിച്ചുകൊള്ളു. ഭൎത്താവിന്റെ ജീവനൊഴികെ എന്തുവേണമെങ്കിലും ഞാൻ തരാം."

"എന്നാൽ, അല്ലയോ യമധൎമ്മരാജാവെ, അന്ധനായ എന്റെ ശ്വശുരനു കാഴ്ചയുണ്ടാകട്ടെ. അദ്ദേഹത്തിനു അദ്ദേഹത്തിന്റെ രാജ്യവും ലഭിക്കുമാറാകട്ടെ."

"അതും നിങ്ങളുടെ ഇഷ്ടംപോലെയാകട്ടെ. ഇനി എന്നെ വിട്ടു. വഴി തടയരുതു്." എന്നു പറഞ്ഞു മൃത്യുദേവൻ വേഗം നടന്നു. സുന്ദരിയായ ആ യുവതി

യേയും, അവക്കും വളരെ പ്രായം ചെന്ന ആ മാതാപി താക്കന്മാക്കും സത്യവാൻെറ മരണംകൊണ്ടുണ്ടാകാവു ന്ന ദുഃഖത്തേയും, അദ്ദേഹം ഓൎത്തു. എന്നാൽ താൻ അനിവാൎയ്യമായ വിധിയുടെ ആജ്ഞയെ അനുസരിക്കുക യല്ലേ ചെയ്യുന്നുള്ളൂ എന്നുവിചാരിച്ചു സമാധാനിച്ചു. പി ന്നെ സാവിത്രി തിരിച്ചുപോയില്ലേ എന്നറിയുവാൻ അ ദ്ദേഹം തിരിഞ്ഞുനോക്കി. അത്ഭുതം! അവർ അവിടെ ഉണ്ടായിരുന്നു. എന്തു്? ഒരു മനുഷ്യൻ എങ്ങനെ മൃത്യു ലോകത്തിലേക്കു വരും? അദ്ദേഹം തിരിഞ്ഞുനിന്നു പ റഞ്ഞു: "സാവിത്രി, എൻെറ ലോകത്തിൻെറ അതി ൎത്തിയിലെത്തി. നിങ്ങൾക്കു് ഇനി ഇങ്ങോട്ടു വന്നുകൂ ടാ." "ദേവാ! ഞാൻ എൻെറ ഭൎത്താവിൻെറ കൂടെ വരുവാൻ തീൎച്ചയാക്കി. എനിക്കു് അദ്ദേഹത്തെ തരി കയില്ലെങ്കിൽ, അദ്ദേഹത്തിൻെറകൂടെ ഇരിക്കുവാൻ സമ്മതം തരു. ഞാൻ തിരിച്ചുപോകാമെന്നു് ഏററി ട്ടില്ലല്ലൊ."

യമൻ ധൎമ്മസങ്കടത്തിലായി. അദ്ദേഹം മൃത്യുദേ വനായിരുന്നു. പക്ഷെ മരിക്കാത്തവരെ തൻെറ ലോകത്തിലേക്കു കൊണ്ടുപോകുവാൻ അദ്ദേഹത്തിനു കഴിവില്ലായിരുന്നു.

"ഇനി മുമ്പോട്ടു വരരുതു്. മരിച്ചവരുടെ ആത്മാ ക്കളാണു് എൻെറ ലോകത്തിലുള്ളതു്. എനിക്കു് മരി ക്കാത്തവരുടെ കാൎയ്യമില്ല. നിങ്ങൾക്കു് മരിക്കേണ്ട സമയവും ആയിട്ടില്ല. അതുകൊണ്ടു് എനിക്കു നിങ്ങ

ളെ ഇങ്ങോട്ടു കടത്തിക്കൂടാ. മൂന്നാമതൊരു വരം ചോദിച്ചുകൊള്ളു. എന്നിട്ടു സൽസ്വഭാവിയായ ഒരു കുട്ടിയേപ്പോലെ വീട്ടിലേക്കുപോകൂ."

തനിക്കു വേണ്ടതു വാങ്ങുവാൻ ഇതുതന്നെയാണു് തരമെന്നുവിചാരിച്ചു്, സാവിത്രി ഈവിധം അപേക്ഷിച്ചു: "ദൈവമേ! സന്തതിയില്ലാത്തവർക്കു സ്വർഗ്ഗപ്രാപ്തിയില്ലെന്നു പുരാണങ്ങളിൽ ഘോഷിക്കുന്നില്ലേ? എന്റെ ശ്വശുരന്റെ കുലം നിലനിർത്തുവാനായി എനിക്കു അസംഖ്യം പുത്രന്മാരുണ്ടാകുവാൻ അനുഗ്രഹിക്കൂ. പിന്നെ ഞാൻ അങ്ങയെ ബുദ്ധിമുട്ടിക്കുകയില്ല." ബുദ്ധിമുട്ടു തീർന്നുവല്ലോ എന്നുവിചാരിച്ചു് വരവും നൽകി, മൃത്യു വേഗം നടന്നു എന്നാൽ സാവിത്രി ആ ധർമ്മരാജാവിനെ തടഞ്ഞു്, "എന്റെ ഭർത്താവിനെ എനിക്കു തിരിച്ചുതരൂ." എന്നപേക്ഷിച്ചു. യമനു കോപംവന്നു. "ഇതു് എനിക്കു് ഇഷ്ടമല്ല. ഇനി ഒരടി മുമ്പോട്ടു വെച്ചാൽ, എനിക്കു നിങ്ങളോടു് അപ്രിയം പറയേണ്ടിവരും. ചോദിച്ച വരമൊക്കെ തന്നില്ലേ? ഇനി വീട്ടിലേക്കു പോകരുതെ?"

"ഞാൻ തടഞ്ഞതിലെന്താണു് തെററുള്ളതു്? എന്റെ ഭർത്താവിനെ തിരിച്ചുതരാതെ അവിടത്തെ ഒടുവിലത്തെ അനുഗ്രഹം എങ്ങനെ ഫലിക്കും? അങ്ങുന്നു് ധർമ്മപരായണനല്ലേ? വാക്കു കൊടുത്താൽ പിൻവലിക്കാമോ? എന്നായിരുന്നു സാവിത്രിയുടെ മറുപടി. ധർമ്മരാജാവിനു വിസ്മിതത്വം പററിയതു മനസ്സി

ലായി. തെററു സമ്മതിച്ചു. ഒരു പതിവ്രതയുടെ ഭ ത്തൃസ്നേഹം എല്ലാ ശക്തികളിലും വലിയതാണെന്നു കാണിപ്പാൻ അദ്ദേഹം അവൾക്കു സത്യവാൻെറ ജീവനെ തിരിച്ചുകൊടുത്തു.

൧൨

സത്യവാൻ ജീവിച്ചു. ദ്യുമത്സേനനു കാഴ്ച്ചയും രാജ്യവും തിരിച്ചുകിട്ടി. അശ്വപതിക്കു പുത്രനുണ്ടായി. സാവിത്രിക്കും സന്താനങ്ങളുണ്ടായി. അവർ വളരെക്കാലം ഐശ്വര്യത്തോടുകൂടെ ജീവിച്ചിരുന്നു. അവരുടെ പാതിവ്രത്യത്തെ ഇന്നും ഭാരതീയവനിതകൾ ഒരു ദൃഷ്ടാന്തമായി കരുതിവരുന്നു.





# ൩ ഗാന്ധാരി.

(സദാചാരം.)

൧

പുരാതനകാലത്തിൽ, ഇൻഡ്യയുടെ വടക്കുപടിഞ്ഞാറുള്ള ദിക്ക് ഗാന്ധാരദേശം എന്നു വിളിക്കപ്പെട്ടു. പുഷ്കലാവതിയും തക്ഷശിലയും ആ രാജ്യത്തെ പ്രധാന പുരികളായിരുന്നു. പണ്ട്, ഗാന്ധാരദേശത്തെ രാജാവായ സുബലൻെറ ഏകപുത്രിയായ ഗാന്ധാരി എന്ന രാജകന്യക അതിസൌന്ദര്യത്തോടുകൂടി വളൎന്നുവന്നിരുന്നു. ഗാന്ധാരിക്കു ക്രൂരനും കുടിലനും പാപിഷ്ഠനുമായ ശകുനി എന്നു പേരായ ഒരു സഹോദരനുണ്ടായിരുന്നു. ആകൃതിയിലും പ്രകൃതിയിലും സഹോദരസഹോദരിമാൎക്കു വലിയ അന്തരമുണ്ടായിരുന്നു. ആ ചെറിയ ഭ്രാതാക്കൾ, രാജധാനിയുടെ പരിസരപ്രദേശത്തുണ്ടായിരുന്ന ഉദ്യാനത്തിൽ കളിച്ചുനടന്നിരുന്നകാലത്ത് അവരുടെ കാലശേഷം, സാമ്രാജ്യചരിത്രത്തിൽ, ആ രാജകന്യക മഹതികൾക്കു സദാചാരത്തിന് ഒരു മാതൃകയായും, ശകുനി ദുരാചാരങ്ങൾക്കും ദുഷ്ടതകൾക്കും ഒരു ഭാജനമായും വൎണ്ണിക്കപ്പെടുമെന്ന് അറിഞ്ഞിരുന്നില്ല.

പ്രായമായപ്പോൾ കന്യകയെ ഹസ്തിനപുരത്തിലെ രാജാവായ ധൃതരാഷ്ട്രർക്കു കല്യാണം കഴിച്ചുകൊടുത്തു. ധൃതരാഷ്ട്രർ ശക്തിമാനായ രാജാവായിരുന്നു എങ്കിലും, അദ്ദേഹം ജനനാൽതന്നെ അന്ധനായിരുന്നു. അതുകാരണം, ഏറ്റവുമല്ലാത്ത ആ വർത്തമാനം സുന്ദരിയായ കന്യക ആദ്യം അറിഞ്ഞ സമയം, അവൾക്കു മനസ്താപമുണ്ടായി; എങ്കിലും, അപ്രകാരമുള്ള ഒരു ഭർത്താവിനെ കിട്ടിയതുകൊണ്ടു് അവർ ദൈവത്തെ നന്ദിപൂർവ്വം സ്തുതിക്കുകയും, ഭർത്താവൊരുമിച്ചു് ഒരു ഉത്തമഗൃഹിണിയുടെ നിലയിൽ ജീവിപ്പാൻ സംഗതിവരുത്തേണമെന്നു പ്രാർത്ഥിക്കുകയും ചെയ്തു. ഇഹലോകത്തിൽ ഭർത്താവിനനുഭവിക്കുവാൻ സാധിക്കാത്ത ഒരു സുഖം തനിക്കും വേണ്ടെന്നുറച്ചു്, ഗാന്ധാരി ലൌകികകാഴ്ചകളെമറയ്ക്കത്തക്കവിധത്തിൽ അവരുടെ കണ്ണുകളെ അടച്ചുകെട്ടി. അതുകാരണം, തന്റെ ഭർത്താവു കണ്ടിട്ടില്ലാത്ത സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും അവൾക്കും കാണാതെ ആയി. ആ സുന്ദരിയായ രാജകന്യക ജന്മാന്ധനായ തന്റെ ഭർത്താവിനെ ഗാഢമായി സ്നേഹിച്ചുംകൊണ്ടു് ഏററവും ധാർമ്മികയായ ഒരു ഭാര്യയുടെ നിലയിൽ ജീവിക്കുവാൻ, ജനിച്ചുവളൎന്ന ഗൃഹത്തിൽനിന്നു ഹസ്തിനപുരത്തിലേക്കുപോയി.

൨

കാലം കുറെ കഴിഞ്ഞു. ധൃതരാഷ്ട്രരാജാവിന്റെ ബാലയായിരുന്ന രാജ്ഞി ആ രാജകുടുംബത്തിന്റെ

അഭിമാനഹേതുവും അവരുടെ ഭൎത്താവിന്റെ സന്തോഷഭാജനവുമായി തീൎന്നിരിക്കുന്നു; അവർ അസംഖ്യം സന്താനങ്ങളുടെ ജനനിയുമായി തീൎന്നിരിക്കുന്നു. എങ്കിലും, ദുൎവ്വിധിവശാൽ കൗരവന്മാരായ അവരുടെ സന്താനങ്ങൾ അതിദുസ്സ്വഭാവികളായി വളൎന്നുവന്നു. അവൎക്കു് അവരുടെ അടുത്ത ചാൎച്ചക്കാരായ പാണ്ഡവന്മാരിൽ അതിയായ അസൂയയും വൎദ്ധിച്ചു. പാണ്ഡവന്മാർ, ധാൎത്തരാഷ്ട്രന്മാർ അനുഭവിച്ചുവരുന്ന ഭൂഭാഗത്തിന്റെ സമാവകാശികളായ മറെറാരു താവഴിക്കാരായിരുന്നു. കുരുവംശത്തിലെ പ്രഥമസന്തതിയായ ദുൎയ്യോധനന്റെ കൎണ്ണേജപനായി മാതൃസഹോദരനായ ശകുനി സ്ഥാനം പിടിച്ചിരുന്നു; അതുനിമിത്തം, അയാൾ ലുബ്ധനും നിരീശ്വരബുദ്ധിയുമായിതീൎന്നു്; അയാളുടെ പിതൃവ്യപുത്രന്മാരുടെ സമാവകാശത്തേയും കൂടി കൈവശപ്പെടുത്തുവാൻ ആഗ്രഹിച്ചു തുടങ്ങി. അമ്മാമനും മരുമകനുംകൂടി ആ അത്യാഗ്രഹത്തെ സാധിക്കുവാൻ വേണ്ട ശ്രമം ചെയ്തുകൊണ്ടുവരികയും ചെയ്തു.

അവരുടെ പൈശാചികാലോചനകൾ എളുപ്പത്തിൽ സാധിച്ചില്ല. അവർ സ്വജനങ്ങളെ എപ്പോഴും ഉപദ്രവിച്ചു എങ്കിലും, പാണ്ഡവന്മാർ അതിൽ നിന്നെല്ലാം രക്ഷപ്രാപിച്ചു, എന്നു മാത്രമല്ല, ദിവസംപ്രതി ഇവൎക്കു ജനസ്വാധീനം വൎദ്ധിച്ചുവരികയും ചെയ്തു. ചതിയും കളവും കൊണ്ടു പാണ്ഡവന്മാരെ നശിപ്പിക്കുവാൻ സാധിക്കാത്തതിൽ, ദുൎയ്യോധനനു വ

ളരെ ഇച്ഛാഭംഗമുണ്ടായി. നിമ്മലജലത്തോടുകൂടിയ യമുനാനദീതീരത്തായിരുന്നു പാണ്ഡവന്മാരുടെ രാജ്യത്തിന്റെ തലസ്ഥാനമായ ഇന്ദ്രപ്രസ്ഥം. അതു് അവർ ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന രാജസൂയയാഗത്തിന്റെ ഒരുക്കങ്ങൾകൊണ്ടു ശോഭിച്ചു. നാനാദിക്കുകളിൽനിന്നും ക്ഷണനമനുസരിച്ചു വന്ന രാജാക്കന്മാർ പാണ്ഡവന്മാരിൽ അഗ്രജനും ധമ്മപരായണനുമായ യുധിഷ്ഠിരനെ രാജാധിപതിയായി ആശീർവാദം ചെയ്തു. പക്ഷെ, അന്നും അസൂയാലുക്കളായ കൌരവന്മാർ പാണ്ഡവന്മാരുടെ അധഃപതനത്തിന്നു മാഗ്ഗമുണ്ടാക്കിക്കൊണ്ടിരുന്നു. ഒരുദിവസം കൌരവന്മാരുടെ ദുമ്മന്ത്രിയായ ശകുനി ചൂതു പൊരുതുവാനായി യുധിഷ്ഠിരനെ ഹസ്തിനപുരത്തിലേക്കു വരുത്തേണമെന്നു ദുൎയ്യോധനനോടു് അഭിപ്രായപ്പെട്ടു. ചൂതുകളിക്കുക എന്നുള്ളതു നേരമ്പോക്കായി കരുതി, പാണ്ഡവന്മാർ സന്തോഷത്തോടുകൂടി ആ ക്ഷണനത്തെ കൈക്കൊണ്ടു. പാണ്ഡവരാജാവു തന്റെ ഭാഗ്യം പരീക്ഷിപ്പാനായി അമ്മ, അനുജന്മാർ, ഭാൎയ്യ മുതലായവരൊരുമിച്ചു് ഹസ്തിനപുരത്തേക്കു പുറപ്പെട്ടു.

൩

അത്യന്തം വിലപിടിച്ച സാധനങ്ങളെക്കൊണ്ടു് അതിരമണീയമായി അലങ്കരിച്ചിട്ടുള്ള ഹസ്തിനപുരത്തിലെ ആ സഭാമണ്ഡപത്തിൽ വിഷയസുഖസാധനങ്ങളുടെ മദ്ധ്യത്തിൽ പ്രഭുക്കന്മാരും രാജാക്കന്മാരും അ

വരുടെ സ്ഥാനങ്ങളെ അധിരോഹണം ചെയ്തുകഴിഞ്ഞു; കളിയും ആരംഭിച്ചു. കളികാണുവാനായി പരിവാരങ്ങളോടുകൂടി വൃദ്ധനായ ധൃതരാഷ്ട്രമഹാരാജാവും അവിടെ വന്നിരുന്നു. ദുൎയ്യോധനനു വേണ്ടി കളിച്ചിരുന്ന ഗാന്ധാരരാജകുമാരനായ ശകുനി ദുർവൃത്തകനായ ദ്യൂതകാരനായിരുന്നു. അദ്ദേഹം കള്ളക്കളി കളിച്ചുതുടങ്ങി. അതുകാരണം, യുധിഷ്ഠിരൻ തോററുകൊണ്ടേ ഇരുന്നു. അദ്ദേഹത്തിന് ഒരു കളിയിലും ജയമുണ്ടായില്ല. അദ്ദേഹത്തിൻെറ ആഭരണങ്ങൾ, കുതിരകൾ, ആനകൾ, രാജ്യാധിപത്യം, സഹോദരന്മാർ, എന്നുമാത്രമല്ല, അദ്ദേഹം തന്നെയും ദുൎയ്യോധനൻെറ അധീനത്തിലായി. പിന്നേയും കളിയിലുള്ള ആസക്തിനിമിത്തം അദ്ദേഹത്തിൻെറ ഏകസ്വത്തായ ഭാൎയ്യയെ പന്തയംപറഞ്ഞു യുധിഷ്ഠിരൻ കളിച്ചു. അതിലും പരാജിതനായി. രാജകുടുംബത്തിലെ സകലരും ദുൎയ്യോധനൻെറ അടിമകളായിത്തീൎന്നു.

൪

ദുൎയ്യോധനനു വളരെക്കാലമായി ഉണ്ടായിരുന്ന മോഹം അപ്പോൾ ഒരുവിധം സാധിച്ചു. ഉടനെ ദുൎയ്യോധനൻെറ ഉപദേശപ്രകാരം, അയാളുടെ അനുജനായ ദുശ്ശാസനൻ, ദ്രൌപദി ഭയപ്പെട്ടു വിറച്ചുകൊണ്ടുനിന്നിരുന്ന അന്തഃപുരത്തിലേക്ക് ചെന്നു. ആ ഖലനെ കണ്ടസമയം, രാജ്ഞി ഒന്നു ഞെട്ടി; അവരുടെ ഹൃദയം ചലിക്കുകയും മുഖം വിളൎക്കുകയും ചെയ്തു; എങ്കിലും

അവർ ആ ആപത്തിൽ നിന്നൊഴിയുവാൻ വിചാരിക്കുന്നതിനുമുമ്പായി, ക്രൂരനായ ദുര്യോധനദൂതൻചെന്ന് അവരുടെ ചുരുണ്ടു നീണ്ടു കിടന്ന തലമുടിപിടിച്ച്, അവരുടെ മുറവിളിയോടുകൂടി, അവരെ ആ സ്ഥാനമണ്ഡപത്തിലേക്ക് വലിച്ചിഴച്ചു കൊണ്ടുവന്നു.

ദ്രൗപദി പേടിച്ചു വിറച്ചു; അവർ സഹായത്തിനായി, അവിടെ സന്നിഹിതരായിരുന്ന ക്ഷത്രിയയോദ്ധാക്കളോട് ഹൃദയദ്രാവകമായവിധത്തിൽ അപേക്ഷിച്ചു. ദുര്യോധനൻ നിർദ്ദയനെന്നറിഞ്ഞു്, ആ നിസ്സഹായയായ സ്ത്രീയെ വീണ്ടും വീണ്ടും അപമാനിക്കുന്നതുകണ്ടു്, നെററി ചുളിക്കുകയും പല്ലുകടിക്കുകയും ചെയ്തതല്ലാതെ, പ്രായംചെന്ന കുരുപ്രമാണികൾ കൂടി മററൊന്നും പ്രവത്തിച്ചില്ല. കുരുക്കൾക്ക് അടിമപ്പെട്ടവരും കുരുക്കൾക്ക് അപ്രിയമൊന്നും ചെയ്കയില്ലെന്നു പ്രതിജ്ഞ ചെയ്തിട്ടുള്ളവരുമായ പാണ്ഡവന്മാക്ക് ആ അവസരത്തിൽ ഒന്നും പ്രവത്തിപ്പാൻ സ്വാതന്ത്ര്യവുമുണ്ടായിരുന്നില്ല. അവർ തലതാഴ്ത്തി മൂകമൗനമായ ക്രോധത്തെ കൈക്കൊണ്ടു. ഹാ, അവർ സ്വതന്ത്രരായിരുന്നു എങ്കിൽ!

ക്രോധാന്ധനായ ആ ദുഷ്ടദുര്യോധനൻ ആ രാജസ്ത്രീയെ സമീപത്തിലേക്കു വലിച്ചുനീക്കി, അവരുടെ അപേക്ഷകൾക്കുത്തരമായി, ഒരു ചവിട്ടുകൊടുത്തു. ആ കഠിനപ്രവൃത്തികൊണ്ടു് അയാൾ അയാളുടെ ക

ടുംബത്തേയും വശ്ശത്തേയും അധോഗതിയിലേക്ക് ആവാഹിക്കുകയും ചെയ്തു. അവിടെ സന്നിഹിതരായിരുന്ന പ്രായംചെന്നവരെല്ലാം, അപ്രകാരമുള്ള കഠിനകമ്മം കാണാതിരിപ്പാനായി കണ്ണുകൾ പൊത്തി. അഗ്നിഭഗവാനും അതിലുള്ള വിപ്രതിപത്തിയെ കാണിക്കുന്നു എന്നു തോന്നിക്കുമാറു് ആ മുറിയിലുള്ള വിളക്കുകളും മങ്ങി. ആ സതീരത്നത്തിൻെറ വിലാപങ്ങളെ കേട്ടു് മൃഗങ്ങൾ, കുറുനരികൾ, കാലങ്കോഴികൾ മുതലായവയും കരഞ്ഞുതുടങ്ങി. എങ്ങനെ എങ്കിലും അധമ്മം ചെയ്തുകഴിഞ്ഞു, അതിനെപ്പററി ദുര്യോധനൻെറ ആ കഠിനഹൃദയത്തിൽ പശ്ചാത്താപം ഉണ്ടായതും ഇല്ല.

൫

ദ്രൌപദിയുടെ ദയനീയമായ വിലാപം രാജ്ഞിയായ ഗാന്ധാരി കേട്ടു; അവരുടെ ദേഹമാസകലം ഒന്നു വിറച്ചു. ഇനിയും തൻെറ മക്കൾ എന്തൊരു ക്രൂരകമ്മത്തിനാണു് ഒരുമ്പെട്ടിരിക്കുന്നതെന്നു വിചാരിച്ചു. അവർ ഉടനെ ആ ജന്മാന്ധനായ രാജാവിൻെറ അടുക്കൽ ചെന്നു്, അപ്പോൾ അവിടെനടന്ന സംഭവത്തെപ്പററി ചോദിച്ചു മനസ്സിലാക്കി. ഇന്ദ്രപ്രസ്ഥത്തിലെ രാജ്ഞി അതി കോപിഷ്ഠയായി, ആ ജനസമൂഹത്തെ ശപിക്കുവാൻ ഒരുങ്ങി നിവന്നുനിന്നു. ആ സഭയിൽ സന്നിഹിതരായിരുന്ന പ്രായവും പഴക്കവും കൂടിയവരായ ഭീഷ്മർ, ദ്രോണർ, കൃപർ,

മുതലായവർ അവക്കപ്പോഠം കാണാനിടവന്ന കഠി നകമ്മത്തെ ഓത്തു കരയുകയായിരുന്നു. പാണ്ഡവ ന്മാർ ചൈതന്യരഹിതന്മാരെപ്പോലെ മിണ്ടാതെയും ഇരുന്നിരുന്നു. വൃദ്ധനായ ധൃതരാഷ്ട്രന്ന് അതൊന്നും കാണുവാൻ കഴിഞ്ഞില്ലെങ്കിലും, ആ സഭ്യന്മാരിൽ നിന്നു പുറപ്പെട്ട ശബ്ദങ്ങളെക്കൊണ്ട്, അദ്ദേഹം കാ ര്യ്യം മനസ്സിലാക്കാതിരുന്നില്ല.

രാജ്ഞിയായ ഗാന്ധാരി അന്ധനായ രാജാവി ന്റെ അടുക്കൽ ചെന്നു് ഇപ്രകാരം പറഞ്ഞു: "സ്വാ മി, ഹസ്തിനപുരരാജാവെ, ഗാന്ധാരി, ഇവിടുത്തെ രാ ജ്ഞിയായ ഗാന്ധാരിയാണു് ഇങ്ങനെ പറയുന്നതു്: അവർ അവരുടെ പുത്രന്മാരെ ഗർഭത്തിൽ ധരിച്ച മുഹൂ ത്തത്തെ ശപിക്കുന്നു എന്നു്. ഈശ്വരനാൽ സാധു സംരക്ഷണത്തിനായി നിയോഗിക്കപ്പെട്ട മഹീപതിയു ടെ മുമ്പിൽവെച്ച് ഈ നീചകൃത്യം നടന്നതായിട്ടാ ണോ ഞാൻ ധരിക്കേണ്ടതു്? അനാഥയായ ഒരു സാ ധുസ്ത്രീയുടെ രക്ഷയ്ക്കുവേണ്ടി ആയുധമെടുക്കുവാൻ പാ ടില്ലാത്തവിധം നിങ്ങളുടെ കൈകളും തളൎന്നുപോയിരു ന്നുവോ? കൌരവചക്രവത്തി ധമ്മപരിപാലനത്തിൽ നിന്നു വിമുഖനായി തീൎന്നിരിക്കണം. ഇല്ലെങ്കിൽ, എനിക്കു്, ഈ സമയത്തു നമ്മുടെ അധമ്മിയായ ആ പുത്രന്റെ മൃതശരീരത്തെ സംബന്ധിച്ചു ഖേദിപ്പാൻ മാത്രമെ സംഗതി വരുമായിരുന്നുള്ളു. ഈ അധമ്മ കൃത്യത്തിൽ പങ്കുകൊള്ളുന്നതിൽ ഭേദം നമ്മുടെ കുടും

ബത്തിൽനിന്ന ആ ദുളികനെ തള്ളിക്കളയുന്നതായിരിക്കും. ഒരുവൻ ചെയ്ത പാപം നിമിത്തം വംശം മുഴുവൻ നശിക്കത്തക്ക ദുശ്ശകുനങ്ങളാണ് പുറത്തുനിന്ന കേൾക്കുന്നതു്. ഇനിയും പ്രതിവിധിക്കുള്ള കാലം അതിക്രമിച്ചിട്ടില്ലെങ്കിൽ, 'എൻെറ രാജാവെ, വരുവാൻ പോകുന്ന ആപത്തിനെ തടുക്കുവാനായി അപമാനിക്കപ്പെട്ട ധമ്മത്തിനായിക്കൊണ്ടു പ്രായശ്ചിത്തം ചെയ്താൽ കൊള്ളാമെന്ന് ഞാൻ അപേക്ഷിക്കുന്നു"

അന്ധനായ രാജാവു രാജ്ഞിയുടെ വാക്കുകൾകേട്ടു ഭയപ്പെട്ടു് വിറയ്ക്കുകയും, ഒരു സതിയുടെ മയ്യാദയെ നിന്ദിച്ചതിൽനിന്നുണ്ടാകാവുന്ന ഭയങ്കരമായ പ്രതിക്രിയയെ ഓത്ത് ആ അപമാനിതയായ സ്ത്രീയുടെ സമീപം അദ്ദേഹത്തെ കൊണ്ടുചെല്ലുന്നതിന് ആവശ്യപ്പെടുകയുംചെയ്തു. പുത്രൻെറ ദുഷ്പ്രവൃത്തികൾക്കായി പശ്ചാത്തപിച്ചുകൊണ്ടു് അദ്ദേഹം ആ സ്ത്രീയോടു മാപ്പു ചോദിച്ചശേഷം, പാണ്ഡവന്മാരെ അവരുടെ ബന്ധനത്തിൽനിന്ന മോചിപ്പിച്ചു. ആ പാണ്ഡവർ അവരുടെ അമ്മയോടും ഭായ്യയോടുംകൂടി സ്വതന്ത്രന്മാരായി അവിടെനിന്ന തിരിച്ചു.

ന്യായത്തിനും സദാചാരത്തിനും വേണ്ടി പൊരുതിയ ഗാന്ധാരിയോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കുന്ന മട്ടിൽ ദ്രൌപതി കരഞ്ഞുംകൊണ്ടു യാത്രപറഞ്ഞു.

൩

പല തരത്തിലുള്ള ആപത്തുകളേയും കടന്ന്, പതിമ്മൂന്നു സംവത്സരകാലം പാണ്ഡവന്മാർ അലഞ്ഞു നടന്നശേഷം, അവരഞ്ചുപേൎക്കും വെവ്വേറെ താമസിക്കത്തക്കവണ്ണം അഞ്ചു ഗ്രാമം കിട്ടിയാൽകൊള്ളാമെന്ന് കൌരവരാജാവിനോട് ആവശ്യപ്പെട്ടു; കഴിഞ്ഞതെല്ലാം മറന്ന്, സ്നേഹിതന്മാരുടേയും ഒരു കുടുംബക്കാരുടേയും നിലയിൽ കൌരവന്മാരുമായി പെരുമാറാമെന്ന് അവർ സമ്മതിക്കുകയും ചെയ്തു; പക്ഷെ, ദുര്യോധനൻ പാണ്ഡവന്മാരുടെ ആ അപേക്ഷ സ്വീകരിച്ചില്ല. സാധുവും വൃദ്ധനുമായ ധൃതരാഷ്ട്രൻ സമാധാനത്തിന്നായി ഉപദേശിച്ചു; എങ്കിലും പാണ്ഡവരുടെ ദൂതന്ന നിന്ദാവഹമായ ഒരു മറുപടിയോടുകൂടി മടങ്ങേണ്ടിവന്നു. ദുര്യോധനന്റെ അസൂയ ദിവസംപ്രതി വൎദ്ധിച്ചുവന്നു; സന്ധിക്രമങ്ങൾക്കു ഭംഗം വരിക എന്നതുമായി.

ഈ സന്ദൎഭത്തിൽ പാണ്ഡവന്മാൎക്കുവേണ്ടി മാദ്ധ്യസ്ഥ്യം സംസാരിക്കുന്നതിനായി രാജ്ഞിയായ ഗാന്ധാരിതന്നെ പുറപ്പെട്ടു. അവർ ഒരിക്കൽകൂടി സഭാമണ്ഡപത്തിൽ പ്രവേശിച്ച്, ദ്രോഹിക്കപ്പെട്ട ബന്ധുജനങ്ങളായി രാജിയാകുന്നതിന്നു പ്രബലമായി വാദിച്ചു. ദുഷ്ടബുദ്ധിയായ ദുര്യോധനന്റെ സാധ്വിയായ മാതാവ് ഈ വിധം പ്രസ്താവിച്ചു:—

"വഴി പിഴച്ച എന്റെ കുട്ടി, മകനെ, നല്ലപോലെ മനസ്സിലാക്കു. നിന്റെ ഇഷ്ടംപോലെ ഒരു രാജ്യം ലഭിക്കുവാനൊ ഭരിക്കുവാനൊ നിനക്കു സാധിക്കുകയില്ല. തന്നത്താൻ നിയന്ത്രിക്കുവാൻ ശക്തിയില്ലാത്ത ഒരുവന് ഒരു നിമിഷനേരമെങ്കിലും ഒരു രാജ്യം ഭരിക്കുന്നതിലുള്ള സുഖമനുഭവിപ്പാൻ സംഗതി വരികയില്ല; ആശാപാശങ്ങളെ അടക്കി നിൎത്തുവാൻ മനഃസ്ഥൈൎയ്യം സമ്പാദിച്ചിട്ടുള്ള ഒരു മഹാനു ലോകം മുഴുവൻ ഭരിക്കുവാൻ സാധിക്കും. അത്യാഗ്രഹവും കോപവുമാണു നിന്നെ ദുൎമ്മാൎഗ്ഗത്തിലേക്കു നയിക്കുന്നതു്. ഈ ദുസ്സ്വഭാവത്തെ നീ കീഴടക്കുക, എന്നാൽ നിനക്കു ലോകം മുഴുവനും അധീനമാകും.

"യുദ്ധം ഒരിക്കലും ഗുണത്തിനായിട്ടുള്ളതല്ല. ജയവും സംശയസ്ഥാനത്തിലാണ്. അതുകൊണ്ടു്, എന്റെ മകനെ, യുദ്ധത്തിന് ബദ്ധപ്പെട്ടു പുറപ്പെടരുതു്. പകുതി രാജ്യം നിനക്കു ധാരാളം മതി. മറ്റെ പകുതി നിന്നെപ്പോലെതന്നെ രാജ്യത്തിനവകാശികളായ ഇളയച്ഛന്റെ പുത്രന്മാൎക്കു കൊടുക്കുക.

"പതിമ്മൂന്നു സംവത്സരകാലം മുഴുവനും നീ കരുതിക്കൂട്ടി ഇടവിടാതെ പാണ്ഡവന്മാരെ ദ്രോഹിച്ചതിനു പ്രതിവിധി ചെയ്‌വാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. ധൎമ്മപരായണന്മാരായ പാണ്ഡവന്മാരെ സ്നേഹിക്കുവാനിടയുള്ള നിന്റെ ഗുരുനാഥന്മാൎക്കും

സ്നേഹിതന്മാൎക്കും നീ അപരാധിയായി തീരാതിരുപ്പാനും നിന്റെ നിരീശ്വരസ്വഭാവത്തിന് അവർ നിന്നെ വെറുക്കാതിരിപ്പാനും വേണ്ടി നീ നിന്റെ അമ്മയുടെ ഈ ഉപദേശത്തെ കേൾക്കുക.

"ഈ ലോകത്തിൽ ധൎമ്മം മാത്രമെ നിത്യമായി നിലനില്ക്കുകയുള്ളു എന്നും അധൎമ്മം അപജയത്തെ പ്രാപിക്കുമെന്നും ഞാൻ സധൈൎയ്യം നിന്നോടു പറയുന്നു. നിന്റെ പിതൃവ്യപുത്രന്മാരോട് ഇപ്പോഴത്തേതിലധികം സ്നേഹത്തോടുകൂടി നീ പെരുമാറേണ്ടതല്ലേ എന്നു നീ നിന്റെ മനസ്സാക്ഷിയോടുതന്നെ ചോദിച്ചു നോക്കുക."

"ബന്ധുജനങ്ങളുമായുള്ള ഈ പാപകരമായ യുദ്ധത്തിനു ഞാൻ എന്റെ മകനെ ഒരിക്കലും അനുവദിക്കുകയില്ല. അധികാരത്തിനും സ്വത്തിനുമുള്ള നിന്റെ അത്യാഗ്രഹം നിമിത്തം കുരുവംശത്തിനു മുഴുവൻ നീ നാശകാരണമായി തീരരുതേ.

"എന്റെ വാക്കുകൾ നിനക്ക് ഇപ്പോൾ തീരെ രസിക്കുകയില്ലെങ്കിലും, ഞാൻ മുലകൊടുത്തു വളൎത്തിയ എന്റെ പുത്രനു വേണ്ടസമയത്ത് സത്യത്തേയും സദാചാരത്തേയും ഉപദേശിക്കാതിരിപ്പാൻ എനിക്കു കഴിയുകയില്ല. നിനക്കു മാൎഗ്ഗഭ്രംശം വന്നിരിക്കുന്നു എന്നു നീ അറിഞ്ഞില്ലെന്നു നടിച്ചിട്ടാവശ്യമില്ല. ഒരി

ക്കലെങ്കിലും നീതിയും ന്യായവും അനുസരിച്ചു നീ പെരുമാറുക."

രാജ്ഞിയായ ഗാന്ധാരി ഇപ്രകാരം പറഞ്ഞു് അവസാനിപ്പിച്ചു; പക്ഷെ, അവരുടെ വാക്കുകൾ ദുർബുദ്ധിയായ ദുര്യോധനന്റെ കണ്ണുകളെ ദ്വേഷത്താൽ ജ്വലിപ്പിച്ചതേയുള്ളു. അയാൾ കോപാന്ധനായി, അച്ഛൻ അമ്മ മുതലായ ഗുരുജനങ്ങളെ ധിക്കരിച്ചുകൊണ്ടു്, സഭാമണ്ഡപത്തിൽനിന്നു ഇറങ്ങിപ്പോയി.

൭

പാണ്ഡവന്മാരും കൌരവന്മാരും തമ്മിൽ കുരുക്ഷേത്രത്തിൽവെച്ചു യുദ്ധം ചെയ്തു; ധൎമ്മം ശക്തിയെ തോല്പിക്കുകയും ചെയ്തു. സമരം നടന്നിരുന്ന കാലത്തു്, ദുര്യോധനൻ അമ്മയുടെ അനുഗ്രഹത്തിനപേക്ഷിച്ച സന്ദൎഭങ്ങളിൽ, "മകനെ, വിജയം എപ്പോഴും ധൎമ്മത്തെ ആശ്രയിച്ചിരിക്കുമെന്നറിയുക." എന്നായിരുന്നു അവരുടെ മറുപടി. കൌരവസൈന്യം നശിച്ചു; പ്രമാണികളെല്ലാം മരിച്ചു; കുരുവംശം മുടിയുകയും ചെയ്തു. ഇൻഡ്യയിലെ മഹാകാവ്യകാലത്തിലെ ആ ഭയങ്കരയുദ്ധം സകല ദുഷ്ടതകളുടേയും അധൎമ്മങ്ങളുടേയും നാശത്തോടുകൂടി അവസാനിച്ചു. ഗാന്ധാരിയുടെ " യതോധൎമ്മസ്തതോജയഃ " എന്ന സ്മരണീയവചനങ്ങൾ ആ ധൎമ്മരാജ്യത്തിന്റെ പ്രതിഷ്ഠാവലംബമായിതീൎന്നു; എന്നുമാത്രമല്ല, മൂവ്വായിരം സംവത്സരങ്ങൾക്കു മുമ്പുണ്ടായ ആ സദ്വചനങ്ങളുടെ

പ്രതിധ്വനി ഇന്നും ഇൻഡ്യാരാജ്യം മുഴുവനും മുഴങ്ങി ക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

അച്ഛൻ അനുവദിക്കുന്നതായാൽക്കൂടി, ഗാന്ധാരിയേപ്പോലെയുള്ള ഒരു അമ്മ പുത്രനെ അധൎമ്മത്തിന്നടിമപ്പെടുത്തുകയില്ല. സ്വധൎമ്മത്താലും സത്യത്താലും പ്രേരിതയായ അവർ അവരുടെ പുത്രനെ അധൎമ്മത്തിൽനിന്നു പിൻവലിക്കുവാൻ ശ്രമിച്ചു. അവരുടെ യുദ്ധനിഷേധവാക്യം ശക്തിയോടുകൂടിയതും അവരുടെ വാക്കുകൾ മൎമ്മഭേദകങ്ങളുമായിരുന്നു; അവർ ഉത്തരഫലത്തെ ആലോചിക്കാതെ, നീതിന്യായ പരിപാലനത്തിനായി, മകനു തൽക്കാലം രുചികരമല്ലാത്ത സത്യത്തെ ഉപദേശിച്ചു. ഈ പ്രവൃത്തി കൊണ്ടു് അവൎക്കു് ഇൻഡ്യാചരിത്രത്തിലെ കീൎത്തികേട്ട സ്ത്രീകളുടെ കൂട്ടത്തിൽ ശാശ്വതമായ ഒരു സ്ഥാനം കിട്ടി. എന്നാൽ ദുൎയ്യോധനനോ, ന്യായത്തേയും ധൎമ്മത്തെയും ധിക്കരിച്ചു നടക്കുകയും അമ്മയുടെ സദുപദേശങ്ങളെ നിന്ദിക്കുകയും ചെയ്തു പാപത്തിനു് വംശനാശംകൊണ്ടു പ്രായശ്ചിത്തം ചെയ്തു.



# ൧ ഗോപ.

(സൎവ്വസംഗപരിത്യാഗം.)

൧

പ്രചാരമുള്ള പല മതങ്ങളുടേയും ജന്മഭൂമിയായ ഇൻഡ്യയ്ക്കു് സകല രാജ്യങ്ങളുടേയും മേൽ ആദ്ധ്യാത്മികമായ ഒരു ജയം നേടുവാൻ സാധിച്ചിട്ടുണ്ടെങ്കിൽ അതു് അവതാരങ്ങളുടെ കൂട്ടത്തിൽ ഗണിക്കപ്പെട്ടുവരുന്ന ബുദ്ധമഹൎഷി, ശ്രീശങ്കരാചാൎയ്യർ, ശ്രീ ഗൌരംഗൻ, വിവേകാനന്ദസ്വാമി മുതലായ അമാനുഷശക്തിയോടുകൂടിയ ചില അസാധാരണ പുരുഷന്മാരുടെ സഹായത്തോടുകൂടി മാത്രമാണു്. ഐഹികവിഷയങ്ങളിൽനിന്നും നമ്മുടെ മനസ്സിനെ ആകൎഷിക്കുവാൻ ശ്രമിച്ച ഗുരുക്കന്മാരേപ്പോലെ തന്നെ സാത്വികവിഷയങ്ങളെ ജനങ്ങൾക്കു മനസ്സിലാക്കുവാൻ ബുദ്ധിമുട്ടീട്ടുള്ള സ്ത്രീകളും നമ്മുടെ രാജ്യത്തു കുറവായിരുന്നില്ല. ഇൻഡ്യാരാജ്യത്തെ അതിൻെറ ഉന്നതമായ ആദ്ധ്യാത്മികസ്ഥിതിയിലെത്തിക്കുവാൻ ഈ സ്ത്രീകളുടെ പരിത്യാഗശീലവും ഭക്തിയും കുറച്ചൊന്നുമല്ല ഉപകരിച്ചിട്ടുള്ളതു്.

ഇനി ഒരുപന്യാസത്തിൽ ബുദ്ധമുനിയേയും അദ്ദേ

ഹത്തിൻെറ അനുയായികളേയും പററി കുറച്ചൊന്നു പറയാം. ആദ്യകാലങ്ങളിൽ ബുദ്ധമതം ചില സ്ത്രീകളോട് എത്ര കടപ്പെട്ടിട്ടുണ്ടെന്ന് ഇതിൽ കാണാം. യൂറോപ്പിലുണ്ടായിരുന്ന തെറീസ, സിസീലിയ മുതലായ തപസ്വിനികളെപ്പററി നാമെല്ലാവരും കേട്ടിട്ടുണ്ട്. സ്വന്തം ഭർത്താവിൻെറ മതത്തിന്നു പ്രചാരം സിദ്ധിക്കുവാൻ വഴിയുണ്ടാക്കിയ രാജകുമാരി ഗോപയെപ്പററിയും നാം അറിയേണ്ടതല്ലെ?

൨

ക്രിസ്തു ജനിക്കുന്നതിന് ഏകദേശം ഒരഞ്ഞൂററൻപതു കൊല്ലങ്ങൾക്കുമുമ്പ്, ഹിമാലയപവ്വതത്തിൻെറ താഴ്വാരത്തുള്ള കപിലവാസ്തുവിൽ കോളിരാജ്യത്തെ രാജവാഴികളായ ക്ഷത്രിയപ്രഭുക്കന്മാരുടെ വംശത്തിൽ ഗോപ ജനിച്ചു. അവരുടെ അച്ഛനായ ദണ്ഡപാണി സൂയ്യവംശജനായിരുന്നു. അതുകൂടാതെ, കപിലവാസ്തുവിലെ രാജകുടുംബത്തോടും അദ്ദേഹത്തിനു ചാച്ച്യയുണ്ടായിരുന്നു. പുരാതനകാലത്തിലെ ക്ഷത്രിയകുമാരികളെ വളത്തിയിരുന്ന മാതിരിതന്നെ ദണ്ഡപാണി തൻെറ പുത്രിയേയും വളത്തിക്കൊണ്ടുവന്നു. അതുകൊണ്ട്, തൻെറ പുത്രിക്കു പ്രായമാകുമ്പോൾ, നല്ല ഒരു വരനെ കിട്ടുമെന്നു രാജാവു വിചാരിച്ചു. കാലം കഴിയുംതോറും, ഗോപയുടെ ആകൃതിക്കും പ്രകൃതിക്കും ഒരുപോലെ ഗുണം വദ്ധിച്ചുവന്നു.

൩

കപിലവാസ്തുവിലെ രാജാവായ ശുദ്ധോദനന്റെ ഏകപുത്രനായ സിദ്ധാൎത്ഥൻ ഭാൎയ്യയാകുവാനുള്ള യുവതിയെ തിരിഞ്ഞെടുക്കുവാൻ "അശോകവന്ദ" (നിലനില്ക്കുന്ന സ്നേഹത്തെ സൂചിപ്പിക്കുന്ന പാത്രം) കൊടുക്കുകയായിരുന്നു. പണ്ടു ക്ഷത്രിയരുടെ ഭുജബലം രാജ്യാധിപത്യത്തെ വഹിച്ചിരുന്ന കാലത്തു്, രാജാക്കന്മാർ ഭാൎയ്യമാരെ തിരഞ്ഞെടുക്കുവാൻ പല രാജ്യങ്ങളിലേയും രാജകുമാരിമാരെ ക്ഷണിച്ചുവരുത്തി അവൎക്കൊക്കെ ഓരോ സുവൎണ്ണപാത്രം സമ്മാനംകൊടുക്കുക പതിവായിരുന്നു. ആ അവസരത്തിൽ രാജകുമാരൻ ആരിൽ പ്രത്യേകമായി പ്രതിപത്തി കാണിച്ചുവോ, ആ കന്യകയെ വധുവായി സ്വീകരിച്ചിരുന്നു. ഈ നടപ്പു സ്വയംവരത്തെ അനുകരിക്കുന്നുണ്ടെന്നു പറയേണ്ടതില്ലല്ലൊ.

അതുമാതിരി അന്നു കപിലവാസ്തുവിലും പല രാജ്യങ്ങളിൽനിന്നും കന്യകമാർ വന്നിരുന്നു. അവൎക്കെല്ലാം സിദ്ധാൎത്ഥൻ വിലപിടിച്ച ഓരോ പാത്രം കൊടുത്തുതുടങ്ങി. പാത്രങ്ങളുടെ എണ്ണം അങ്ങനെ കുറഞ്ഞുവന്നു. ഒടുവിൽ ഒന്നും ഇല്ലാതായി. അപ്പോഴാണു് ദണ്ഡപാണിയുടെ മകൾ ഗോപ വന്നതു്. ആ സംഗതി രാജപുത്രനെ പറഞ്ഞു മനസ്സിലാക്കിക്കൊടുത്ത സമയം, ഗോപ ലജ്ജയോടുകൂടി ഇങ്ങനെ പതുക്കെ ചോദിച്ചു: "രാജകുമാര, നേരം വൈകിയതുകാര

ണം, ഞാൻ മാത്രമാണോ ഈ ബഹുമതിക്ക് അർഹയല്ലാതെ വന്നതു്?"

സിദ്ധാർത്ഥൻ ധർമ്മസങ്കടത്തിലായി. സമ്മാനങ്ങൾ എല്ലാം കഴിഞ്ഞു. സ്വബന്ധുവും വന്നവരിൽ വെച്ചു ശ്രേഷ്ഠയും ആയ ഗോപയെ എങ്ങനെ വെറും കയ്യോടെ പറഞ്ഞയക്കും? അവരുടെ ദയനീയമായ നോട്ടം രാജകുമാരനെ മുക്കാലും കീഴടക്കി.

"രാജകുമാരി, വരവൊട്ടുവിലെങ്കിലും എന്റെ ഗണനത്തിൽ നിങ്ങൾ ഒരിക്കലും ആ വിധമല്ല. പാത്രങ്ങളെല്ലാം തീൎന്നു; എന്നാൽ രൂപവതിയായ എന്റെ ബന്ധുവിന്റെ നേരെ എനിക്കുള്ള ബഹുമാനം ഒട്ടും ഇല്ലാതായിട്ടില്ല. ഇന്നത്തെ ഓർമ്മക്കായി നിസ്സാരമെങ്കിലും, ഒരു സ്നേഹിതന്റെ ഈ സമ്മാനത്തെ സ്വീകരിക്ക." എന്നു പറഞ്ഞു്, സിദ്ധാർത്ഥൻ തന്റെ വിരലിന്മേൽനിന്ന് ഒരു വൈരമോതിരം ഊരി ഗോപയുടെ വിരലിൽ ഇടുവിച്ചു. നിർവ്യാജമായ സ്നേഹത്തിന്റെ അടയാളമെന്നനിലയിൽ ഗോപ അതിനെ കൃതജ്ഞതയോടുകൂടി സ്വീകരിച്ചു. വേണമെങ്കിൽ, രാജകുമാരൻ മോതിരത്തോടുകൂടി സ്വഹൃദയവും അവൾക്കു കൊടുത്തു എന്നു ഗോപയ്ക്കു മനസ്സിലാക്കാമായിരുന്നു!

സിദ്ധാർത്ഥനു ഗോപയെയായിരുന്നു അധികം ഇഷ്ടമായതെന്നറിഞ്ഞു്, ശുദ്ധോദനൻ പുത്രന്റെ അഭിലാഷം അറിയിപ്പാനായി കോളിരാജാവിന്റെ അടുക്ക

ലേയ്ക്കു് ഒരു ദൂതനെ അയച്ചു. എന്നാൽ സിദ്ധാൎത്ഥന്
ചെറുപ്പകാലംമുതല്ക്കേ യുദ്ധത്തിനല്ല ധ്യാനത്തിനാണു്
വാസന എന്നു ദണ്ഡപാണി അറിഞ്ഞിരുന്നു. അതുകാ
രണം, കപിലവാസ്തുവിലെ രാജകുമാരന് ഗോപയെ കി
ട്ടേണമെങ്കിൽ, താൻ ഒരു ക്ഷത്രിയയോദ്ധാവാണെന്നു്
തെളിയിക്കണം എന്നു ദൂതന്റെ അടുക്കൽ കോളിരാ
ജാവു് പറഞ്ഞയച്ചു. സ്വന്തം സ്വഭാവം നല്ലവണ്ണം
അറിഞ്ഞിരുന്ന സിദ്ധാൎത്ഥൻ, ദണ്ഡപാണിയെ തെ
റ്റിദ്ധരിക്കാതെ ആയോധനാഭ്യാസത്തിൽ ഒന്നുകൂടി
ശ്രദ്ധവെച്ചുതേയുള്ളു. ഒന്നുരണ്ടു വൎഷങ്ങൾക്കുള്ളിൽ
അദ്ദേഹം നല്ലൊരു വില്ലാളിയായിത്തീൎന്നു; എന്നുമാത്ര
മല്ല, ക്ഷത്രിയർ അറിഞ്ഞിരിക്കേണ്ട മറ്റായുധാഭ്യാസ
ങ്ങളിലും അദ്ദേഹം അദ്വിതീയനായി. രാജകുമാര
ന്റെ സാമൎത്ഥ്യത്തെ എല്ലാവരും സ്തുതിച്ചുതുടങ്ങി.
അതുകൊണ്ടു ശാക്യവംശത്തിൽ ഏറ്റവും യോഗ്യനും
യോദ്ധാക്കന്മാരിൽ അഗ്രഗണ്യനുമായ രാജകുമാരനു
തന്റെ പുത്രിയെ വിവാഹം ചെയ്തുകൊടുപ്പാൻ സാ
ധിച്ചതിൽ ദണ്ഡപാണി തന്നെത്താനഭിനന്ദിച്ചു.

൩

വിവാഹശേഷവും ഗോപ സന്തോഷത്തോടുകൂ
ടെ ജീവിതം നയിച്ചു. അവരുടെ പുതിയഗൃഹത്തിൽ
അമൂല്യമായ ഭൎത്തൃസ്നേഹത്തിന്നു പുറമെ, മാതാപിതാ
ക്കന്മാരുടെ ലാളനയ്ക്കോ സഖികളുടേയും ബന്ധുജന
ങ്ങളുടേയും ബഹുമതിക്കോ ഒന്നിനും ഒരു കുറവുണ്ടായി

രുന്നില്ല. ഒരു യുവതിക്ക് അതിലധികം വേണ്ടതൊന്നുമില്ലല്ലൊ. എന്നാൽ അവർ ഈ വക ഇഹലോകസുഖങ്ങളെ അധികകാലം അനുഭവിച്ചില്ല.

അച്ഛനെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി വിവാഹം കഴിച്ച് രാജ്യാവകാശിയായി താമസിക്കുവാൻ സിദ്ധാൎത്ഥൻ സമ്മതിച്ചുവെങ്കിലും, സാത്വികവിഷയങ്ങളിലേക്കുള്ള തന്റെ വാസനയെ ഏറെക്കാലം അടക്കിവെക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ലെന്നു ചരിത്രത്തിൽനിന്ന് നാം മനസ്സിലാക്കിട്ടുണ്ടല്ലൊ. രാജധാനി ഒരു കൂടാണെന്ന് അദ്ദേഹത്തിനുതോന്നി. മോക്ഷമാൎഗ്ഗത്തെ കണ്ടുപിടിച്ച്, ദുഃഖത്തിൽ കിടന്നു വലയുന്ന ജനങ്ങളെ അതിൽനിന്നു മുക്തരാക്കുവാനായിരുന്നു അദ്ദേഹത്തിന്റെ വലിയ മോഹം. അതുകൊണ്ട്. ഒരു പുത്രൻ ജനിച്ചപ്പോൾ, ആ ബന്ധം തന്നെ ഐഹികവിഷയത്തിലേക്ക് ഇനിയും കുട്ടിപ്പിടിക്കുമെന്നു ഭയപ്പെട്ട്, സൎവ്വവും ഉപേക്ഷിച്ച്, അദ്ദേഹം ഒരു ത്യാഗിയായിത്തീൎന്നു. അപ്പോഴാണു ഗോപ തന്റെ സുഖസ്വപ്നത്തിൽനിന്ന് ഉണൎന്നതു്.

൩

സിദ്ധാൎത്ഥൻ പരമതത്വം അറിയുവാനായി അന്വേഷണം തുടങ്ങി. അതങ്ങനെ നടക്കട്ടെ. കപിലവാസ്തുവിലെ കൊട്ടാരത്തിലിരിക്കുന്ന ഗോപയുടെ കഥ എന്താണെന്നു നമുക്കു നോക്കുക. ഭൎത്താവ് ഒരു അസാധാരണപുരുഷനായിരുന്നു എങ്കിൽ, ഭാൎയ്യയും

ഒരു അസാധാരണ സ്ത്രീ തന്നെയായിരുന്നു. ഒരു പതിവ്രതയായ ഭാൎയ്യ എന്നതിനു പുറമെ, അദ്ദേഹത്തിന്റെ സഹധർമ്മചാരിണി എന്ന നിലയിലും ഗോപ ഭർത്താവിനു വലിയൊരു സഹായമായിരുന്നു. അദ്ദേഹത്തിന്റെ ഉൽകൃഷ്ടമായ ജീവിതോദ്ദേശ്യത്തിന്റെ നിർവ്വഹണത്തിൽ യാതൊരു തടസ്സവും താൻ ഉണ്ടാക്കുകയില്ലെന്നു ഗോപ നിശ്ചയിച്ചു. എന്നല്ല അതിൽ പങ്കുകൊള്ളുവാനും അവർ തീർച്ചയാക്കി. രാജകുമാരന്റെ ഈ സന്ന്യാസംനിമിത്തം ശുദ്ധോദനനും രാജ്ഞിയും കോവിലകത്തുള്ള മറ്റെല്ലാവരും വ്യസനിച്ചുകൊണ്ടിരിക്കുമ്പോൾ, ഗോപ തന്റെ രാജവസ്ത്രങ്ങളും മററും ത്യജിച്ച് ഒരു ത്യാഗിയേപ്പോലെ ജീവിതം കഴിച്ചുവന്നു. ആ നിശ്ചയത്തിൽനിന്ന് അവരെ പിൻവലിപ്പിക്കുവാൻ രാജാവും രാജ്ഞിയും വളരെ ശ്രമിച്ചു. എന്നാൽ ഗോപയ്ക്കു കുലുക്കമുണ്ടായില്ല. തന്റെ ഭർത്തൃമാതാവായ ഗൌതമീദേവിയോട് അവർ ഈവിധമായിരുന്നു മറുപടി പറഞ്ഞതു്: "അമ്മെ, ഒരു രാജകുമാരന്റെ ഭാൎയ്യയായിരുന്നപ്പോൾ, ഞാനും ഒരു രാജകുമാരി തന്നെയായിരുന്നു. എന്നാൽ, എന്റെ ഭർത്താവൊരു ഭിക്ഷുവായപ്പോൾ, ഞാൻ ഒരു ഭിക്ഷുണിയല്ലെ? ഒരു കുട്ടിയുള്ളതുകൊണ്ടു് എനിക്ക് ഇവിടംവിട്ടു പോകുവാൻ നിവൃത്തിയില്ല. എന്റെ സ്ഥിതിയിലാണെങ്കിൽ ഉത്തമയായ ഏതു ഭാൎയ്യയും ചെയ്യുന്ന പ്രവൃത്തി മാത്രമെ ഞാൻ ചെയ്തിട്ടുള്ളു.

പ്രതിബന്ധംകൊണ്ടു് എൻെറ ജീവൻ പത്തുക്കെ പ ത്തുക്കെ നശിക്കുമായിരിക്കും; എന്നാൽ ഈ പ്രവൃത്തി ചെയ്യാൻ എന്നെ പ്രേരിപ്പിക്കുന്ന ആ ദൃഢഭക്തിയെ ഇല്ലാതാക്കുവാൻ ഒരിക്കലും സാധിക്കുകയില്ല." പി ന്നെ ആരും അവരോടു വിരോധം പറഞ്ഞില്ല. തനി ക്കു സുലഭമായിരുന്ന സകല സുഖങ്ങളേയും ത്യജിച്ചു്, ഗോപ ഒരു തപസ്വിനിയെപ്പോലെ കപിലവാസ്തു വിൽ കാലം കഴിച്ചു.

൭

മാസങ്ങൾ കഴിഞ്ഞു സംവത്സരങ്ങളായി; വത്സ രങ്ങൾ ദശവർഷമായി. ഗോപയുടെ നിശ്ചയത്തിനു യാതൊരു ഇളക്കവുമുണ്ടായില്ല. അവരുടെ ദേഹം മെ ലിഞ്ഞു് ഒരസ്ഥികൂടമായി; ഉടുപ്പു് ഒരു യാചകകന്യക യുടേതുപോലെയായിരുന്നു. പരോപകാരതല്പരയായ ഒരു ഭക്തയേപ്പോലെ അവർ ജീവിതം നയിച്ചുവന്നു. അവക്കു അക്കാലത്തു പൂർവ്വസൂരികളുടെ കൃതികളുമായു ണ്ടായ പരിചയം നിമിത്തം പ്രത്യേകമായൊരു പ്ര ബോധമുണ്ടായി. സാധാരണസ്ത്രീകൾ വിദേശത്തി രിക്കുന്ന ഭർത്താക്കന്മാരെപ്പററി വിചാരിക്കുന്ന മാതിരി യല്ലായിരുന്നു ഗോപ അവരുടെ പതിയെപ്പററി വി ചാരിച്ചുവന്നതു്. പിന്നെയോ, ഇതരസ്ത്രീകൾ ഒരു ലോകരക്ഷിതാവിനെക്കുറിച്ചു് ഏതുവിധം വിചാരിക്കു മോ, അതുമാതിരിയാണു ഗോപ അദ്ദേഹത്തെക്കുറി ച്ചു വിചാരിച്ചതു്.

തനിക്കു മുക്തി ലഭിക്കുവാൻപോകുന്ന ആ മുഹൂൎത്തദിവസത്തെ കാത്തു്, ഒരു പതിവ്രാജികയെപ്പോലെ, ഗോപ കാലം കഴിച്ചിരുന്നതിനിടയ്ക്കു്, ആ രാജകുമാരൻ മുക്തിമാൎഗ്ഗത്തെ കണ്ടുപിടിച്ചു. ശരിയായ ജ്ഞാനം ലഭിച്ചതിനുശേഷം, അദ്ദേഹം പരിശുദ്ധനായ ബുദ്ധനായിത്തീൎന്നു. തപിക്കുന്ന ലോകത്തിനായിക്കൊണ്ടു് അദ്ദേഹം സ്നേഹവിശ്വാസങ്ങളെ ഉദ്ദീപിപ്പിക്കുന്ന സന്ദേശത്തെ വഹിച്ചു; അതു ജനങ്ങളുടെ പ്രീതിയെ സമ്പാദിച്ചു; അനേകായിരം പേർ ആ മതത്തെ അവലംബിച്ചു. അദ്ദേഹം ഓരോ ദിക്കുകളിൽ സഞ്ചരിക്കുന്ന മദ്ധ്യത്തിൽ കപിലവാസ്തുവിലും വന്നു. പ്രായംകൊണ്ടും വലുതായ ദുഃഖത്താലും ക്ഷീണിച്ചിരുന്നു എങ്കിലും, ശുദ്ധോദനൻതന്നെ അവിടെ അന്നും പ്രജകളെ രക്ഷിച്ചുപോന്നിരുന്നു.

ബുദ്ധൻ അവിടേക്കു വരുന്നുണ്ടെന്നു ശുദ്ധോദനനു മുമ്പേകൂട്ടി അറിവുകിട്ടി. അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കുവാനും അനുഗ്രഹം ലഭിക്കുവാനുമായി ജനങ്ങൾ തിക്കിത്തിരക്കിത്തുടങ്ങി.

വ്വ

ബുദ്ധൻ കപിലവാസ്തുവിലെ തെരുവുകളിൽ പ്രസംഗിക്കുകയായിരുന്നു. ഭിക്ഷുവിൻെറ കാഷായവസ്ത്രം ധരിച്ചും തീൎത്ഥസേവകൻെറ വടിപിടിച്ചും അദ്ദേഹം കപിലവാസ്തുവിൽ ജനക്കൂട്ടത്തിൽക്കൂടി വളരെ വിനയത്തോടുകൂടെ പതുക്കെ നടക്കുകയായിരുന്നു.

അദ്ദേഹത്തിന്റെ കണ്ണുകൾക്ക് അസാധാരണമായ ഒരു ചൈതന്യമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വാക്കുകളാകട്ടെ, അമൃതധാരയെ വർഷിച്ചു. സ്നേഹഭൂയിഷ്ഠമായ ഒരു പരിശുദ്ധജീവിതത്തേയും, സംസാരദുഃഖങ്ങളുടെ അവസാനത്തെയും കുറിച്ച് അദ്ദേഹം പ്രസംഗിച്ചു. ധനികനും ദരിദ്രനും തമ്മിൽ വ്യത്യാസമില്ലെന്നും എല്ലാവരും മനുഷ്യർ തന്നെയാണെന്നും, ജീവിതത്തിന്റെ അവസാനം മരണമല്ല നിർവ്വാണമാണെന്നും അദ്ദേഹം ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുത്തു. അവർ അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ വളരെ ശ്രദ്ധയോടുകൂടെ കേട്ടു.

ശുദ്ധോദനന്റെ ക്ഷണനം സ്വീകരിച്ചു ബുദ്ധൻ കോവിലകത്തേക്കു ചെന്നു. ഈ ആഗമനം ഗോപയുടെ ധൈര്യത്തെ പരീക്ഷിക്കുന്നതിന് ഒരു നികഷമായിത്തീർന്നു. പത്തു കൊല്ലമായി ആ സാധ്വി ആ രാജകുമാരന്റെ സ്മരണയെ മാനിച്ചും, അദ്ദേഹത്തിന്റെ രൂപത്തെ ധ്യാനിച്ചും ഇരിക്കുന്നു. തന്റെ ഭർത്താവിന്റെ തിരിച്ചുള്ള വരവിനെ അവർ കാത്തിരിക്കുകയായിരുന്നു. അദ്ദേഹം തിരിച്ചുവന്നു; പക്ഷെ പത്തുകൊല്ലം മുമ്പിലത്തെ ആ ക്ഷത്രിയകുമാരനു പകരം, മോക്ഷമാർഗ്ഗത്തെപ്പറ്റി പ്രതിപാദിച്ചിരുന്ന ഒരു പുണ്യാത്മാവായ യതിവര്യനെയായിരുന്നു അവർ കണ്ടതു്. ഭർത്താവിന്റേയും ലോകരക്ഷകന്റെയും ഇടയ്ക്കു താനൊരു പ്രതിബന്ധമായെങ്കിലോ എന്നു ഭയ

പ്പെട്ട്, ഗോപ അദ്ദേഹത്തിൻെറ മുമ്പിൽ ചെന്നതേയില്ല. സ്ത്രീത്വത്തെ അവർ ധർമ്മത്തിനു ബലികഴിച്ചു. ഈ ആത്മസംയമനംകൊണ്ട് അവർ സ്ത്രീലോകത്തിന് ഒരു മാതൃകയായിത്തീൎന്നു.

തൻെറ ഏകാന്തവസതിയിൽനിന്നു തപസ്വിനിയായ ഗോപ ലോകരക്ഷകൻെറ തേജോമയമായ രൂപത്തെ കണ്ടു. ഭക്തിബഹുമാനപുരസ്സരം അവർ അദ്ദേഹത്തെ മനസ്സുകൊണ്ടു ആരാധിച്ചു. അവർ തലതാഴ്ത്തി നയനങ്ങളെ പിൻതിരിച്ചു. അതു മോക്ഷപ്രദമായ ഒരു കാഴ്ചയായിരുന്നു. സംസാരസാഗരത്തിൽ കിടന്നുഴലുന്ന താൻ അതു കാണുവാൻ അൎഹിക്കുന്നില്ലെന്ന് അവൎക്കു തോന്നി.

അച്ഛൻെറ അനുഗ്രഹം വാങ്ങുവാനായി ഗോപ തൻെറ പുത്രനായ രാഹുലനെ പറഞ്ഞയച്ചു. ബുദ്ധൻ കുട്ടിയെ എടുത്തു്, കൊടുക്കുവാൻ തക്കതായി കയ്യിലുണ്ടായിരുന്നതിനെ പുത്രനായി കൊടുത്തു. അദ്ദേഹത്തിൻെറ ആ സ്പർശംകൊണ്ടുതന്നെ കുട്ടി അനുഗ്രഹീതനായി. പിന്നെ കുട്ടിയുടെ ചെവിയിൽ ഗഹനങ്ങളായ "ധ്യാനം, വിശുദ്ധി, സ്നേഹം" എന്നീ വാക്കുകളെ പതുക്കെ ഉച്ചരിച്ചു.

൯

കാലം അങ്ങനെ കഴിഞ്ഞു. ഗോപ പരോപകാരനിരതയായി ദിവസം കഴിച്ചു. ജീവിതത്തിൻെറ പാവനത്വത്തിലയെ അന്നാണ് അവർ പഠിച്ചതു്.

ഈശ്വരസൃഷ്ടികളിൽ ഏററവും നികൃഷ്ടമായവയെ ക്കൂടി സ്നേഹിക്കുന്നതിൽ വലുതായ മനസ്സമാധാനം ലഭിക്കുമെന്ന് അവർ അനുഭവിച്ചറിഞ്ഞു. മററുള്ളവരെ സ്നേഹിച്ചു് അവക്കുവേണ്ടി ജീവിക്കുന്നതുകൊണ്ടു് ഒരു കൃതാൎത്ഥതക്കൂടി അവക്കുണ്ടായി.

ശുദ്ധോദനൻെറ കാലം കഴിഞ്ഞു. ബുദ്ധൻ ഒരിക്കൽക്കൂടി കപിലവാസ്തുവിലെഴുന്നെള്ളി. അപ്പോഴേക്കും ഒരുമാതിരി പ്രചാരം സിദ്ധിച്ച അദ്ദേഹത്തിൻെറ മതത്തെപ്പററി പ്രസംഗിക്കുന്നതു കേൾപ്പാൻ ജനങ്ങൾക്കൂടി. അവരെല്ലാവരും ബുദ്ധമതം സ്വീകരിച്ചു.

കോവിലകത്തെ സ്ത്രീകളും ആ മതത്തിൽ ചേൎന്നു. താൻ പോയതോടുകൂടി ഗോപയും സംസാരസുഖങ്ങളെ ഉപേക്ഷിച്ചു എന്നു ബുദ്ധൻ അറിഞ്ഞു. സ്നേഹധൎമ്മങ്ങൾ മാൎഗ്ഗമായി ലോകസേവനം ചെയ്യുവാൻ അവക്ക് അതിയായ താൽപൎയ്യമുണ്ടായിരുന്നു. അതുകൊണ്ടു ബുദ്ധൻ ഒരു ഭിക്ഷുണിസംഘത്തെ ഏൎപ്പെടുത്തി, ഗോപയെ അതിൻെറ നാഥയാക്കി നിയമിച്ചു.

൧൦

ബുദ്ധൻെറ ആ സ്ഥാപനത്തിലെ ഒരംഗമായി ചേൎന്ന ഗോപയുടെ ജീവിതം, വലയുന്ന ലോകത്തെ കരകയററുവാൻ അനുകമ്പയോടുകൂടിയ പ്രവൃത്തികളാലും നിശ്ചലമായ ധ്യാനത്താലും ശോഭനമായിത്തീൎന്നു. ആ വികാരത്തിൽ ഗോപയുടെ സാന്നിദ്ധ്യംതന്നെ

വിശ്വസുഹൃത്തുകൾക്കു പ്രോത്സാഹജനകമായിരുന്നു. അവരുടെ വിനയവും സഹനശീലവും ധർമ്മതൽപരതയും ഭൂതദയയും അനുസരിച്ചുള്ള പ്രവൃത്തികൾ മററുള്ളവർക്കു പാഠവിഷയങ്ങളായിരുന്നു. ബുദ്ധമതത്തിനു അത്രവേഗം ഒരു പ്രചാരം സിദ്ധിച്ചതു ധർമ്മപ്രചാരത്തിന്നായി സർവ്വവും ത്യജിച്ച ചില സ്ത്രീപുരുഷന്മാരുടെ യത്നംകൊണ്ടാണെന്നു് ഏവരും സമ്മതിക്കാതിരിക്കുകയില്ല. ഭൂമിയിൽ, സാധാരണമായി, എല്ലാ സ്ഥാപനങ്ങൾക്കും കാലക്രമംകൊണ്ടു കോട്ടം പററാറുള്ള മാതിരി ബുദ്ധമതത്തിനും കോട്ടം തട്ടിയേക്കാമെങ്കിലും, ഇവരുടെ പ്രവൃത്തികൾ ചരിത്രപ്രസിദ്ധങ്ങളായിത്തന്നെ നിലനിൽക്കും. പ്രത്യേകിച്ചും ഗോപയുടെ ഈ സ്വപരിത്യാഗം ബുദ്ധചരിതവുമായി പരിചയിക്കുന്ന ഏതു വിദ്യാർത്ഥിയുടെയും പ്രതിപത്തിക്കും ബഹുമതിക്കും സംശയം കൂടാതെ പാത്രമാകുന്നതാകുന്നു.



# ൩ സുപ്രിയ.

## (ഭൂതദയ.)

൧

ഇതു വലിയൊരാത്മാവിനെക്കുറിച്ചുള്ള ഒരു ചെറിയ ചരിതമാണ്. ആ ജീവൻ പരമാത്മാവിൽ ലയിച്ചിരിക്കണം. എങ്കിലും അതിന്റെ മാധുര്യം ലോകാവസാനംവരെയും നിത്യമായിരിക്കും പുതിയ പരിഷ്കാരകിരണങ്ങൾ തട്ടാത്തതും, അതിന്റെ ഓർമ്മകൂടി മറവിൽ പെട്ടു തുടങ്ങീട്ടുള്ളതുമായ പണ്ടത്തെ കാലത്തു പരമഗുരുവൊരുമിച്ചു സുപ്രിയ ജീവിച്ചു. എങ്കിലും, സുപ്രിയയുടെ സർവ്വഭൂതദയയെക്കുറിച്ച് ഇൻഡ്യാചരിത്രത്തിൽ ബുദ്ധമതകാലത്തെപ്പററി പ്രസ്താവിക്കുന്ന ഘട്ടത്തിൽ അഭിമാനത്തോടുകൂടി അനുസ്മരിച്ചിട്ടുണ്ട്.

൨

ഈ പുണ്യസ്മരണയ്ക്കു ഹേതുഭൂതമായ സ്ത്രീരത്നത്തെപ്പററി ചിലതറിയുന്നതിനായി ലോകചരിത്രത്തിലെ അത്ഭുതങ്ങളിലൊന്നായി ബുദ്ധന്റെ ആവിർഭാവത്തേയും അദ്ദേഹത്തിന്റെ പരമോദ്ദേശത്തേയും കുറിച്ചു നമുക്കു കുറച്ചൊന്നു മനസ്സിലാക്കുവാൻ ശ്രമിക്കുക.

വളരെക്കാലം മുമ്പ്, വടക്കേ ഇൻഡ്യയിൽ ഒരു ദിക്കിൽ ശുദ്ധോദനൻ എന്ന രാജാവിനു മായാദേവി എന്ന ഭാൎയ്യയിൽ ഒരു ആൺകുട്ടിയുണ്ടായി. ആ കുട്ടിയുടെ ജാതകഫലം പരിശോധിച്ചതിൽ, അദ്ദേഹം ഒന്നുകിൽ ഒരു ചക്രവൎത്തി അല്ലെങ്കിൽ, ഒരു പരമജ്ഞാനിയായി തീരുമെന്നു കണ്ടു. മകൻ ഒരു പരാക്രമിയായ രാജാവായി കാണണമെന്നല്ലാതെ, തത്വജ്ഞാനത്തിന്റെ മാഹാത്മ്യത്തെപ്പററി അദ്ദേഹത്തിന്റെ അച്ഛൻ അത്ര ചിന്തിച്ചില്ല. അതുകാരണം, അച്ഛൻ ആ വിഷയത്തിൽ കുട്ടിയുടെ മനസ്സു പോകാതിരിപ്പാൻ വേണ്ട ഏൎപ്പാടു ചെയ്തു; എന്നുമാത്രമല്ല, തന്റെ പുത്രനെ സകല വിഷയസുഖങ്ങളോടുംകൂടി വളൎത്തിക്കൊണ്ടുവന്ന് ഒടുവിൽ സംസാരബന്ധത്തിൽ ദൃഢമായി ഉറപ്പിക്കുവാൻ കല്യാണവും കഴിപ്പിച്ചു.

അങ്ങനെ ആ രാജകുമാരൻ ഒരുവിധത്തിലും ദുഃഖമെന്നുള്ളതറിയാതെ വളൎന്ന് ഒരു പ്രാപ്തിയുള്ള പുരുഷനായിത്തീൎന്നു. അദ്ദേഹത്തിനു ജീവിതം ഒരു സന്തോഷസ്വപ്നംപോലെയായിരുന്നു; ഒരു ദുഃഖവും അദ്ദേഹം അനുഭവിച്ചിരുന്നില്ല. എന്നാൽ, ഒരുദിവസം, അദ്ദേഹം സവാരിചെയ്യുന്ന സമയം, ദൈവഗതികൊണ്ട്, വഴിയിൽ ഒരു പിച്ചക്കാരൻ ഇരുന്നു യാചിക്കുന്നതു കാണുവാനിടയായി. അവിടെ നിന്ന് അധികംദൂരം പോകുന്നതിനുമുമ്പ്, രാജകുമാരൻ കുഷ്ഠരോഗത്താൽ ഭയങ്കരാകൃതിയോടുകൂടിയ ഒരാളെക്കണ്ടു; അ

ടുത്തുതന്നെ പ്രായാധിക്യംകൊണ്ടു ക്ഷീണിച്ചു നടക്കുവാൻ പാടില്ലാത്ത ഒരു വൃദ്ധനേയും, ഒടുവിൽ ഒരു ശവത്തേയും അദ്ദേഹം കണ്ടു. ഇപ്രകാരം ആ യുവരാജാവു, ഭക്ഷണത്തിനു വകയില്ലായ്കകൊണ്ടും സുഖക്കേടുകൊണ്ടും വാൎദ്ധക്യംകൊണ്ടും മരണംകൊണ്ടും മററും ഭൂമിയിൽ ജനങ്ങൾ അനുഭവിക്കുന്ന ദുഃഖത്തെ അറിഞ്ഞു. അതിനുശേഷം, താൻ സുഖാനുഭവങ്ങൾക്കുള്ള ഒരു ഉദ്യാനംപോലെ വിചാരിച്ചുവന്ന ഈ ലോകത്തിൽ മററു ചിലർ പലതരത്തിലുള്ള സങ്കടങ്ങൾ അനുഭവിക്കുന്നതെങ്ങനെയെന്ന് അദ്ദേഹം വിചാരിച്ചു വിഷണ്ണനായ സമയം, ശാന്തമായ മുഖഭാവത്തോടും മനോധൈൎയ്യത്താൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന കണ്ണുകളോടുംകൂടി ആത്മജ്ഞാനത്തിനായി ലോകത്തെ ഉപേക്ഷിച്ച ഒരാൾ ആ വഴിയിൽകൂടെ കടന്നുപോകുന്നതു് അദ്ദേഹം കണ്ടു. ആ സമയത്തു്, തന്റെ ജന്മം ഈ ലോകത്തിന്റെ അസഹ്യമായ ഭാരത്തെ മാററുന്നതിനായിട്ടുള്ളതാണെന്നുള്ള സ്മരണ അദ്ദേഹത്തിനുണ്ടായി. അതിനിടയിൽ ഒരു ഭൃത്യൻ ഓടിവന്ന് "പ്രഭോ! സന്തോഷിച്ചാലും തിരുമനസ്സിലേക്ക് ഒരു പുത്രൻ ജനിച്ചിരിക്കുന്നു." എന്നുപറഞ്ഞു. അതുകേട്ടു്, വ്യസനയോടുകൂടി, അദ്ദേഹം കണ്ണുതുറന്നു നോക്കി, "ഞാൻ മുറിക്കേണ്ടതായ മറെറാരു പാശം." എന്നു പതുക്കെ പറഞ്ഞു.

ആ രാത്രി തന്നെ, അദ്ദേഹം, എല്ലാവരും നല്ല

ഉറക്കമായ സമയം, ചോരക്കുട്ടിയോടുകൂടി കിടന്നുറങ്ങുന്ന തന്റെ ഭാര്യയുടെ അടുക്കൽ ചെന്നു്, ഇഹലോകത്തിൽവെച്ചു താൻ ഏററവും സ്നേഹിക്കുന്നവരായ അവരെനോക്കി കുനിഞ്ഞുനിന്നു; മനസ്താപത്താൽ അദ്ദേഹത്തിന്റെ ഹൃദയം ചലിച്ചു; അശ്രുക്കളാൽ അദ്ദേഹത്തിന്റെ ദൃഷ്ടികൾ മൂടി. കഠിനവ്യസനം അദ്ദേഹത്തിന്റെ ഹൃദയത്തെ പിളന്നിരിക്കാം; എന്നാലും ആ വികാരങ്ങൾക്കൊന്നും അദ്ദേഹത്തിന്റെ നിശ്ചയത്തെ ഇളക്കുവാൻ കഴിഞ്ഞില്ല. അതുകാരണം, അവർ ഉണരാതിരിക്കത്തക്കവണ്ണം ശ്വാസോച്ഛ്വാസവും കൂടി ഒതുക്കി, അദ്ദേഹം അവരെ അനുഗ്രഹിച്ചു്, നിശ്ശബ്ദമായി പുറത്തേക്കിറങ്ങിപ്പോയി. ഉടനെ, അദ്ദേഹം കാന്തകൻ എന്നു പേരായ തന്റെ കുതിരയുടെ പുറത്തു കയറി, തന്റെ വിശ്വസ്തനായ ഛന്ദൻ എന്ന സാരഥിയോടുകൂടി അച്ഛന്റെ രാജ്യംവിട്ടു വേഗത്തിൽ പോയി.

വളരെ ദൂരെ ഒരു ദിക്കിൽ ചെന്നിറങ്ങി, അദ്ദേഹം തന്റെ വലിയ വെള്ളക്കുതിരയുടെ നെററികയിൽ ചുംബിച്ചു്, തന്റെ വിലപിടിച്ച ഉടുപ്പഴിച്ചു വലിച്ചെറിഞ്ഞു; തലമുടിയെല്ലാം കൂട്ടിപ്പിടിച്ചു തന്റെ കയ്യിലുണ്ടായിരുന്ന മൂച്ചയുള്ള വാളുകൊണ്ടു് കടയ്ക്കൽ വെച്ചരിഞ്ഞുകളഞ്ഞു; കാഷായവസ്ത്രം ധരിച്ചു്, തന്റെ പരമമിത്രത്തോടു യാത്രയും പറഞ്ഞു്, സൂര്യരശ്മി കൂടി എത്തിച്ചേരാത്ത കാട്ടിലേക്കു കാൽനടയായി കടന്നു

പോയി. ഇപ്രകാരമാണ്, ബുദ്ധൻ ലോകോപകാരത്തിനുവേണ്ടി ഭാൎയ്യയേയും കുട്ടിയേയും രാജധാനിയേയും കിരീടത്തേയും ഐശ്വൎയ്യത്തിനേയും സമ്പത്തിനേയും ഉപേക്ഷിച്ചു സൎവ്വസംഗപരിത്യാഗിയായിത്തീൎന്നതു്.

൩

ഉദ്ദേശസിദ്ധിക്കായി ഏകദേശം ആറു സംവത്സരക്കാലം അദ്ദേഹം അലഞ്ഞുനടന്നു. ആത്മജ്ഞാനമുണ്ടാവാനുള്ള അത്യാസക്തി നിമിത്തം, അതിനെല്ലാം പുറമെ, അദ്ദേഹം ദീൎഘോപവാസംകൊണ്ടും കഠിനമായ കൃച്ഛ്രാചാരണംകൊണ്ടും തന്റെ സ്ഥൂലദേഹത്തെ എത്രയോ കൃശമാക്കിത്തീൎത്തു. ഒടുവിൽ ക്ഷീണിച്ചു തളൎന്നു മൃതപ്രായനായപ്പോൾ, ജ്ഞാനപ്രാപ്തിക്കുള്ള വഴി ഇതല്ലെന്നും, ദേഹത്തെ ക്ഷീണിപ്പിച്ചതുകൊണ്ടും മനുഷ്യസഞ്ചാരമില്ലാത്ത വനത്തിൽ വസിച്ചതുകൊണ്ടും ജ്ഞാനമുണ്ടാവുകയില്ലെന്നും അദ്ദേഹത്തിനു മനസ്സിലായി. ഉദ്ദേശസിദ്ധി വരുന്നതുവരെ, താൻ പുറപ്പെട്ട മാൎഗ്ഗത്തിൽനിന്നു തെററാതെ നടന്ന് അദ്ദേഹം ഒരു പുതിയ പന്ഥാവിൽ ചെന്നുചേൎന്നു. നിരാശയ്ക്കുള്ള ഹേതുക്കൾ അദ്ദേഹത്തിന്റെ നാലുപുറവും നിറഞ്ഞിരുന്നു; അദ്ദേഹത്തിന്റെ സ്നേഹിതന്മാരായ സന്ന്യാസിമാർ പുച്ഛിച്ച് അദ്ദേഹത്തെ കൂട്ടത്തിൽനിന്നുതള്ളിക്കളഞ്ഞു. ഭാൎയ്യയേപ്പററിയുള്ള വിചാരം അദ്ദേഹത്തിന്റെ ഹൃദയത്തെ ഞെരുക്കിക്കൊണ്ടിരുന്നു.

ചുററുമുള്ള പ്രദേശം ക്രൂരിരുട്ടുകൊണ്ടും സങ്കടംകൊണ്ടും നിറഞ്ഞ ഒരു മരുഭൂമിപോലെ അദ്ദേഹത്തിനു തോന്നി. ലോകത്തിൻെറ സങ്കടം തീൎക്കുക അല്ലെങ്കിൽ മരിക്കുക എന്ന ഒരു നിശ്ചയംമാത്രം ആ സമയത്തു് ഒരു നക്ഷത്രംപോലെ അദ്ദേഹത്തിൻെറ മനസ്സിൽ പ്രകാശിച്ചുകൊണ്ടിരുന്നു. "എനിക്കു് ആ പരമാത്മജ്ഞാനം ഉണ്ടാകുന്നതുവരെ, എൻെറ രക്തനാഡികളെല്ലാം വററിപ്പോയാലും പട്ടിണികൊണ്ടു് എൻെറ ഈ ദേഹം നശിച്ചുപോയാലും ഞാൻ ഇവിടെനിന്നു് അനങ്ങുകയില്ല." എന്നുറച്ചു് അദ്ദേഹം ഒരു വലിയ വൃക്ഷത്തിൻെറ ചുവട്ടിൽ ഇരുന്നു. ഏതു വൃക്ഷച്ചുവട്ടിൽ വെച്ചു് അദ്ദേഹത്തിനു 'തത്വബോധ'മുണ്ടായോ ആ വൃക്ഷത്തെ അന്നുമുതൽ 'ബോധി'വൃക്ഷം എന്നു് എല്ലാവരും വിളിച്ചുതുടങ്ങി. ജ്ഞാനത്തിൻെറ പരമകാഷ്ഠയെ പ്രാപിക്കുവാനും തൻെറ മനുഷ്യജന്മത്തിൻെറ ഉദ്ദേശത്തെ സഫലമാക്കുവാനും ആയി അദ്ദേഹം ഉത്സാഹത്തോടുകൂടി കഠിനമായി ഒടുവിൽ പരിശ്രമിച്ചകാലത്തു് അദ്ദേഹത്തിൻെറ മനസ്സിനുണ്ടായിട്ടുള്ള അസംഖ്യത ഇന്ന വിധമെന്നു് അദ്ദേഹത്തിനല്ലാതെ മററാൎക്കും അറിഞ്ഞുകൂട. അനേകം ജന്മാന്തരങ്ങളിൽ ചെയ്തുവന്ന അദ്ദേഹത്തിൻെറ ആ നിശ്ചയത്തെ ഈ ജന്മത്തു ഫലിപ്പിക്കുവാൻ കഴിഞ്ഞു. സുമേധനായി ചെയ്ത പ്രതിജ്ഞ സിദ്ധാൎത്ഥനായി സാധിച്ചു. ആ നിരന്തരമായ ശ്രമത്തിൽ നിന്നു് അദ്ദേ

ഹം നിവൎത്തിച്ചതോടുകൂടി, ലോകത്തിന്റെ സംസാരദുഃഖത്തെ നശിപ്പിക്കുന്നതിനുള്ള സമാധാനമാൎഗ്ഗം ലോകത്തിനായി കാണിച്ചുകൊടുക്കുവാൻ സന്നദ്ധനായ പരമജ്ഞാനിയായ ആ ബുദ്ധമുനിയായിത്തീൎന്നു. നിൎവ്വാണം, അതായതു ബുദ്ധമതപ്രകാരമുള്ള മുക്തി, എന്ന അവസ്ഥ എന്താണെന്നുള്ളതു സാധാരണ മനുഷ്യബുദ്ധിക്കു ഗോചരമല്ല. എങ്കിലും അതിനെ ദൈവസൃഷ്ടികളിൽവെച്ചു് ഏററവും നീചങ്ങളായ ജീവികളുടെ ജാതിമതവ്യത്യാസങ്ങളെ തട്ടിത്തകൎത്തു കളയുന്നതിന്നു സൎവ്വഭൂതദയാസമുദ്രത്തിലെ തരംഗപരമ്പരകളുടെ ഒരു അവസ്ഥയെന്നോ ശക്തിയെന്നോ പറയാം.



൪

ഭൂതകാലത്തിൽ, ഒരു വിശേഷസമയത്തു്, ആ പ്രസിദ്ധപ്പെട്ട ബോധിവൃക്ഷത്തിന്റെ ചുവട്ടിൽവെച്ചു് ആ ജ്ഞാനിക്കു ഭ്രാതൃത്വം, സമത, മമത എന്നീ ഗുണങ്ങളുടെ ബോധമുണ്ടായതിനെ അദ്ദേഹം വെളിപ്പെടുത്തിയപ്പോൾ, മമതയുടേയും സ്വധൎമ്മത്തിന്റെയും മഹിമയറിഞ്ഞു കുറെ ആളുകൾ പ്രാരബ്ധത്തിൽ കിടന്നു വലയുന്ന മനുഷ്യവൎഗ്ഗത്തിനു മുക്തിമാൎഗ്ഗത്തെ കാണിച്ചുകൊടുക്കുന്നതായ അദ്ദേഹത്തിന്റെ ദിവ്യസന്ദേശത്തെ പ്രചരിപ്പിക്കുവാൻ ഒരുങ്ങി, ആ മഹാഗുരുവിന്റെ ചുററും ചെന്നുകൂടി; അവർ ആ ഉൽകൃഷ്ടമായ ഉദ്ദേശത്തെ നിൎവ്വഹിക്കുവാൻ തങ്ങളുടെ ജീവകാലം

മുഴവനും നിത്യബ്രഹ്മചാരികളായി ഫലേച്ഛകൂടാതെ പ്രവൎത്തിപ്പാൻ ഒരുങ്ങിപ്പുറപ്പെട്ടു. അവർ ബുദ്ധമതാനുഗാമികളായ ഭിക്ഷുക്കളെന്നും ഭിക്ഷുകികളെന്നുമുള്ള പ്രസിദ്ധപ്പെട്ട ഒരു യോഗമായിതീൎന്നു. ഇപ്രകാരം സംസാരദുഃഖംകൊണ്ടു വലയുന്ന മനുഷ്യവൎഗ്ഗത്തിനു വേണ്ടി വേല ചെയ്തിരുന്നവരായ സുജാതൻ, വിശാഖൻ, സുപ്രിയ, സംഘമിത്രൻ എന്നും മററുള്ളവരുടെ പേരുകൾ ഇൻഡ്യയുടെ ബുദ്ധമതകാലത്തിലെ ചരിത്രങ്ങളിൽ പ്രസ്താവിച്ചുകാണുന്നുണ്ട്. ബുദ്ധൻെറ പ്രധാനശിഷ്യരിൽ ഒരാളായിരുന്ന ചിത്രദത്തൻെറ മകളാണ് സുപ്രിയ.

൨

ചിത്രദത്തൻ, ഇപ്പോൾ ഉത്തരബീഹാർ എന്നു വിളിച്ചുവരുന്ന പഴയ വൈശാലിനഗരത്തിലെ സമ്പന്നനായ ഒരു കച്ചവടക്കാരനായിരുന്നു. മദ്ധ്യവയസ്സായപ്പോൾ, അദ്ദേഹം ഗൌതമമതത്തിൻെറ അനിവാൎയ്യമായ പ്രഭാവത്തിനു വശംവദനാകയാൽ, ഒരു ബുദ്ധമതസന്യാസിയുടെ ശരിയായ ജീവിതത്തെ നയിക്കുന്നതിനുവേണ്ടി, ഇഹലോക സുഖങ്ങളെയെല്ലാം ഉപേക്ഷിച്ചു. നാല്പതുലക്ഷം സ്വൎണ്ണനാണ്യങ്ങളോളമുണ്ടായിരുന്ന അദ്ദേഹത്തിൻെറ സമ്പാദ്യം മുഴവനും സാധുസംരക്ഷണത്തിനായി അദ്ദേഹം കൊടുത്തു. അനിതരസാധാരണമായ ആ ഔദാൎയ്യപ്രവൃത്തികൊണ്ടു ബുദ്ധമതസംഘക്കാർ അദ്ദേഹത്തെ സന്തോഷത്തോടുകൂ

ടി സ്വീകരിച്ച് അനാഥപിണ്ഡദൻ എന്ന സ്ഥാനം കൊടുത്തു. കുബേരസദൃശനായിരുന്ന കച്ചവടക്കാരൻ ബുദ്ധമതാവലംബികളുടെ കൂട്ടത്തിൽ ഒരു യാചകനും പുതിയ മതത്തിന്റെ ഒരു ആധാരവുമായിത്തീന്നു. അദ്ദേഹത്തിന്റെ മതാസക്തിനിമിത്തം, തന്റെ പുതിയ മതത്തിന്റെ പ്രചാരത്തിനുവേണ്ടി, വീടുവിട്ട് ആശ്രമത്തിലേക്കു പുറപ്പെട്ട സമയം, അദ്ദേഹത്തിന്റെ സ്നേഹഭാജനമായ സുപ്രിയയ്ക്കു് ഇഹലോകജീവിതത്തിനു വേണ്ടി യാതൊന്നും ഒരുക്കിവെപ്പാൻ അദ്ദേഹത്തിനു സാധിച്ചില്ല. നമ്മുടെ പരമഗുരുക്കന്മാരായ ബുദ്ധൻ, ഗൌരാംഗൻ മുതലായ മഹാത്മാക്കൾ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ഈ വിധമാണു പ്രവത്തിച്ചിട്ടുള്ളതു് എന്നോക്കുമ്പോൾ, ഇതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല. ലോകം മുഴുവനും സ്വന്തം കുടുംബമായി കരുതുന്നവൎക്കു് അതിലെ ചില അംഗങ്ങളെ മാത്രം പ്രത്യേകം സ്നേഹിക്കുവാൻ സാധിക്കുന്നതല്ലല്ലൊ.

൩

ജീവിതക്രമത്തിൽ പെട്ടെന്നുണ്ടായ മാററംകൊണ്ടു സുപ്രിയയ്ക്കു യാതൊരു കലുക്കവുമുണ്ടായില്ല; അവർ ദുഃഖത്തിനടിമപ്പെട്ടതുമില്ല. തന്റെ ഏകാവലംബമായിരുന്ന അച്ഛൻകൂടി തന്നെ ഉപേക്ഷിച്ചുവെങ്കിലും, സുപ്രിയ ഒരു ആരാധനാസാധനമായി കരുതിയിരുന്ന അദ്ദേഹത്തെ കുററപ്പെടുത്തിയില്ല. തന്റെ അച്ഛന്റെ അപ്പോഴത്തെ ഗൃഹം ഭൂലോകം മുഴുവനുമാ

യിരുന്നു എന്നും, അദ്ദേഹത്തിന്റെ അപ്പോഴത്തെ കൃത്യം നിസ്സാരങ്ങളായ ലാഭനഷ്ടങ്ങളെപ്പററിയുള്ള വിചാരങ്ങളെക്കാൾ എത്രയോ വിശിഷ്ടവും വിപുലവുമായ ഒന്നായിരുന്നു എന്നും ഉള്ള തത്വം സുപ്രിയ മനസ്സിലാക്കി. സുപ്രിയയുടെ അച്ഛനു ഈ വിധമുള്ള ഒരു മതപരിവൎത്തനമുണ്ടായതിനു മുമ്പുതന്നെ, പല ബുദ്ധമതോപദേശികളും സുപ്രിയയുടെ വീട്ടിൽ പലപ്പോഴും ചെന്നിരുന്നതുകൊണ്ടു്, അവരുമായുള്ള സഹവാസം നിമിത്തം, ഇൻഡ്യയിൽ ഒരു വലിയ മതോൽകൎഷം ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെന്നും, അപ്രതിഹതമായ ആ ഒഴുക്കിൽ, ഉടനെയൊ അല്പം താമസിച്ചൊ താനുംകൂടി പെട്ടുപോവാനിടയുണ്ടെന്നും സുപ്രിയ അറിഞ്ഞിരുന്നു. അതുകാരണം, അവർ ആ കാലത്തിനു വേണ്ടി ഒരുങ്ങി കാത്തിരിക്കുകയായിരുന്നു.

൨

സുപ്രിയ സൌന്ദൎയ്യം, യൌവനം, സൽസ്വഭാവം എന്നീവക ഗുണങ്ങളുടെ ഒരു സമ്മേളനസ്ഥലമായിരുന്നു. അതിനാൽ. അച്ഛന്റെ ഏകസന്താനത്തിന്റെ നിലയിലുള്ള ന്യായമായ അവകാശംകൂടി ഇല്ലാതായിത്തീൎന്നു എങ്കിലും, സുപ്രിയയെ, അവരുടെ സൽസ്വഭാവങ്ങളെക്കണ്ടു സന്തുഷ്ടരായി, ആ നാട്ടിലെ മാന്യന്മാരായ പല ചെറുപ്പക്കാരും കല്യാണം കഴിപ്പാൻ മോഹിച്ചു. എങ്കിലും ലൌകികവിഷയങ്ങളിലുള്ള അവരുടെ വിരക്തിമൂലം, സുപ്രിയ അവൎക്കു സ്വാധീ

നപ്പെട്ടില്ല. ഇഹലോകസുഖങ്ങൾ ക്ഷണഭംഗുരങ്ങ ളെന്നും സന്യാസാശ്രമത്തിലുള്ള പരമാവസ്ഥ ശാശ്വ തമെന്നും വളരെക്കാലം മുമ്പുതന്നെ അവരുടെ മന സ്സിൽ പതിഞ്ഞിരുന്നു. ദുഃഖപീഡിതമായ മനുഷ്യ വർഗ്ഗത്തിൻെറ വിലാപങ്ങളും, മനുഷ്യപ്രവൃത്തികളു ടെ ഫലവും ഭവാഭാവഭായങ്ങളും —എല്ലാം അവരിൽ അക്ഷമയായ ഒരു ചിത്തസംസ്കാരത്തെ ഉണ്ടാക്കി; അച്ഛൻെറ സർവ്വസംഗപരിത്യാഗം അവരെ മതാഭി ലാഷങ്ങളിലേക്കു ശരിയായി പ്രേരിപ്പിച്ചു. സുപ്രി യയുടെ കാമുകന്മാർ ഒരു കാവ്യകഥലോകത്തിലെ സ്വ പ്നസമാനങ്ങളായ സുഖാനുഭവങ്ങളേക്കുറിച്ച് എപ്പോ ഴും പറഞ്ഞുകൊണ്ടിരുന്നുവെങ്കിലും, അവർ അതിൽ ശ്രദ്ധവെക്കാതെ, ദുഃഖസമുദ്രത്തിൽ കിടന്നലഞ്ഞു, സഹായസഹകരണങ്ങൾക്കുവേണ്ടി അപേക്ഷിക്കുന്ന സഹോദരസഹോദരിമാരുടെ ആത്തസ്വരങ്ങളെ കേ ട്ടതേയുള്ളു. സുപ്രിയയുടെ കല്യാണദിവസം, അവരു ടെ സഖിമാർ അവരെ വിലപിടിച്ച വസ്ത്രങ്ങളും ആ ഭരണങ്ങളുംകൊണ്ടു് അലങ്കരിപ്പിക്കുവാൻ ശ്രമിച്ച സ മയം, മനുഷ്യരുടെ കഷ്ടപ്പാടുകൾ കണ്ടും അറിവില്ലാ യ്മകൊണ്ടും തെററായ പ്രവൃത്തികൾകൊണ്ടും നിറ ഞ്ഞ ലോകത്തിൽ അവരുടെ അനുകമ്പാപൂർണ്ണങ്ങളാ യ ദൃഷ്ടികൾ സ്പഷ്ടമായി പതിഞ്ഞു. അതുകാരണം ചിത്രദത്തൻെറ മകളുടെ കല്യാണാഘോഷങ്ങളെ അനുഭവിപ്പാനായി ജനങ്ങൾ കാത്തിരിക്കുന്ന കാലം,

ഒരു രാത്രി അവർ ധൈൎയ്യത്തോടുകൂടിവീടുവിട്ടിറങ്ങിപ്പോയി. അവക്കെന്തുസംഭവിച്ചു എന്നു വൈശാലീപുരവാസികൾക്കു തൽക്കാലം ഒന്നും മനസ്സിലായതുമില്ല.

വ്വ

കാലം കുറെ കഴിഞ്ഞു. ഈശ്വരവിശ്വാസികളായ ഇൻഡ്യാനിവാസികളോടായിക്കൊണ്ടുള്ള ബുദ്ധദേവന്റെ ശ്രുതദയാമസൃണങ്ങളായ അഭ്യൎത്ഥനകളാൽ അദ്ദേഹത്തിന്റെ മഹോദയങ്ങളായ ഉദ്ദേശങ്ങൾ ഫലിച്ചുതുടങ്ങീട്ട് ഏകദേശം രണ്ടു ദശവൎഷങ്ങൾ കഴിഞ്ഞിരിക്കുന്നു. ഇൻഡ്യയിലെ പ്രധാനവൎഗ്ഗങ്ങളിലെ മിക്ക ജനങ്ങളുടെ ഹൃദയങ്ങളിലും ഹിന്തുഗൃഹങ്ങളുടെ അന്തൎഭാഗങ്ങളിലും ബുദ്ധമതത്തിനു പ്രവേശം ലഭിച്ചിരിക്കുന്നു. ശാക്യമുനിയാൽപ്രചരിപ്പിക്കപ്പെട്ട ആ മതം വടക്കെ ഇൻഡ്യയിലെ ഒരു പ്രധാനമതമായിത്തീൎന്നിട്ടുണ്ട്. ബുദ്ധമതോൽക്കൎഷത്തിനുവേണ്ടി അത്ര നിഷ്കൎഷയായി ചെയ്ത പ്രസംഗങ്ങളുടേയും പരിശ്രമങ്ങളുടേയും ഫലമായി, ആ മഹാത്മാവിന്റെ ജീവിതപഥത്തിൽ ലയിച്ചവരായ അനേകം സ്ത്രീപുരുഷന്മാർ ലൗകികവിഷയങ്ങളെ ഉപേക്ഷിച്ചു സന്ന്യസിച്ചു. അവർ അദ്ദേഹത്തിന്റെ ആജ്ഞ അനുസരിക്കുവാൻ ആ ജഗൽഗുരുവിനെ അനുഗമിക്കുകയും ചെയ്തു.

ൻ

ഉത്തരബങ്കാളരാജ്യത്തു ഹിമാലയപൎവ്വതങ്ങളുടെ താഴ്‌വരകളിൽ സമൃദ്ധിയുള്ള ശ്രാവസ്തിപുരം എന്ന

ദിക്കിൽ ഒരിക്കൽ ഒരു വലിയ ക്ഷാമമുണ്ടായി. ഒന്നു രണ്ടു സംവത്സരം അടുപ്പിച്ച് മഴപെയ്യാതിരുന്നതിനാൽ, അവിടത്തെ പ്രധാന ഭക്ഷണധാന്യത്തിനു വലിയ ദോഷം തട്ടി. ഉഷ്ണമേഖലയിലെ അത്യധികമായ സൂര്യാതപം നിമിത്തം നദികളും കുളങ്ങളും വററിപ്പോയി. ഒരുകാലത്തു ഫലപുഷ്ടിയോടുകൂടിയിരുന്ന പ്രദേശങ്ങളിലെ ഉണങ്ങി ശുഷ്കിച്ച ചെടികൾക്കു ജീവൻ കൊടുപ്പാൻ വസന്തത്തിലെ മാരുതപോതങ്ങൾക്കു കഴിഞ്ഞില്ല; ആ ദിക്ക് ആകപ്പാടെ ദുഃഖാവസ്ഥയിൽ മുങ്ങി; എല്ലാ വീടുകളും വിശപ്പുകൊണ്ടും ദാഹംകൊണ്ടുമുള്ള സങ്കടം അനുഭവിച്ചുതുടങ്ങി. ധനവാന്മാരുടെ പടികളിൽ അഗതികൾ ചെന്നാൽ, അവൎക്കു ധൎമ്മം കൊടുക്കാതെ, അവരെ ആട്ടിപ്പായിച്ചുതുടങ്ങി. എപ്പോഴും ദാനശീലയായ മാതാവിന്റെ സ്തന്യങ്ങളിൽ ഒരു തുള്ളി പാനീയംപോലും ഇല്ലാതെയായി; എന്നു മാത്രമല്ല, മരണോന്മുഖനായി തന്റെ മടിയിൽ കിടക്കുന്ന കുട്ടിയുടെ ഉണങ്ങി വരണ്ട ചുണ്ടുകളെ നനയ്ക്കുന്നതിന് ഒരു തുള്ളി കണ്ണുനീരുപോലും അവരുടെ കണ്ണുകളിൽ അക്കാലത്തുണ്ടായിരുന്നില്ല. പ്രതിദിനമുണ്ടാകുന്ന മരണങ്ങളുടെ കണക്ക് വൎദ്ധിച്ചുവരുന്നു. ആ സങ്കടവൃത്താന്തം ബുദ്ധമുനിയും അദ്ദേഹത്തിന്റെ ശുശ്രൂഷാസംഘക്കാരും അറിഞ്ഞു.

൧൦

ശ്രാവസ്തിപുരത്തിൽ, ഭക്ഷണമില്ലാതെ മരിക്കു

വാൻ പോകുന്ന അനേകായിരം ജീവികളെ വിചാരിച്ചു്, ആ മഹാത്മാവിൻെറ ഹൃദയം വ്രണപ്പെട്ടു. അവരെ സഹായിക്കുക എന്നതു ധൎമ്മം, ഭൂതദയ, ത്യാഗശീലം എന്നിവയുടേയും താൻ ആശ്രയിച്ചിരിക്കുന്ന മതത്തിൻേറയും ഒരു കൃത്യമെന്നു ബുദ്ധദേവൻ ധരിച്ചു. ഉടനെ ഒരു സ്നേഹവതിയായ മാതാവിൻെറ ഔത്സുക്യത്തോടുകൂടി, ബുദ്ധമുനി അദ്ദേഹത്തിൻെറ പ്രധാനശിഷ്യന്മാരിൽ ചിലരോടുകൂടി ആ പട്ടണത്തിലേക്കു പുറപ്പെട്ടു. അവിടത്തെ ഹൃദയഭേദകമായ കാഴ്ച കണ്ടു് ആ അത്യാപത്തിൽനിന്നു ശ്രാവസ്തിപുരത്തിലുള്ള വരെ ഏതുവിധം രക്ഷിക്കേണ്ടു എന്നു ആലോചിച്ചു തീൎച്ചയാക്കുവാൻ, ആ പുരിയുടെ കോട്ടയ്ക്കു പുറത്തു് അദ്ദേഹം ഒരു യോഗം വിളിച്ചുകൂട്ടി. ധനപ്രാന്മാരും ദരിദ്രന്മാരും ഹാജരായി സന്താപാശ്രുക്കളോടുകൂടി അദ്ദേഹത്തെ തൊഴുതു നോക്കിനിന്നു. അദ്ദേഹമാകട്ടേ, ദയാലുക്കളായ തൻെറ ശിഷ്യരുടെ അവബോധത്തെ ലക്ഷ്യമാക്കി അത്യാസക്തിയോടുകൂടി ഇപ്രകാരം പ്രാൎത്ഥിച്ചു:— "ഭൂതദയാസിദ്ധാന്തമതത്തെ സ്വീകരിച്ചിട്ടുള്ള നിങ്ങളിൽ കഷ്ടാരിഷ്ടങ്ങളനുഭവിക്കുന്ന മനുഷ്യവൎഗ്ഗത്തെപ്പററി ഖേദിക്കുന്നവരാരാണുള്ളതു്? എൻെറ പ്രിയശിഷ്യന്മാരെ, ക്ഷുധാൎത്തന്മാൎക്കു ഭക്ഷണം കൊടുപ്പാനായി തുനിഞ്ഞു പുറപ്പെടുന്നവരായി നിങ്ങളിലാരാണുള്ളതു്? സഹോദരന്മാരിലൊരാൾ വിശപ്പുകൊണ്ടു മരിക്കുവാൻപോകുന്ന സമയം, നിങ്ങൾ

ഒരുപിടി ചോറെങ്കിലും ഭക്ഷിക്കുന്നു എങ്കിൽ, സമ ജീവികളിലൊരാൾ ദാഹത്താൽ വായവരണ്ടു മരിക്കാറായിരിക്കുന്ന സമയം, നിങ്ങൾ ഒരു കവിള്ള വെള്ളം പോലും കുടിക്കുന്നു എങ്കിൽ, എന്റെ അനാഥകളായ ഓമനക്കിടാങ്ങൾ ഭക്ഷണത്തിന്നുവേണ്ടി വെറുതെ കിടന്നു കരയുന്നസമയം, നിങ്ങൾ നിങ്ങളുടെ കുട്ടികൾക്കുമാത്രം വസ്ത്രവും ഭക്ഷണവും കൊടുക്കുന്നു എങ്കിൽ, ബുദ്ധമതം നിഷ്ഫലമായിപ്പോയി. ഞാനിത്രകാലവും വങ്കാട്ടിൽ കിടന്നു രോദിച്ചതുപോലെയുമായി. എന്റെ അനേകം ശിഷ്യന്മാരുടെ കൂട്ടത്തിൽ മനുഷ്യൻ മനുഷ്യനോടു ചെയ്യേണ്ടതായ കൃത്യത്തെ നിർവ്വഹിക്കുവാൻ സന്നദ്ധനായി പുറപ്പെടുന്നവനാരാണു്?" ശബ്ദം നിന്നു; എങ്കിലും ആ മഹാത്മാവിന്റെ കണ്ണുകൾ ഉൽക്കണ്ഠഹേതുവായി ജ്വലിച്ചുകൊണ്ടിരുന്നു. ഉത്തരം കേൾപ്പാനായി അദ്ദേഹം കാത്തുനിന്നു.

൧൧

ശാക്യമുനിയുടെ പ്രശ്നങ്ങളൊന്നും ശ്രാവസ്തിയിലെ കോടീശ്വരന്മാരുടെ കർണ്ണപുടങ്ങളിൽ തട്ടിയില്ല; ആപത്തും മരണവുമൊന്നും ആവരുടെ കഠിനഹൃദയത്തിലും തട്ടിയില്ല. കല്ലിനേപ്പോലും അലിയിപ്പിക്കുന്നതായ വ്യസനത്താൽ പൊള്ളിയ ഉള്ളിൽനിന്നു വന്നിരുന്ന സ്വാമിയുടെ വാഗ്വിലാസത്തിനും അവരെ ഇളക്കുവാൻ കഴിഞ്ഞില്ല. ഒഴികഴിവിനുള്ള നിസ്സാര

ശ്രമങ്ങളല്ലാതെ, ആ വലിയ ജനക്കൂട്ടത്തിൽനിന്നു ഒരു മറുപടിയും പുറത്തു വന്നില്ല. ആ നഗരത്തിലെ ധൎമ്മാങ്കുരൻ എന്ന ശ്രുതിപ്പെട്ട രത്നവ്യാപാരി ജഗൽഗുരുവിന്റെ നോട്ടം തന്റെ ദൃഷ്ടിയിലകപ്പെടാതിരിക്കത്തക്കവണ്ണം തലതാഴ്ത്തിക്കൊണ്ടു തന്നെ നിന്നു. മാധവസേനൻ എന്ന അവിടുത്തെ പ്രധാന കരാറുകാരൻ തന്റെ മകളുടെ കല്യാണം കേമമായി കഴിച്ചതു കാരണം, കയ്യിൽ ഒററക്കാശുപോലുമില്ലെന്നു ഭാവിച്ചു. വലിയ കൃഷിക്കാരനായിരുന്ന രാജരാമൻ കൃഷി പിഴച്ചതിനാൽ ജന്മിക്കു പാട്ടം മുഴുവനും അളന്നിട്ടില്ലെന്നും കണ്ടമെല്ലാം ഉണങ്ങിവരണ്ടു് മരുഭൂമിയായി കിടക്കുന്നു എന്നും പറഞ്ഞു. വസുദത്തൻ എന്ന വലിയ ഹുണ്ടികക്കാരൻ പണത്തിനു ക്ഷാമമാണെന്നും, തടിക്കച്ചവടക്കാരനായ രാധാകൃഷ്ണൻ ക്ഷാമം നിമിത്തം ആരും പുരപണിയിക്കുന്നില്ലെന്നും തടിക്കാവശ്യക്കാരില്ലായ്കയാൽ കച്ചവടം നിൎത്തുവാൻ വിചാരിക്കുന്നുവെന്നും പ്രസ്താവിച്ചു. അവൎക്കുതന്നെ ചിലവിനു ബുദ്ധിമുട്ടായിരിക്കുന്നതിനാൽ, ധൎമ്മവിഷയത്തിൽ ചിലവാക്കുവാൻ അവരുടെ കൈവശം പണമുണ്ടാവുകയില്ലെന്നും കൂടി അവർ പറഞ്ഞു. തങ്ങളുടെ കൈവശം പണമുണ്ടായിരുന്നു എങ്കിൽ, നിശ്ചയമായും സന്തോഷത്തോടുകൂടി അതു മുഴുവൻ ചിലവാക്കുമായിരുന്നു എന്നും, നിൎഭാഗ്യത്താൽ ആ കാലത്തു കൈവശം കുറച്ചുമാത്രമെ പണമുള്ളു എന്നും മററും അവർ പ്രസ്താവിച്ചു.

അവർ തമ്മിൽ അർത്ഥവത്തായ ചില നോട്ടങ്ങൾ നോക്കി.

൧൨

ഈ വിധമുള്ള അസത്യം ഇതിലധികം കേൾപ്പാൻ അദ്ദേഹത്തിന്നു ക്ഷമയുണ്ടായില്ല. മനുഷ്യരുടെ നിർല്ലജ്ജസ്വഭാവം ഇതിലധികം അവിടെ വെളിപ്പെടുവാൻ തരമില്ല. മനുഷ്യരുടെ കപടസ്വഭാവവും അവരുടെ സ്വാർത്ഥപരതയും ശ്രാവസ്തിപുരത്തിലെ ധനവാന്മാരുടെ ഹൃദയങ്ങളിൽ പ്രവേശിച്ച് അവരെ ധർമ്മമാർഗ്ഗത്തിൽ ചരിപ്പിക്കാതെ ആക്കിയതായി കണ്ടു. അദ്ദേഹത്തിന്റെ മനസ്സു മടുത്തു; എങ്കിലും അദ്ദേഹം അവരെ വെറുത്തില്ല. മാർഗ്ഗഭ്രഷ്ടരായ തന്റെ സമസൃഷ്ടികളെ അദ്ദേഹം ശപിക്കുകയും ചെയ്തില്ല. എന്നുതന്നെയല്ല, അദ്ദേഹം അവരെപ്പററി വ്യസനിക്കുകയും ചെയ്തു. അദ്ദേഹം ആ മനോവ്യഥയോടുകൂടി, അവിടെ കൂടിയിരുന്നവരുടെ കൂട്ടത്തിൽ, ഐഹികമായ നീചത്വത്തിൽനിന്നൊഴിഞ്ഞു്, അനുകമ്പാപൂർണ്ണമായ ആശ്ലേഷത്തിൽ ഈ ലോകത്തെ മുഴുവനും ഒതുക്കി, അവരെപ്പററി വ്യസനിക്കുന്ന ഒരാളെയെങ്കിലും കാണുവാനുള്ള ഉൽക്കണ്ഠയോടുകൂടി നാലുപുറവും നോക്കി; എങ്കിലും ഒരു ദിക്കിൽനിന്നും ഒരു ചലനവും ഉണ്ടായില്ല. അതിന്നുശേഷം, ആ മഹാത്മാവു് അദ്ദേഹത്തിന്റെ മതാനുഗാമികളായ ധർമ്മപാലകസംഘക്കാരുടെ നേരെ നോക്കി. അപ്പോൾ ആ

കൂട്ടത്തിൽനിന്ന് കീറവസ്ത്രങ്ങൾ ധരിച്ച് ഏകദേശം നാല്പതുവയസ്സ പ്രായമായ ഒരു ബുദ്ധമതസന്ന്യാസിനി എഴുന്നേററുനിന്നു. അവർ ആ പ്രേമസ്വരൂപിയുടെ അടുക്കൽചെന്ന് ശരീരത്തിൻെറ പാദങ്ങളെ വന്ദിച്ച്, മനോവ്യഥയാൽ ഇടറുന്ന ശബ്ദത്തിൽ ഇങ്ങനെ പറഞ്ഞു:— "നിർമ്മലാത്മാവെ, അങ്ങയുടെ കല്പന ശരിയായി വിജയിക്കട്ടെ. അങ്ങയുടെ പുത്രിമാരിൽവെച്ച് ഏററവും സാധുവായ സുപ്രിയ അങ്ങയുടെ കല്പനയെ നടത്തും. ശ്രാവസ്തിപുരത്തിലെ ക്ഷുധാർത്തന്മാൎക്ക് ഭക്ഷണം കൊടുക്കാനുള്ള ചുമതലെ ഞാൻ ഏല്ക്കുന്നു. അതിന് അങ്ങയുടെ അനുവാദമുണ്ടാകാനായി ഞാൻ കാത്തുനില്ക്കുന്നു" അവരുടെ കണ്ണുകളിൽനിന്നു കണ്ണുനീർ ധാരമുറിയാതെ ഒഴുകിക്കൊണ്ടിരുന്നു. അവൎക്ക് ആ സമയം എത്ര സങ്കടമുണ്ടായിരുന്നു എന്ന് അവരുടെ ഗൽഗദങ്ങളെക്കൊണ്ടറിയാമായിരുന്നു.

൧൩

സഹോദരി സുപ്രിയയുടെ ഈ ആത്മോപനത്തെക്കാൾ ധീരതയോടുകൂടിയ വാക്കെന്താണ്? അവിടെ കൂടിയിരുന്നവരെ വിസ്മയിപ്പിക്കുവാൻ ഇതിലധികം പൎയ്യാപ്തമായിട്ടുള്ളതെന്താണ്?

"ആ ആത്മപ്രശംസിനിയായ അഹംഭാവിനി ഏതാണ്? അവളുടെ ആ നാറിക്കീറിയ തുണിയിൽ ഏ

ന്തുണ്ടായിരിക്കും?" എന്നു ധമ്മപാലൻ മന്ത്രിച്ചു.

"ഈ അസാദ്ധ്യത്തൊഴിലേററതു് ഇവളുടെ ചിത്തഭ്രമംകൊണ്ടാണു്." എന്നു രാധാഗുപ്തൻ അഭിപ്രായപ്പെട്ടു.

"ധമ്മപാലകസംഘത്തിൽപെട്ട നിനക്കു് ഇതേല്ക്കുവാൻ എങ്ങനെ ധൈയ്യമുണ്ടായി? വലിയ ധനവാന്മാക്കുകൂടി ചിലവിനു ബുദ്ധിമുട്ടായിരിക്കുന്ന ഈ കാലത്തു്, ഈ രാജ്യക്കാരെയെല്ലാം നീ രക്ഷിക്കുന്നതെങ്ങനെയാണു്? ഈ വിധമുള്ള ധമ്മം നടത്തേണമെങ്കിൽ, നിന്റെ പണസ്സഞ്ചി സാമാന്യത്തിലധികം വലുതായിരിക്കേണമല്ലോ." എന്നു വസുദത്തൻ പറഞ്ഞു.

സുപ്രിയ ഈ അധിക്ഷേപങ്ങളെല്ലാം കേട്ടു. അതിനുശേഷം, അവർ ആ ധനികസമൂഹത്തെ കുമ്പിട്ടു്, താഴ്മയോടുകൂടി ഇങ്ങനെ പറഞ്ഞു:— "എന്റെ സഹോദരന്മാരെ, എന്റെ ഈ ഭിക്ഷാപാത്രത്തിൽ നിങ്ങൾ വിചാരിക്കുന്നതിലധികം ധനമുണ്ടു്. ഞാൻ പടിതോറും നടന്നു യാചിച്ചു് നിങ്ങളുടെ ധമ്മംകൊണ്ടു നിറഞ്ഞ പാത്രത്തോടുകൂടി മടങ്ങിവരും. അതു നിങ്ങളുടെ ദയയാകുന്ന ശാശ്വതപ്രവഹത്തിൽനിന്നു കിനിഞ്ഞു്, സൌമ്യമായ മഴച്ചാററലിനെപ്പോലെ ആ വരണ്ട നഗരത്തെ ആർദ്രമാക്കിച്ചെയ്യും."

ആ ജനസമൂഹം അവരുടെ സമാധാനംകേട്ടു് അത്യാശ്ചൎയ്യപ്പെട്ടു. ബുദ്ധദേവൻ അവരെ പിന്നെയും പിന്നെയും അനുഗ്രഹിക്കുകയും അവരുടെ ആ ശ്രമത്തെ നിറവേററുവാൻ അവൎക്കു ശക്തിയുണ്ടാകുവാനായി പ്രാൎത്ഥിക്കുകയും ചെയ്തു.

൧൯

വൈശാലി നഗരത്തിലെ ചിത്രദത്തന്റെ മകളായി അതിസുന്ദരിയായിരുന്ന സുപ്രിയ അവരുടെ ജന്മോദ്ദേശത്തെ സഫലമാക്കുവാൻ പാവനമായ ബുദ്ധമതസന്ന്യാസിനിമാരുടെസംഘത്തിൽ ചേൎന്നുവേലചെയ്തുതുടങ്ങി. വീടുകൾ തോറും നടന്നു ഭിക്ഷ വാങ്ങി അനാഥസംരക്ഷണം ചെയ്വാനുള്ള അവരുടെ ശ്രമത്തിൽ ആ ധൎമ്മപരിപാലകസംഘം മുഴുവനും പൂൎണ്ണമനസ്സോടുകൂടെ വേലചെയ്കതിനാൽ, പുതുതായ പല അംഗങ്ങളും അതിൽ ചേൎന്നു ജോലി ഏറ്റപ്പാനും ഉദ്ദേശസിദ്ധി വരുവാനും ഇടയായി. ആ നാട്ടിലെ ധനവാന്മാർ തങ്ങളുടെ മനസ്സിന്റെ നീചത്വത്തെ അറിഞ്ഞു് ആത്മപരിത്യാഗികളായ സന്ന്യാസിമാരുടേയും സന്ന്യാസിനിമാരുടേയും അപേക്ഷയെ ഉപേക്ഷിക്കുവാൻ പാടില്ലാത്തവിധത്തിൽ പ്രവൎത്തിച്ചതിനാൽ, ഒരു മാസകാലംകൊണ്ടു ദുഃഖനിവാരണമാൎഗ്ഗമുണ്ടാവുകയും ആ നാട്ടിലെ സാധുക്കൾക്കു ഭക്ഷണത്തിനും വസ്ത്രത്തിനും പ്രയാസമില്ലാതായിത്തീരുകയും ചെയ്തു.

ആ സംഘത്തിലെപ്രധാനാംഗമായ സുപ്രിയ എല്ലാവീടുകളിലും പോയി അവിടെയുള്ള ദുഃഖാത്തന്മാക്കു സമാധാനമുണ്ടാക്കിക്കൊടുത്തു. അപ്രകാരം സുപ്രിയ പിന്നത്തെ കൊയ്ത്തുകാലംവരെ വേല ചെയ്തതിനാൽ, അവരുടെ പരിശ്രമങ്ങൾ മനുഷ്യരുടെ സംസാരദുഃഖത്തേക്കൂടി കുറയ്ക്കുവാൻ ശക്തിയുള്ളവയായിത്തീൎന്നു.

ബുദ്ധമുനിയുടെ ഉപദേശങ്ങൾ ഫലിക്കാതിരുന്നില്ല; എന്നുമാത്രമല്ല, കാരുണ്യശീലം ആൎയ്യാവൎത്തനിവാസികളുടെ ഒരു പ്രത്യേകഗുണമായി തീരുകയും, അതുമൂലം ഭൂതദയാസിദ്ധാന്തിയായ ബുദ്ധമഹൎഷി അല്ലെങ്കിൽ ചൈതന്യദേവൻ മനുഷ്യവൎഗ്ഗത്തിൻെറ ഗുണത്തിനുവേണ്ടി ചെയ്ത ശ്രമം പൂൎണ്ണഫലത്തെ പ്രാപിക്കുകയും ചെയ്തു.



# ൯ വാക്പുഷ്ടം.

(ഉ ദാ ര ത .)

൧

പണ്ടു് ഹിന്തുരാജാക്കന്മാർ പ്രബലന്മാരായിരുന്ന കാലത്തു്, കാശ്മീരരാജ്യത്തു് തുഞ്ജിനനെന്ന പേരോടുകൂടി മഹാമനസ്കനായ ഒരു ക്ഷത്രിയരാജാവുണ്ടായിരുന്നു. കാശ്മീരം ഹിമാലയപ്രദേശങ്ങളുടെ മനോഹരമായ ഒരു ഉപവനമായിരുന്നു. അതിനെ ഇഹലോകത്തെ സ്വൎഗ്ഗമെന്നുതന്നെ പറയാം. അതു രമ്യങ്ങളായ ദരികളാലും പച്ചവൎണ്ണത്തോടുകൂടിയ ശാദ്വലങ്ങളാലും സമൃദ്ധങ്ങളായ ഗോപ്രചാരങ്ങളാലും ആരോടും പൊരുതു ജയിക്കുവാൻതക്ക ബലിഷ്ഠരായ ജനതതികളാലും സമൃദ്ധങ്ങളായ ഗ്രാമങ്ങളാലും അലങ്കരിക്കപ്പെട്ടിരുന്നു.

തുഞ്ജിനൻ ഔദാൎയ്യശൌൎയ്യങ്ങൾക്കു കേളികേട്ട ഒരാളായിരുന്നു. അദ്ദേഹത്തിന്റെ പ്രേയസിയായിരുന്ന വാക്പുഷ്ട രാജ്ഞികളിൽവെച്ചൊരു രാജ്ഞിയും പ്രജകളുടെ മാതാവും മന്ത്രഗൃഹത്തിലെ പ്രധാനമായൊരു അംഗവുമായിരുന്നു.

൨

കൊയിത്തുകാലം അടുത്തുതുടങ്ങി. കൃഷിപിഴ കൂടാതെ, എല്ലായിടത്തും നല്ല വിളവുണ്ടായിരുന്നു. ധാന്യമെല്ലാം അറകളിലാക്കി സുഖമായിരിക്കാമെന്നു കൃഷീവലന്മാർ വിചാരിച്ചിരുന്ന സമയത്ത്, അതികഠിനമായ ഒരു മഞ്ഞുവന്നു് പാടമെല്ലാം മൂടി; അതുമൂലം നാട്ടിലെ വിളവെല്ലാം നശിക്കുകയും ചെയ്തു. ഒരിടത്തും പച്ചപ്പുല്ലുപോലും കാണ്മാനില്ലാതെയായി. ക്ഷാമം രാജാവിനേയും പ്രജകളേയും ജന്മിയേയും കുടിയാനവനേയും ഒരുപോലെ ബാധിച്ചു. ദിവസംപ്രതി അനേകായിരം പേർ മരിച്ചുതുടങ്ങി; ജീവിച്ചിരുന്നവരുടെ ശരീരങ്ങളിൽ എല്ലും തൊലിയുമല്ലാതെ യാതൊന്നും ശേഷിച്ചതുമില്ല. ലാവണ്യത്തിന്റെയും സമൃദ്ധിയുടേയും കേളീരംഗമായിരുന്ന കാശ്മീരരാജ്യം ഒരു ശ്മശാനഭൂമിയായി പരിണമിച്ചു. അഹോ കഷ്ടം!

൩

ലോകരുടെ വിലാപം ഉദാരശീലരായ ആ രാജദമ്പതികളുടെ ചെവികളിൽ പഴുപ്പിച്ച അമ്പുപോലെ തറച്ചു; സങ്കടം സഹിക്കവഹിയാതെ, അവർ കണ്ണുനീർ പൊഴിച്ചു; ഏതുവിധവും പ്രജകളെ രക്ഷിക്കേണമെന്നു് അവരുറച്ചു. അവരിരുവരും നാട്ടിൽ എല്ലായിടത്തും പോയി, വീടുകൾതോറും കയറി, സമാധാനവാക്കുകൾ പറയുകയും അന്നപാനങ്ങളേയും വസ്ത്രങ്ങളേയും കൊടുക്കുകയും ചെ

ച്ചു. ഭണ്ഡാഗാരത്തിലെ പണവും അവരുടെ സ്വന്തം സ്വത്തും ആഭരണങ്ങളും എന്നല്ല സകലതും ഇതിലേക്കായി വിനിയോഗിച്ചു. എന്നാൽ ദാരുണമായിരുന്ന ആ ദുർവ്വിപാകം മാനുഷശക്തിയാൽ ദൂരീകരിക്കത്തക്കതല്ലായിരുന്നു.

൪

ദിവസങ്ങൾ ആഴ്ചകളായും, ആഴ്ചകൾ മാസങ്ങളായും കൂടി—എന്നിട്ടും കാശ്മീരരാജ്യത്തിലെ കഷ്ടസ്ഥിതിക്കൊരു മോചനവും കണ്ടുതുടങ്ങിയില്ല. പുറത്തിറങ്ങുവാൻ വഹിയാതെ തീന്ന തരുകോടരത്തിലെ വിഹംഗങ്ങളെപ്പോലെ ഹിമാവൃതരായ കാശ്മീരവാസികൾ നശിച്ചുകൊണ്ടേ ഇരുന്നു. ക്ഷാമപീഡിതരായ പ്രജകളുടെ വർദ്ധിച്ച ദുഃഖാവസ്ഥയെ കണ്ടു്, തുഞ്ജിനൻ വല്ലാതെ അവശനായി; നിരാശക്കധീനനുമായി. ഭാഗ്യഹീനരായ ജനങ്ങൾക്കുവേണ്ടി അദ്ദേഹം രാവും പകലും അദ്ധ്വാനിക്കുകയും അശരണയായി അതിദീനയായിരിക്കുന്ന തന്റെ നഗരിയെ രക്ഷിപ്പാനായി അദ്ദേഹം എപ്പോഴും ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്തു. അതു വനരോദനമായി പരിണമിച്ചതേയുള്ളു. കാശ്മീരത്തിന്റെ കഥ കലാശിക്കാറായി.

൫

ദീർഘമായ ഉപവാസവും ഭജനവും കഴിഞ്ഞതിനു ശേഷമുള്ള ഒരു രാത്രിയിൽ രാജാവു തന്റെ യത്നങ്ങളെല്ലാം വിഫലങ്ങളാകുന്നതേയുള്ളു എന്നു കണ്ടു്,

ബുദ്ധിശക്തി കുറഞ്ഞ ഒരു കുട്ടിയെപ്പോലെ കലശലായി കരഞ്ഞുതുടങ്ങി. പാട്ടിന്റേയും ആട്ടത്തിന്റേയും പ്രതിധ്വനികൊണ്ടു മുഴങ്ങിയിരുന്ന രാജധാനിയുടെ ശൂന്യവും നിശ്ശബ്ദവും ആയിത്തീൎന്നിരുന്ന ഭാഗങ്ങൾ രാജാവിന്റെ ആൎത്തസ്വരത്തിന്റെ കേന്ദ്രസ്ഥാനമായിത്തീൎന്നു. പകലത്തെ അത്യദ്ധ്വാനമെല്ലാം കഴിഞ്ഞതിനുശേഷം, രാജ്ഞി പരിചാരികമാരെ പിരിച്ചു. രാജ്യത്തിന്റെ ദോഷപരിഹാരത്തിനായിക്കൊണ്ടു് അവരുടെ പ്രാൎത്ഥനാമുറിയിൽ കയറി വാതിലടച്ചു ജപത്തിലും ധ്യാനത്തിലും പൂജയിലും പ്രവേശിച്ചിരുന്നു. അതിന്നിടയ്ക്കാണു് രാജാവിന്റെ ഈ നിലവിളി അവർ കേട്ടതു്. ഉടനെ അവർ ഭൎത്തൃസമീപത്തെത്തി.

൩

രാജ്യത്തെ കഷ്ടസ്ഥിതിയിൽനിന്നു രക്ഷിക്കുവാൻ റാണി നിരന്തരം യത്നിച്ചുകൊണ്ടിരുന്നു. സങ്കടംകൊണ്ടും രാജാവിന്റെ വിലാപങ്ങളെ കേട്ടും ഇതരസ്ത്രീകളെപ്പോലെ അവരും കരഞ്ഞുകൊണ്ടിരിക്കാതെ, രാജാവിനെ സമാശ്വസിപ്പിച്ചു്, ലോകരെ പാലിക്കുവാൻ നിരന്തരം പരിശ്രമിച്ചു. ആത്മഹത്യ ചെയ്യുന്നതു പാപകരമെന്നും പ്രജകളെ രക്ഷിക്കുന്നതിനുപകരം രാജാവു മരിക്കുന്നതു ഭീരുത്വവും ദുൎയ്യശസ്സിനു കാരണവുമാണെന്നും, അപരനുപകാരത്തിനായി നരപതി സന്ദേഹം കൂടാതെ ദേഹത്തെ പാലിക്കയാണു്

വേണ്ടതെന്നും, രാജ്യത്ത് ഒരു ജീവജന്തുവെങ്കിലും ശേഷിപ്പുള്ള കാലത്തോളം രാജാവിന് തന്റെ ജീവനാശം വരുത്തുവാൻ അവകാശമില്ലെന്നും അവർ ബലമായി വാദിച്ചു.

റാണി ഈ വിധം സാന്ത്വനവചനങ്ങളെക്കൊണ്ട് രാജാവിന്റെ ദുഃഖനിവൃത്തി വരുത്തിയിരുന്ന പതനത്തിൽ, ദിവ്യമായ ഒരു പ്രഭ അവരുടെ മുഖത്ത് ഉജ്ജ്വലിക്കുന്നതായി കണ്ടു. "ഭർത്താവെ, ഭയപ്പെടരുത്; നിരാശപ്പെടരുത്; ഞാൻ ഒരു സാധ്വിയായി വർത്തിക്കുന്നുണ്ടെങ്കിൽ, എന്റെ പ്രജകൾക്കായി എന്റെ ഹൃദയം ഭേദിക്കുന്നുണ്ടെങ്കിൽ, നിരാശ്രയന്മാർക്ക് ഏകാവലംബമായ ഈശ്വരനോട് ഞാൻ സത്യമായി പ്രാർത്ഥിക്കുന്നുണ്ടെങ്കിൽ, ആശാതീതമായ ഈ അവസ്ഥയിൽനിന്ന് നമുക്ക മോചനത്തിനുള്ള മാർഗ്ഗവും ഉണ്ടാകാതിരിക്കുകയില്ല. പ്രഭോ, എഴുന്നേല്ക്കു; കാളരാത്രിയുടെ പ്രഭാതം ആസന്നമായിരിക്കുന്നു."

൭

ഇപ്രകാരം പറഞ്ഞു വാക്പുഷ്ടാ ധ്യാനിച്ചുകൊണ്ടിരുന്നു. അവരുടെ ശരീരത്തേയും ജീവനേയും ദൈവത്തിങ്കൽ സമർപ്പിച്ചതായി കാണികൾക്കു തോന്നി. റാണിയുടെ കണ്ണുകളിൽനിന്നു കണ്ണുനീരൊഴുകിക്കൊണ്ടിരുന്നു. വാക്പുഷ്ടാ ഒരു പത്നിയും മാതാവും രാജ്ഞിയും ആയിരുന്നില്ലേ? ഊണും ഉറക്കവും ഉപേക്ഷിച്ചു സ്വാർത്ഥലേശമില്ലാതെ പ്രജകൾക്കുവേണ്ടി

ജീവനെ ത്യജിക്കുവാൻ ഒരുങ്ങിയ ഒരു അബലയുടെ പ്രാൎത്ഥനകളെ ദൈവം എത്രനേരം നിരാകരിക്കും? കാശ്മീരത്തിന്റെ എല്ലാഭാഗത്തും ആകാശത്തുനിന്നു പലതരം പക്ഷികളുടെ മൃതശരീരങ്ങൾ വീണുതുടങ്ങി. ഈശ്വരൻ ആശ്രിതവത്സലനല്ലെ? ഈ വിധം പ്രാൎത്ഥിക്കുന്ന റാണിയുടെ മനസ്സിനെ അദ്ദേഹം എങ്ങനെ വേദനിപ്പിക്കും? ഭ്രതദയയേപ്പൂ കൂടിയവരെ അദ്ദേഹം സ്നേഹിക്കാതിരിക്കുമൊ?

൮

രാജ്യത്തെല്ലാം സന്തോഷം പ്രവഹിച്ചു. മഞ്ഞു മാറുന്നതുവരെ, ജനങ്ങൾക്കു വേണ്ടതിലധികം ഭക്ഷണസാധനം കിട്ടി. മഞ്ഞെല്ലാം ഉരുകിപ്പോയി. കൊയിത്തുകാലമായ സമയം സമൃദ്ധമായ വിളവും ഉണ്ടായി. രാജ്യം രക്ഷയെ പ്രാപിച്ചു. കാശ്മീരം പിന്നെയും സൗന്ദൎയ്യത്തിന്റേയും ധനത്തിന്റേയും നികേതനമായിത്തീൎന്നു. രാജാവും പ്രജകളും റാണിയെ ഉചിതമായി മാനിച്ചു; എല്ലാവരും ഈശ്വരനോടുള്ള കൃതജ്ഞതയെ പ്രകാശിപ്പിക്കുകയും ചെയ്തു.

൯

ഗുണവാനായ തുഞ്ജിനൻ അദ്ദേഹത്തിന്റെ നാല്പതാമത്തെ വയസ്സിൽ കാലധൎമ്മത്തെ പ്രാപിച്ചു. സന്തോഷസമ്മിളിതമായ മുഖകാന്തിയോടുകൂടി, രാജ്ഞി തന്റെ പ്രാണപ്രിയന്റെ ചിതയിൽ പ്രവേശിച്ചു. പ്രജകൾ വാവിട്ടു നിലവിളിച്ചുതുടങ്ങി. റാണി

പുഞ്ചിരിതൂകിക്കൊണ്ടു്, അവരെ അനുഗ്രഹിച്ചു് പ്രാണനെ കളഞ്ഞു. ആ ചിതസ്ഥലത്തെ ഇന്നും "വാക്പുഷ്ടാടവി" എന്നു വിളിച്ചുവരുന്നു.

പാന്ഥന്മാരേ, ഈ പാവനമായ കുടീരത്തിനടുത്തിരുന്നു് വിശ്രമിച്ചുപോകുക. പ്രജകൾക്കു വേണ്ടിമാത്രം സ്വജീവനെ കാംക്ഷിച്ച ഉദാരയും ഭക്തയുമായ ആ സ്ത്രീരത്നത്തെ നന്ദിപൂർവ്വം സ്മരിക്കുക. പരോപകാരം ചെയ്യാതെ ഒരു യുഗം ഇരിക്കുന്നതിലും ഭേദം, കഴിയുന്നവേഗം കാലം കഴിച്ചു ഭൂഭാരത്തെ ഇല്ലാതെയാക്കുന്നതാണെന്നു തന്നെത്താൻ വീണ്ടും വീണ്ടും ഉച്ചരിക്കുക.



പ്രയോജനമില്ലാതെ പ്രായംചെന്നിട്ടൊരു ഫലവുമില്ലെന്നും മാഹാത്മ്യത്തോടുകൂടിയ ഒരു നിമിഷം അതിലെത്രയും ശ്രേയസ്കരമായിട്ടുള്ളതാണെന്നും ഉള്ള തത്വം ഈ കാലത്തും ചാരിത്രവതിയായ ഈ പ്രാചീനനായികയുടെ കഥ ഘോഷിക്കട്ടെ.

---

# ൧. സംയുക്ത.

---

(സ്വാഭിമാനം.)

൧

ഇൻഡ്യയിലെ രാജപുത്രന്മാരുടെ ചരിത്രം, മാനരക്ഷയ്ക്കുവേണ്ടി അവർ ചെയ്തിട്ടുള്ള വീരകൃത്യങ്ങളുടെ കഥാപരമ്പരയാകുന്നു. അവരുടെ ഉൽകൃഷ്ടമായ ചരിത്രം അവരുടെ ശൌര്യൌദാര്യങ്ങൾക്കായിക്കൊണ്ടുള്ള പ്രാണപരിത്യാഗങ്ങളാൽ പ്രശോഭിതമായിരിക്കുന്നു. ഏതൊരുത്തനും രോമാഞ്ചമുണ്ടാക്കുന്ന വിധത്തിലുള്ള അനവധി ധീരകൃത്യങ്ങളുടെ ദൃഷ്ടാന്തങ്ങൾ അവരുടെ ഇടയിലുള്ളതുകാരണം, ഏതിനെ കുറിച്ചാണ് പ്രതിപാദിക്കേണ്ടതെന്നുള്ള സംശയം നേരിടുന്നു. ഓരോ വൎഗ്ഗക്കാൎക്കും അവരവരുടെ വീരപുരുഷന്മാരുണ്ടു്. ഓരോ വീരപുരുഷന്റെ പേരും പെരുമയും അദ്ദേഹത്തിന്റെ പിൻഗാമിയുടെ സ്ഥാനത്തിനു മാഹാത്മ്യം കൂട്ടിക്കൊടുക്കുന്നു. രാജപുത്രചരിത്രം വായിക്കുന്ന സമയം, ഈ വിശിഷ്ടവംശം ഇൻഡ്യാചരിത്രത്തിന്റെ മാഹാത്മ്യത്തെ വൎദ്ധിപ്പിക്കുവാൻ എത്രത്തോളം സഹായിച്ചിട്ടുണ്ടായിരിക്കുമെന്നുള്ള ആലോചനയ്ക്കു് ഏതൊരാളേയും പ്രേരിപ്പിക്കുന്നു.

സംയുക്ത ഒരു രാജപുത്രരാജാവിന്റെ മകളും

മറെറാരു രാജപുത്രരാജാവിൻെറ ഭാൎയ്യയുമായിരുന്നു; അതുമാത്രം അവരുടെ ചരിത്രത്തെ ആഖ്യാനം ചെയ്യുന്നതിന്നു ഒരു കാരണമായിത്തീരുന്നില്ല. എന്നാൽ സംയുക്തയുടെ ജീവിതകഥ ഹൈന്ദവഭാരതത്തിൻെറ ഭാഗധേയത്തിന്നു ആസ്പദമായിട്ടുണ്ടെന്നറിയുമ്പോൾ, സംയുക്താദേവിയുടെ യഥാൎത്ഥമാഹാത്മ്യം നമുക്കൂഹിക്കാവുന്നതാകുന്നു. അതുകാരണമാണ്, ആ അസാധാരണ ക്ഷത്രിയ സ്ത്രീരത്നത്തെപ്പററി, ചുരുക്കിയിട്ടെങ്കിലും, ഇവിടെ പ്രസ്താവിക്കുവാൻ ഒരുങ്ങുന്നത്.

൨

ക്രിസ്ത്വബ്ദം പന്ത്രണ്ടാം ശതവൎഷത്തിൻെറ അവസാനകാലത്ത്, വൃദ്ധനായ അനംഗപാലൻ ഹിന്ദുസ്ഥാനത്തിൻെറ ചക്രവൎത്തിയായി ദൽഹി സിംഹാസനത്തെ അലങ്കരിച്ചു. അദ്ദേഹത്തിൻെറ കാലശേഷം ആ മഹാസാമ്രാജ്യത്തിൻെറ നേതൃത്വം വഹിക്കുവാനായി അദ്ദേഹത്തിന്നു പുത്രസന്താനമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്നു രണ്ടു പെൺമക്കൾ മാത്രമെ ഉണ്ടായിരുന്നുള്ളു. അവരിൽ ജ്യേഷ്ഠസഹോദരി കാന്യകുബ്ജത്തിൻെറ പ്രഭുവായ വിജയപാലൻെറ ഭാൎയ്യയായിരുന്നു. ആ വിജയപാലൻ തുലുഷ്കപ്പടകളാൽ പരാജിതരാക്കിയവരും ഇൻഡ്യയുടെ വടക്കുപടിഞ്ഞാറു നിവസിച്ചിരുന്നവരും ആയിരുന്ന രാഠോർ എന്ന രാജപുത്രവംശക്കാരുടെ ശിരോരത്നമായിരുന്നു. കനിഷ്ഠസഹോദരി അജ്മീരിലെ സോമേശ്വരരാജകുമാരന്നു

കല്യാണം കഴിച്ചു കൊടുക്കപ്പെട്ടിരുന്നു. അദ്ദേഹം അക്കാലത്തു വീൎയ്യത്തിനും പരാക്രമത്തിനും ശ്രുതിപ്പെട്ട ചൌഹാൻ വംശത്തിലെ ഒരു വീരയോദ്ധാവായിരുന്നു. വിജയപാലന്റെ പുത്രനായ ജയചന്ദ്രനും സോമേശ്വരന്റെ പുത്രനായ പൃഥ്വീരാജനും ഡെൽഹി ചക്രവൎത്തിയുടെ കണ്ണിലുണ്ണികളായിരുന്നു. എങ്കിലും പൃഥ്വീരാജകുമാരനിൽ മുത്തച്ഛൻ കുറച്ചധികം വാത്സല്യമുണ്ടായിരുന്നു. ആകൃതികൊണ്ടും വീൎയ്യംകൊണ്ടും പൌരുഷംകൊണ്ടും വിനയസ്വഭാവം കൊണ്ടും ജയചന്ദ്രനേക്കാൾ വളരെ വിലയേറിയ ഒരു സ്ഥാനത്തിനു ഇളയ രാജകുമാരൻ അർഹനായിരുന്നു. ഈ വിശിഷ്ടഗുണങ്ങൾ കൊണ്ടുതന്നെ പൃഥ്വീരാജാവു് ശരിയായ പ്രജാപാലകനായി തീരുമെന്നും, ഒരു പ്രജാപാലകൻ ചെയ്യേണ്ട കൃത്യങ്ങളെ അദ്ദേഹം പ്രാപ്തിയോടുകൂടി നിൎവ്വഹിക്കുമെന്നും ജനങ്ങൾ ആദ്യം മുതല്ക്കു മനസ്സിലാക്കിവന്നു. അതുകാരണം വാൎദ്ധക്യപീഡിതനായ അനംഗപാലരാജാവു്, ൧൧൭൦-ൽ, തീപ്പെടുന്നതിനു മുമ്പുതന്നെ അജ്മീർ രാജകുമാരനെ ദില്ലി ചക്രവൎത്തി സ്ഥാനത്തിനു അവകാശിയായി നിയമിച്ചിരിക്കുന്നു എന്നൊരു തീട്ടൂരവിളംബരം എഴുതിവെച്ചു.

൩

രാജ്യാവകാശത്തെപ്പറ്റിയുള്ള ചക്രവൎത്തിയുടെ തീൎപ്പു ജയചന്ദ്രന്റെ മനോരാജ്യങ്ങളെയെല്ലാം നശിപ്പിച്ചു. മൂത്തപുരുഷന്റെ നിലയിൽ തനിക്കു ഡെൽഹി

ചക്രവൎത്തിയായിരിക്കാമെന്നു സ്വപ്നം കണ്ടുകൊണ്ടിരിക്കുമ്പോൾ, ആരൊ, ഉറക്കത്തിൽനിന്നു പെട്ടെന്നു തട്ടിയുണൎത്തി, സ്വപ്നസുഖത്തെ കളഞ്ഞതുപോലെ അദ്ദേഹത്തിന്നു തോന്നി. വളരെക്കാലമായി ജയചന്ദ്രന്റെ ശ്രദ്ധയെ ആകൎഷിച്ചുകൊണ്ടിരുന്ന മണിമയസിംഹാസനവും, കാററിനാൽ ഇളക്കിക്കൊണ്ടിരിക്കുന്ന രാജചിഹ്നത്തോടുകൂടിയ പതാകകളാൽ പ്രശോഭിതമായ ഡില്ലിരാജധാനിയും, മുഖം കാണിപ്പാൻ വന്നു കാത്തുനില്ക്കുന്ന പ്രഭുക്കന്മാരുടെ അകമ്പടികളെക്കൊണ്ടു മനോഹരമായിരിക്കുന്ന രാജാങ്കണങ്ങളും മററും രാജകുമാരന്റെ മനോരാജ്യത്തിൽനിന്നു മാഞ്ഞുപോയി.

ജയചന്ദ്രനു തന്റെ മുത്തച്ഛനു പൃഥ്വീരാജകുമാരന്റെ പേരിൽ പ്രത്യേകം വാത്സല്യമുണ്ടെന്നുള്ളതു മുമ്പുതന്നെ അറിയാമായിരുന്നു. എങ്കിലും, ചക്രവൎത്തിപദത്തിന്റെ അവകാശകാൎയ്യത്തിൽ ഇങ്ങനെ അന്യായമായ ഒരു നിശ്ചയം അദ്ദേഹം ചെയ്യുമെന്നു ജയചന്ദ്രൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല. കാൎയ്യം വിചാരിക്കാത്തവിധം കലാശിച്ചു. തന്റെ മുത്തച്ഛന്റെ വകതിരിവുകേടിനെപ്പററി ജയചന്ദ്രൻ അയാളുടെ സ്നേഹിതന്മാരോടു ചെയ്ത പരിഹാസരസത്തോടുകൂടിയ പ്രസംഗം അതിരിൽനിന്നു വളരെ കടന്നിരുന്നു എങ്കിലും, അദ്ദേഹത്തിന്റെ തീൎപ്പിനെ ജയചന്ദ്രനു അംഗീകരിക്കാതെ തരമില്ലായിരുന്നു. തനിക്കു

ജന്മസിദ്ധമായ രാജ്യാവകാശത്തെ പൃഥ്വീരാജൻ അപഹരിച്ചതാണെന്നു ജയചന്ദ്രൻ തീർച്ചയാക്കി; എങ്കിലും തൽക്കാലം നീരസമൊന്നും കാണിക്കാതെ, പ്രതിക്രിയയ്ക്കുള്ള സമയം കാത്തുകൊണ്ട്, അയാൾ, കോപത്തെ അടക്കി ദിവസം കഴിച്ചുവന്നു.

൪

ധീരനും സുമുഖനും യൌവനയുക്തനും പുരാതന ഇൻഡ്യയിലെ പരാക്രമശാലികളുടെ ശിരോമണിയും ആയ പൃഥ്വീരാജകുമാരൻ പ്രജകളുടെ പൂർണ്ണസമ്മതത്തോടുകൂടി തന്റെ മുത്തച്ഛന്റെ സിംഹാസനത്തിൽ പ്രവേശിച്ചു. പുതിയ രാജാവിനേയും പ്രജകളേയും തമ്മിൽ ഛിദ്രിപ്പിക്കുവാൻ ജയചന്ദ്രൻ പലപ്രകാരവും ശ്രമിച്ചുനോക്കി. എങ്കിലും രാജഭക്തരായ ആ പ്രജകളുടെ ഹൃദയത്തിൽ പൃഥ്വീരാജാവിന്റെ പേരിലുണ്ടായിരുന്ന ഭക്തിബഹുമാനങ്ങൾക്ക് ആവക പരിശ്രമങ്ങൾ യാതൊരു ഇളക്കവും ഉണ്ടാക്കിയില്ല; എന്നു തന്നെയല്ല, അവയെ ഒന്നുകൂടി ഉറപ്പിക്കുകയും ചെയ്തു. തന്റെ ബന്ധുവിന്റെ ദുര്യുക്തികൾവഴി രാജ്യത്തിൽ അനിവാര്യങ്ങളായ ബുദ്ധിമുട്ടുകൾ നേരിട്ടു; എങ്കിലും ആ ദുഷ്ടൻ രാജാവിനേയും പ്രജകളേയും തമ്മിൽ ഛിദ്രിപ്പിക്കുവാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, ആവശ്യമുള്ള സന്ദർഭങ്ങളിലെല്ലാം ആ രാജഭക്തന്മാരായ പ്രജകൾ തങ്ങളുടെ ദൃഢമായ രാജഭക്തിയെ പ്രദർശിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

൩

അനംഗപാലരാജാവു് നാടുനീങ്ങിയ ഉടനേ ദൽഹിയും കാന്യകുബ്ജവും തമ്മിലുണ്ടായ മത്സരകാലത്തു്, ഇൻഡ്യയെ മഹമ്മദീയാധിപത്യത്തിൽ പെടുത്തത്തക്ക സംഭവങ്ങൾ പലതും ഉണ്ടായിക്കൊണ്ടിരുന്നു. ഇൻഡ്യാരാജ്യത്തിനു പ്രകൃതിസിദ്ധമായുണ്ടായിരുന്ന രമണീയത എപ്പോഴും ആക്രമികളായ മറുരാജ്യക്കാരെ ആകർഷിച്ചു എന്നുമാത്രമല്ല, ഇൻഡ്യയിലെ ആഖ്യാനകീർത്തിതമായ ധനത്തേയും ഫലപുഷ്ടിയോടുകൂടിയ പ്രദേശങ്ങളേയും കൈവശപ്പെടുത്തണമെന്നുള്ള ആഗ്രഹം അയൽപക്കക്കാരായ മഹമ്മദീയരെ പ്രത്യേകമായും പ്രേരിപ്പിച്ചിരുന്നു. എന്നാൽ ധൈര്യശാലികളായ രജപുത്രന്മാരുടെ ഐകമത്യത്തോടുകൂടിയ നിലപുറത്തുനിന്നു വന്നിരുന്ന എല്ലാവിധആക്രമങ്ങളും നിഷ്ഫലമാക്കിവന്നിരുന്നു. പക്ഷേ, പ്രതിയോഗികളായി തീർന്ന പ്രബലന്മാരായ ദൽഹി, കാന്യകുബ്ജം എന്നീരജപുത്രരാജവംശക്കാർ തമ്മിലുള്ള സ്പർദ്ധ കാബൂളിലെ പട്ഠാണിപ്രമാണികളായ ഷഹാബുദ്ദീൻ മഹമ്മദുഘോലാരിയുടെ ഹിന്തുസ്ഥാനത്തെ കൈവശപ്പെടുത്തുവാനുള്ള നിരന്തരപരിശ്രമത്തിൽ ഏപ്പെട്ടിരുന്ന ശ്രദ്ധയ്ക്കുവിഷയമാകാതിരുന്നില്ല. പകിട എറിഞ്ഞു കഴിഞ്ഞു; മുത്തച്ഛന്റെ ദാനസ്വത്തിന്മേൽ പൌത്രന്മാർതമ്മിൽ വാദം നടന്നുകൊണ്ടിരുന്നപ്പോൾ, പ്രസിദ്ധപ്പെട്ട തിരൌരി എന്ന സ്ഥലത്തു് ൧൧൯൧-ൽ ഇസ്ലാം

മതക്കാരുടെ ഭയങ്കരമായ ഭപാക്കുവിളി ആരംഭിച്ചു.

൧൭

ഏകദേശം ഏഴുന്തുററാണ്ടുകൾക്കു മുമ്പു യാതൊരു തരുക്കളുമില്ലാത്ത തിരൌരി എന്ന മരുഭൂമിയിൽവെച്ച് ഹിന്തുസാമ്രാജ്യത്തിനെ കുറിച്ചുള്ള വിധി കല്പിച്ചു. മനുഷ്യരുടെ ശവസംസ്കാരത്തിനു മാത്രം ഉപയോഗപ്പെട്ടത്താവുന്ന അവസാനമില്ലാത്ത മണലാരണ്യത്തെ സമത്ഥനായ സേനാനായകൻെറ സഹായത്തോടുക്രുടി മഹമ്മദീയസൈന്യം അതിവേഗത്തിൽ കടക്കുകയായിരുന്നു. അപരിചിതമായ ആ മരുഭൂമിയിൽക്രുടിയുള്ള യാത്ര വളരെ ക്ലേശമുള്ളതായിരുന്നു; എങ്കിലും അതിൻെറ അവധി മാനഃത്തോടുക്രുടിയ ഐശ്വര്യസമൃദ്ധി ആയിരുന്നതിനാൽ, ആ യാത്രാക്ലേശത്തെ സൈന്യം വകവെച്ചില്ല. ആ യാത്രയിൽ ചന്ദ്രക്കലയോടും നക്ഷത്രത്തോടുംക്രുടിയ ഇസ്ലാം പതാക ആഫ്ഗാനിസ്ഥാനത്തിൽനിന്നു പുറപ്പെട്ട വീരയോദ്ധാക്കളുടെ ക്ഷീണിച്ച ശരീരങ്ങൾക്കു ബലത്തെ കൊടുത്തു.

ഈ വത്തമാനം ദൽഹിയിൽ എത്തിയ ഉടനെ, ഹിന്തുസൈന്യം കോട്ടയ്ക്കു പുറത്തുവന്നു കോട്ടവാതിലിൽനിന്നു കുറച്ചുകലെയായി ഒരു പാളയമടിച്ചു. ൨൫൦൦൦ കാലാൾ പടയും ൫൦൦൦ കുതിരപ്പട്ടാളവും ൨൦൦ ആനപ്പട്ടാളവും അടങ്ങിയ രജപുത്രസൈന്യത്തിൻെറ ഓരോ വിഭാഗം മുഹമ്മദീയരുടെ ആഗമനത്തെ

തടയുവാൻ സാവധാനത്തിൽ പുറപ്പെട്ടു. അതിൽ വലത്തുപക്ഷത്തിൻെറ നേതൃത്വം വഹിച്ചിരുന്നതു് ദൽഹിചക്രവൎത്തിയുടെ അളിയനായിരുന്ന ചിററൂരിലെ റാണാ സമർസിംഗായിരുന്നു. വലത്തുഭാഗത്തെ നായകൻ ബണ്ടിയിലെ റെയ്മൽ രാജാവായിരുന്നു. അവരിരുവൎക്കും നടുനായകമെന്നപോലെ, രാജ്യാധിപതിയായ പൃഥ്വീരാജാവു മദ്ധ്യകക്ഷ്യയെ ധരിച്ചുനിന്നു. കാന്യകുബ്ജത്തിലെ രാജകുമാരൻ മാത്രം നീരസത്തോടുകൂടി യുദ്ധത്തിൽ ചേരാതെ മാറിനിന്നു.

൭

൧൧൯൧-ലെ മാൎച്ച്മാസം ൧൭-ാമത്തെ ദിവസം തിരെയരി മൈതാനത്തിൽ അരുണോദയമായപ്പോൾ ഘോർനഗരത്തിലെ പ്രധാനി തൻെറയും ദൽഹിയിലെ സിംഹാസനത്തിൻേറയും മദ്ധ്യത്തിൽ അസംഖ്യം രണധീരന്മാർ നില്ക്കുന്നതുകണ്ടു് അത്ഭുതപ്പെട്ടു. അതു കാരണം, അദ്ദേഹം തൻെറ സൈന്യങ്ങളുടെ വിശ്രമത്തിനുകൂടി സമയം കളയാതെ, ഐശ്വൎയ്യവും കീൎത്തിയും സമ്പാദിപ്പാനായി, ആ അടിച്ചുകയറുന്ന സൈന്യതരംഗങ്ങളുടെ മദ്ധ്യത്തിലേക്കു ചാടി. ഘോരപ്രതികക്ഷിയുടെ ബലമറിയാതെയായിരുന്നു പ്രവൎത്തിച്ചതു്.

ഉദയം മുതൽ ഉച്ചവരെ ഉണ്ടായ യുദ്ധം അതിഘോരമായിരുന്നു. വെള്ളമണൽകൊണ്ടു നിറഞ്ഞ

ആ വലിയ മരുഭൂമി ഹിന്തുക്കളുടേയും തുൎക്കികളുടേയും രക്തപ്രവാഹത്തിൽ കളിച്ചു. എങ്കിലും ജയാപജയങ്ങൾ സംശയസ്ഥിതിയിലിരുന്നതേയുള്ളു. തുൎക്കികളും ഹിന്തുക്കളും മാറിമാറി ജയഭേരി ഘോഷിച്ചിരുന്നു. അവർ ജീവനിൽ കൊതിയില്ലാതെ, നൂറും ആയിരവും ഒന്നായി പ്രാണൻകളഞ്ഞു പൊരുതി എങ്കിലും, ജയാപജയങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും ചാഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ അരുണകിരണങ്ങളോടുകൂടിയ ദിനകരൻ ദൂരത്തായുള്ള അരാവലി പൎവ്വതങ്ങളുടെ പിന്നിൽ മറയുന്നതോടുകൂടി, പൃഥ്വീരാജന്റെ കുതിരപ്പടയുടെ ആക്രമണത്താൽ തുലുഷ്കരുടെ സൈന്യം നിശ്ശേഷം തോറേറാടിപ്പോകേണ്ടതായിവന്നു. വന്നവരിൽ മൂന്നിലൊരു ഭാഗംപോലും തിരിച്ചുപോകുന്നതിനുണ്ടായിരുന്നില്ല. രജപുത്രന്മാരുടെ കീൎത്തി അങ്ങനെ കുറേക്കാലത്തേക്കു പാലിക്കപ്പെട്ടു

൨

തിരൌരിയിൽ വെച്ചുണ്ടായ ഒന്നാമത്തെ യുദ്ധത്താൽ രജപുത്രന്മാരുടെ കീൎത്തി ഒരിക്കലും മായാത്ത വിധത്തിൽ ഇൻഡ്യാരാജ്യം മുഴുവനും പരന്നു. അന്നത്തെ പ്രസിദ്ധപ്പെട്ട ആക്രമണത്തിന്റെ നേതാവായ പൃഥ്വീരാജകുമാരൻ ശാശ്വതമായ കീൎത്തി സമ്പാദിക്കുകയും ചെയ്തു. പക്ഷെ, പട്ഠാണിപ്രമാണിയുടെ മേൽ എളുപ്പത്തിൽ സമ്പാദിച്ച പൂൎണ്ണവിജയം പൃഥ്വീരാജാവിന്റെ പേരിൽ കാന്യകുബ്ജപ്രഭുവിനു

ണ്ടായിരുന്ന വൈരത്തെ വർദ്ധിപ്പിച്ചതേയുള്ളു. തിരൌരിയെ യുദ്ധംചെയ്തു പിടിച്ചടക്കിയ ശേഷം, ആ യുദ്ധം സംബന്ധിച്ചുള്ള കീർത്തിയേയും കുററത്തേയും ഹിന്ദുസ്ഥാനം മുഴുവനും യോജിച്ചു പങ്കുവെച്ച സമയത്തു്, ജയചന്ദ്രൻെറ നില വളരെ മോശമായി തീൎന്നു. അന്നു ജയചന്ദ്രനെ ജനങ്ങൾ എത്രത്തോളം വെറുത്തിരുന്നുവോ അത്രതന്നെ ധൈൎയ്യവാനായ ചൌഹനെ അദ്ദേഹത്തിൻെറ സ്വദേശസ്നേഹത്തിനും പരാക്രമത്തിനും ബഹുമാനിക്കുകയും ചെയ്തു. ജനങ്ങൾ ആ അഭിപ്രായത്തെ ഗോപ്യമായി വെക്കാതെ, പരസ്യപ്പെടുത്തി. സ്വാൎത്ഥം കരുതി മാതൃഭൂമിയുടെ രക്ഷയ്ക്കുവേണ്ടി ആയുധമെടുക്കാത്ത ആ നിഷേധിയെ അവർ ശപിക്കുകയും ചെയ്തു. അതിലുമധികം ജയചന്ദ്രനു ദുസ്സഹമായിത്തീൎന്നതു സ്വഗൃഹത്തിലുണ്ടായ ചരിത്രമാണു്. അദ്ദേഹത്തിൻെറ ഏകപുത്രിയാണു് ദ്രോഹത്തിനായി കൊടി ഉയൎത്തിയതു്. തിരൌരിയിലെ വൎത്തമാനം സംയുക്ത വളരെ സംതൃപ്തിയോടുകൂടി കേട്ടു; അതു തന്നെ അറിയിച്ച ദൂതനു രാജകുമാരി ധൈൎയ്യത്തോടുകൂടി ഒരു മുത്തുമാല സമ്മാനിക്കുകയും ചെയ്തു.

൯

കാന്യകുബ്ജത്തിലെ പ്രഭുവിൻെറ പുത്രിയായ സംയുക്ത രജപുത്രസുന്ദരികളിൽ പ്രഥമഗണനീയയായിരുന്നു. അതുപോലെതന്നെ, പൃഥ്വീരാജാവു്, ഹി

ന്ദുസ്ഥാനത്തിൽ 'സൌന്ദൎയ്യൌദാൎയ്യശൌൎയ്യപ്രഭൃതി ഗുണഗണംചേൎന്ന' വീരപുരുഷന്മാരിൽ ഒന്നാമനുമായിരുന്നു. പൃഥ്വീരാജന്റെ സുഹൃത്തും അദ്ദേഹത്തിന്റെ രാജസദസ്സിലെ കവിയുമായിരുന്ന ചാന്ദ് എന്ന വിദ്വാൻ കാന്യകുബ്ജരാജകുമാരിയുടെ രൂപഗുണങ്ങളെക്കുറിച്ച് അനശ്വരമായ കാവ്യത്തിൽ വൎണ്ണിച്ചിട്ടുണ്ട്. അവരുടെ കറുത്തു നീണ്ടു ചുരുണ്ട തലമുടി മുട്ടുകൾ കവിഞ്ഞു കിടന്നിരുന്നു; മനോഹരമായി ഇളകിക്കൊണ്ടിരുന്ന നേത്രങ്ങളുടെ ആലോകനം ശീതളവും തേജസ്സോടുകൂടിയതുമായിരുന്നു. അവരുടെ കൃശശരീരവും വിലാസഗതിയും മന്ദഹാസവും സുസ്വരവും രാജ്ഞിക്കനുരൂപമായ നടപടിയുമെല്ലാം ഒരു ഉത്തമകാവ്യത്തിനു വിഷയങ്ങളായി തീൎന്നിട്ടുള്ളതുകാരണം, ഇനിയും ഒരു വിവരണം ഇവിടെ ആവശ്യമില്ല. അവരുടെ രൂപലാവണ്യം കാന്യകുബ്ജത്തിനൊരലങ്കാരമായിരുന്നു. വാസ്തവം പറയുന്നതായാൽ, ആ സുന്ദരസ്വരൂപത്തെക്കുറിച്ച് അഭിമാനിക്കുവാൻ രജപുത്രന്മാൎക്ക് അവകാശവുമുണ്ടായിരുന്നു.

൱൰

ഹൈന്ദവയോദ്ധാക്കളിൽവെച്ച് ഏററവും ധൈൎയ്യശാലിയായിരുന്ന തന്റെ ബന്ധുവിന്റെ പേരിൽ കാന്യകുബ്ജരാജകുമാരിക്കു ഒരു അസാധാരണമായ അഭിനിവേശം തോന്നുവാൻ ഇടയായതിൽ അത്ഭുതമില്ല. പൃഥ്വീരാജാവിന്റെ വീൎയ്യൌദാൎയ്യാദിഗു

ങ്ങളുടെ കീത്തി ആ യുവതിയുടെ ഹൃദയത്തെ സ്വാധീനപ്പെടുത്തി. അതിനാൽ അദ്ദേഹത്തിന്റെ പരമശത്രുവിന്റെ പുത്രിയായ ആ രജപുത്രവനിത ആ ചൌഹവീരന്റെ സ്വരൂപത്തെ അവരുടെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു് ആരാധിച്ചുതുടങ്ങി. അനുരാഗംകൊണ്ടും ബഹുമാനംകൊണ്ടും പ്രകാശിപ്പിക്കപ്പെട്ട ഗുണൌഘങ്ങളോടുകൂടിയ ആ രൂപം സ്വപ്നത്തിന്റെ ഉന്മാദാവസ്ഥയിൽ അവരുടെ ദൃഷ്ടിപഥത്തിൽകൂടി കടന്നുപോയിക്കൊണ്ടിരുന്നു. ആ യുവാവായ യോധവീരനെ കുറിച്ചുള്ള വിചാരങ്ങൾ പരമാനന്ദത്തോടുകൂടി അവരുടെ ആത്മാവിൽ നിറഞ്ഞു. വിക്രമശാലികളായ വിക്രമാദിത്യൻ, അജ്ജുനൻ മുതലായ പുരാണപുരുഷന്മാരുടെ ചരിത്രങ്ങളെപ്പോലെ, അത്ര അത്ഭുതത്തോടും ജിജ്ഞാസയോടുംകൂടി അവർ ഈ യോധവീരന്റെ ചരിത്രത്തെ കേട്ടുകൊണ്ടിരുന്നു. അച്ഛൻ പൃഥ്വീരാജാവു് എന്നുള്ള പേരിനെ എത്രത്തോളം നിന്ദിച്ചുവൊ, സവ്വാത്മനാ അതിനെ ആരാധിക്കത്തക്ക വിധമുള്ള മകളുടെ അനിവ്വചനീയമായിരുന്ന പ്രേമം അതിനെ അതിലധികം മാനിക്കുവാനും തുടങ്ങി. ലോകപൂജ്യനെന്നു അവർ വിശ്വസിച്ചിരുന്ന അവരുടെ പൃഥ്വീരാജാവിനെപ്പററി ഒരുത്തരും കററം പറഞ്ഞുകൂടെന്നു അവർ ശഠിച്ചു. വഷം ൧൧൯൧-ാമതിന്റെ അവസാനദശയിൽ, കാന്യകുബ്ജ രാജകുടുംബത്തിന്റെ സ്ഥിതി ഈ പതനത്തിൽ

എത്തി; അച്ഛൻ ഡെൽഹി ചക്രവൎത്തിയുടെ പേരിലുള്ള അസൂയകൊണ്ടും വെറുപ്പുകൊണ്ടുമുള്ള മനസ്സുല്യത്തോടുകൂടി തന്റെ വിധിക്കു അധീനപ്പെട്ടു കീഴ്പോട്ടുപോകുന്ന മാൎഗ്ഗത്തിൽ, മകൾ അച്ഛന്റെ ആ പരമശത്രുവിനെ പ്രേമാത്മനാ പൂജിച്ചുകൊണ്ടുനിന്നു. തൊഴത്തിൽ കുത്തുതുടങ്ങിയാലത്തെ ഭയങ്കരപരിണാമത്തെക്കുറിച്ച് അവർ മുമ്പേകൂട്ടി അറിഞ്ഞിരുന്നു എങ്കിൽ!

൧൧

കാൎയ്യം ഈ വിഷമഘട്ടത്തിലെത്തിയ സമയം, റാഠോറിന്റെ നീചഹൃദയത്തിൽ ഇടതിങ്ങിവിങ്ങിയിരുന്ന അസൂയ മറെറാരുവിധത്തിൽ പൊട്ടിപ്പുറപ്പെട്ടു. ഇൻഡ്യയിലെ സകല രാജാക്കന്മാരുടേയും പ്രത്യേകിച്ചു ദൽഹിരാജകുടുംബത്തിന്റേയും, മേൽ തനിക്കുണ്ടെന്നു നടിച്ചിരുന്ന, ഏകച്ഛത്രാധിപത്യത്തെ തെളിയിക്കുവാനായി ഒരു രാജസൂയയാഗം ചെയ്യാൻ കാന്യകുബ്ജരാജാവു് ഒരുങ്ങി. റാഠോർ രാജാവു് രാജപുത്രന്മാരെയെല്ലാം ക്ഷണിച്ചുവരുത്തി, അവരുടെ ആദരവിനേയും പ്രഭക്തിയേയും സൂചിപ്പിക്കത്തക്കവണ്ണം ഓരോ ചില്ലറ ജോലികൾ ചെയ്യുവാനായി അവരെ എല്ലാവരേയും ഏല്പിച്ചു. പൃഥ്വീരാജാവിനെ ദ്വാരപാലകനായും ചിറവൂരിലെ റാണാവായിരുന്ന സമരസിംഹനെ മണ്ഡപത്തിന്റെ കാവല്ക്കാരനായും നിയമിച്ചു. ജയചന്ദ്രനു മറെറാരു കാൎയ്യവും

കൂടി അന്നു സാധിക്കേണ്ടതുണ്ടായിരുന്നു; ഒരു വെടിക്കു രണ്ടിരയെ കൊല്ലേണമെന്ന് അദ്ദേഹം തീച്ച്യയാക്കി. അതുകാരണം, യാഗാവസാനത്തോടുകൂടി മകളുടെ സ്വയംവരവും നടത്തുവാൻ അദ്ദേഹം ഉറച്ചു.

"പൃഥ്വീരാജാവു വരുന്നപക്ഷം, അയാൾ ഹിന്തുസ്ഥാനത്തിലെ യോദ്ധാക്കളുടെ മുമ്പിൽവെച്ച് അപമാനിക്കപ്പെടും; അപ്പോൾ എന്റെ കുടുംബത്തിന്റെ നാശകാരണമായ ആ ചിത്തഭ്രമക്കാരിപ്പെണ്ണു് ഒരു പാഠം പഠിക്കുകയും ചെയ്യും. മറിച്ച് സുന്ദരനും ചെറുപ്പക്കാരനുമായ ആ ദില്ലിചക്രവത്തിക്ക് എന്റെ ആജ്ഞയെ നിരസിക്കുവാൻ ധൈയ്യമുണ്ടാകുന്നപക്ഷം, ആയുധപ്രയോഗംകൊണ്ടു് അയാളെ ഒന്നു പഠിപ്പിക്കുവാൻ ഉള്ള സന്ദർഭവും എനിക്കു ലഭ്യമാകും. വിശേഷിച്ച്, സംയുക്തയുടെ വിവാഹസംഗതിയിലുള്ള വിഷമസ്ഥിതി തീരുകയും ചെയ്യും. അപ്പോൾ അവൾക്കുണ്ടാകാവുന്ന ഇച്ഛാഭംഗം എനിക്കേറ്റ സന്തോഷത്തെ തരുന്നതായിരിക്കും!" എന്നെല്ലാം വിചാരിച്ച് അച്ഛൻ ഉള്ളുകൊണ്ടു രസിച്ചു ചിരിച്ചു.

൧൨

"അന്യഥാ ചിന്തിതം കാൎയ്യം ദൈവമന്യത്ര ചിന്തയേൽ.", എന്നുള്ള ലോകസമ്മതമായ ഉക്തിക്ക് ഇതിലും ഈഷൽഭേദം ഉണ്ടായില്ല. തന്റെ ബന്ധുവിന്റെ ആത്മപ്രശംസാവഹമായ എഴുത്തിനു പൃഥ്വീരാജൻ മറുപടിതന്നെ അയച്ചില്ല. സമരസിംഹ

നാകട്ടെ, എഴുത്തുകൊണ്ടുചെന്ന ദൂതനെ ചിറവൂരിൽ നിന്ന് ഒരു കഴുതപ്പുറത്തുകയററി അയയ്ക്കുകയും ചെയ്തു അദ്ദേഹത്തിന്റെ അധികാരത്തെ പരസ്യമായി നിരസിച്ചതിന്, യാഗാനുഷ്ഠാനം നിവൎത്തിച്ചശേഷം, തക്ക പ്രതികാരം ചെയ്യുമെന്നു ജയചന്ദ്രൻ സത്യം ചെയ്തു. പിന്നെ, ജയചന്ദ്രൻ, മണ്ണുകൊണ്ടു ഹാസ്യമായ വിധത്തിൽ പൃഥ്വീരാജാവിന്റെ രൂപമുണ്ടാക്കി, അതിനെ സഭാമണ്ഡപത്തിന്റെ നടകാവൽക്കാരനാക്കി സ്ഥാപിക്കുകയും ചെയ്തു.

യാഗാനുഷ്ഠാനത്തിൽ സഹായിപ്പാനായി ആവശ്യപ്പെട്ടപ്രകാരം വന്ന മററു ക്ഷത്രിയരാജാക്കന്മാരെ കാന്യകുബ്ജരാജാവു വളരെ ആഘോഷത്തോടുകൂടി സ്വീകരിച്ചു. ആ ഉത്സവകാലത്തു രാജധാനിയും അതിന്റെ പരിസരപ്രദേശങ്ങളും മനോഹരമായി അലങ്കരിക്കപ്പെട്ടിരുന്നു. രാജധാനിയിൽ സ്വയംവരത്തിനു വേണ്ട ഒരുക്കങ്ങളും അതികേമമായി ചെയ്തിട്ടുണ്ടായിരുന്നു. ജനങ്ങൾ അടുത്തുണ്ടാവാനിരുന്ന ആ സാദിയുദ്ധത്തെ കാത്തുകൊണ്ടും ഇരുന്നു.

൧൩

സ്വയംവരം നിശ്ചയിച്ചിരിക്കുന്ന വിവരം രാജകുമാരി അറിഞ്ഞു; അവരുടെ മനസ്സുകൊണ്ടു വരിച്ച വരനെ കല്യാണത്തിനു ക്ഷണിച്ചിട്ടില്ലെന്നും അവർ മനസ്സിലാക്കി. ദൽഹിചക്രവൎത്തിയുടെ ഒരു വിരൂപപ്രതിമ കല്യാണപ്പന്തലിൽ സ്ഥാപിച്ചതുതന്നെ ഒരു വലി

യ അപരാധമായിരുന്നു. ദൽഹിചക്രവൎത്തിയെ ആ വിധം അപമാനിച്ചതിന്റെ അവസാനഫലത്തെ വിചാരിച്ചു രാജകുമാരി ഭയപ്പെട്ടു വിറച്ചു. പിന്നെ ഭാവിയെപ്പററി ചിന്തിക്കാതെ, അവർ തൽക്കാലസ്ഥിതിയെക്കുറിച്ചൊന്നാലോചിച്ചു. അവരുടെ ശിരോലിഖിതത്തെ സ്ഥിരമായി ബന്ധിച്ചിരുന്നതു് അവരുടെ അച്ഛന്റെ ജന്മശത്രുവായ ദൽഹിചക്രവൎത്തിയുടേതിനോടു കൂടിയായിരുന്നു. അവർ തന്റെ മനസ്സിനെ പൃഥ്വീരാജാവിനായിക്കൊണ്ടു് അൎപ്പിച്ചിരുന്നു. അങ്ങനെ സമൎപ്പിച്ചിരുന്ന മനസ്സിനെ വീണ്ടെടുത്തു മററൊരുത്തിക്കിൽ വിക്രയം ചെയ്യാൻ അവർ വിചാരിച്ചില്ല. സ്വതന്ത്രമായ തന്റെ മനസ്സിനു വിപരീതമായി വിവാഹം ചെയ്യുന്നതായാൽ, അതു അവരുടെ അഭിമാനത്തിനു ഒരു വലിയ ന്യൂനതയായിതീരുന്നതാണു്. എന്നാലൊ അവരുടെ അച്ഛന്റെ കൂടപ്രയോഗം അതിനായിട്ടുള്ളതുമായിരുന്നു. രാജകുമാരി കുലവതിയും ധീരയും ആയിരുന്നതുകൊണ്ടു്, അപ്രകാരമുള്ള നീചതത്വത്തിനു ഒരിക്കലും കീഴടങ്ങുകയില്ലെന്നു അവർ നല്ലവണ്ണം ആലോചിച്ചുറച്ചു; അവർ സ്വന്തമനസ്സുകൊണ്ടു വരിച്ചുകഴിഞ്ഞിരിക്കുന്ന ആ വീരപുരുഷനെത്തന്നെ പ്രാപിക്കും; അല്ലാത്ത പക്ഷം, ജീവപൎയ്യന്തം ബ്രഹ്മചൎയ്യവ്രതം അനുഷ്ഠിക്കും. സ്വാഭിമാനത്തെ സംശയസ്ഥിതിയിലാക്കത്തക്കവിധം യാതൊന്നും പ്രവൎത്തിക്കുകയില്ലെന്നു അവർ ദൃഢമായി ഉറച്ചു.

## ൧൪

തന്റെ ജീവിതോദ്ദേശം സമ്പാദിക്കുന്നതിനായി സംയുക്താരാജകുമാരി അവസാനക്കൈയ്യും പ്രയോഗിച്ചു; അതൊരു സാഹസക്രിയതന്നെ ആയിരുന്നു. എവിടെനിന്നോ ഒരു വിചാരിക്കാത്ത ശക്തിവന്ന് അവരുടെ വാടിത്തളൎന്നു കിടന്ന ആത്മാവിനു ബലം കൊടുത്തു: അവരുടെ ആത്മാവിനെ മറച്ചിരുന്ന മൂടൽനീങ്ങി; അതു കാൎമ്മേഘങ്ങളുടെ ഇടയിൽനിന്നു നീങ്ങി അതിതേജസ്സോടുകൂടി പ്രകാശിക്കുന്ന സൂൎയ്യമണ്ഡലം പോലെ ജ്വലിച്ചു. ആ വിഷമഘട്ടത്തിൽനിന്നു മോചനം ലഭിക്കുവാൻ അവർ എന്തെങ്കിലും പ്രവൎത്തിക്കേണമെന്നു നിശ്ചയിച്ചു.

ദൽഹിരാജാവിനു ചെയ്ത ആ അപമാനം രാജഭക്തരായ അദ്ദേഹത്തിന്റെ പ്രജകളുടെ ഹൃദയങ്ങളിൽ തീപോലെ ജ്വലിച്ചുതുടങ്ങി. ഒഴിയുവാൻ പാടില്ലാത്ത വിധത്തിൽ ഭ്രാതാക്കന്മാർ തമ്മിൽ ഉണ്ടാകുവാൻപോകുന്ന യുദ്ധത്തിന്റെ പരിണാമഫലത്തിലുള്ള ഒരു ചിന്താപാരവശ്യം രാജധാനിയിലും ബാധിച്ചു. ആ സന്ദൎഭത്തിൽ, കാന്യകുബ്ജത്തിൽ നിന്ന് ഒരു ദൂതൻ അതിവേഗം ഒരു കുതിരപ്പുറത്ത് ഓടിച്ചുവന്നു ദൽഹിയിലെ രാജമന്ദിരത്തിന്റെ ദ്വാരത്തിങ്കൽ ചെന്നുനിന്നു. താൻ ശത്രുപക്ഷത്തിലുള്ള ആളല്ലെന്നും ഒരു ബന്ധുജനത്തിന്റെ സന്ദേശഹാരിയാണെന്നും ദ്വാരപാലനെ ധരിപ്പിച്ചമാത്രയിൽ, അയാളെ തിരുമുമ്പിൽ കൊണ്ടുചെന്നു.

"അടിയൻ സംയുക്താരാജകുമാരിയുടെ അടുക്കൽ നിന്നു വരികയാണു്." എന്നു വളരെ വിനയത്തോടുകൂടി രാജാവിനെ തിരുമനസ്സറിയിച്ചു. അതിനുശേഷം, അയാൾ മനോഹരമായ ഒരു പട്ടുകഷണത്തിൽ പൊതിഞ്ഞു തലപ്പാവിന്റെ ഉള്ളിൽ സൂക്ഷിച്ചുവെച്ചിരുന്ന ചെറിയ സന്ദേശപത്രം എടുത്തു്, "അടിയൻ ഈ എഴുത്തു തിരുമുമ്പിൽ സമർപ്പിച്ചു് ദുഃഖപീഡിതയും ഇതെഴുതീട്ടുള്ളാളുമായ സ്ത്രീക്കുവേണ്ടി അവരുടെ രക്ഷാകർത്താവായി തിരുമേനിയെ സ്വീകരിക്കുന്നു." എന്നു ഭയഭക്തിയോടുകൂടി പറഞ്ഞു.

രാജാവു് എഴുത്തു മുദ്ര പൊട്ടിച്ചു തുറന്നു രാജകുമാരിയുടെ സ്വന്തം കയ്യക്ഷരത്തിൽ എഴുതീട്ടുള്ള ഈ വാചകങ്ങൾ വായിച്ചു:—

"സംയുക്തയുടെ ഹൃദയം സത്യമായ പ്രേമത്തോടും കൃത്യനിഷ്ഠയോടും കൂടി വർത്തിക്കുന്നു. ഒരാഴ്ചവട്ടത്തിനകത്തു ദൽഹി ചക്രവർത്തി രക്ഷപ്പെടുത്താത്തപക്ഷം, അവളുടെ അച്ഛന്റെ കപടമായ സ്വയംവരമണ്ഡപത്തിൽവെച്ചു് അവൾ പ്രാണത്യാഗം ചെയ്യുന്നതാണു്. സംയുക്ത അവളുടെ ആത്മനാഥനെ ശരണം പ്രാപിക്കുന്നു. അവിടെ രക്ഷ കിട്ടാത്തപക്ഷം, അവൾ നിശ്ചയമായും അപമാനത്തിനുപകരം മരണത്തെ സ്വീകരിക്കും."

പൃഥ്വീരാജാവിന്റെ മനസ്സിളകി. അദ്ദേഹം ഉടനെതന്നെ രാജകുമാരിക്കു കൊടുക്കുന്നതിനായി ത

ൻെറ ഒരു ചെറിയ ഛായയോടുകൂടി ദൂതനെ തിരിച്ചയച്ചു. "കാന്യകുബ്ജകുമാരിയായ എൻെറ ദേവിയോടു ഞാൻ സത്യമുള്ളവനായിരിക്കും." എന്നു ആ ചെറിയ ഛായയുടെ ചുവട്ടിൽ രാജാവു സ്വന്തം കയ്യക്ഷരത്തിൽ എഴുതീട്ടുണ്ടായിരുന്നു.

## ൧൩

അന്നു രാത്രി തന്നെ, ക്രൂരിരുട്ടത്തു്, എഴുന്നൂറു രജപുത്രയോദ്ധാക്കളടങ്ങിയ ഒരു കുതിരപ്പട്ടാളം അതിസമർത്ഥനും ചെറുപ്പക്കാരനുമായ ഒരു നേതാവിനോടുകൂടി കിഴക്കോട്ടു പുറപ്പെട്ടു. ആ സംഘത്തിലുള്ള എല്ലാവക്കും അവരുടെ ചുമതല നല്ലവണ്ണം അറിയാമായിരുന്നു. അവരുടെ ആ ഉദ്യമത്തിൻെറ അവസാനം മാനമോ മരണമോ ആയിരിക്കുമെന്നും അവർ അറിഞ്ഞിരുന്നു. പൃഥ്വീരാജാവുതന്നെയായിരുന്നു സേനാനായകനായി കാന്യകുബ്ജരാജകുമാരിയുടെ ക്ഷണനത്തെ സ്വീകരിപ്പാനായി പോയിക്കൊണ്ടിരുന്നതു്. അദ്ദേഹത്തിൻെറ ശുഭാശുഭങ്ങളിൽ ഭാഗഭാക്കുകളായിരുന്ന ആ അംഗരക്ഷകസൈന്യക്കാർ അദ്ദേഹത്തെ തനിച്ചു പോകുവാൻ അനുവദിച്ചില്ല.

വളരെനേരം അവർ അതിവേഗത്തിൽ യാത്രചെയ്തു. പ്രഭാതസമയത്തോടുകൂടി, കാന്യകുബ്ജത്തിനു സമീപം ഒരു തോട്ടത്തിൽ ചെന്നുകൂടി. ക്ഷീണിച്ച കുതിരകളെ യഥേഷ്ടം വിശ്രമിപ്പാനായി അവിടെ അഴിച്ചു

വിട്ടശേഷം, അവർ പട്ടാളവേഷം മാററി, കൃഷിക്കാരു ടെ വേഷത്തിൽ ചെറിയ കൂട്ടങ്ങളായി പിരിഞ്ഞു. പ്രകാശമായപ്പോൾ, ഗ്രാമങ്ങളിൽ നിന്നുവരുന്ന കാഴ്ചക്കാരേപ്പോലെ, അവർ ആസ്ഥാനമണ്ഡപത്തിൻെറ സമീപത്തു ചെന്നുകൂടി.

൱൯

ഒടുവിൽ, കാന്യകുബ്ജത്തിലെ രാജകുമാരിക്കു വരനെ തിരഞ്ഞെടുപ്പാനുള്ള ദിവസം വന്നുചേൻ്ന. ആ ദിവസം രാജ്യത്താകപ്പാടെ ഒരു ഉത്സവദിവസമായി കരുതി. അന്ന്, അതിരാവിലെ മുതൽ, രാജധാനിയുടെ മുൻവശത്തു വിശാലമായും മനോഹരമായും അതിഥിസൽക്കാരത്തിനായി കെട്ടിയിരിക്കുന്ന നെടുമ്പുരയിലേക്കു അത്ഭുതമായ ആ കാഴ്ചയിൽ ആസക്തിയോടുകൂടിയ ജനങ്ങൾ അണി അണിയായിപ്പോയിക്കൊണ്ടിരുന്നു. ആ സഭാസ്ഥലത്തിൻെറ ഭംഗിയും മഹത്വവും ഇന്ന വിധമെന്നു വിവരിക്കുവാൻ സാധിക്കുന്നതല്ല. കാന്യകുബ്ജത്തിലെ ബുദ്ധിശക്തി ആ പ്രദേശത്തിൻെറ ദൂരത്തും സമീപത്തുമുള്ള വിശേഷങ്ങളും അപൂർവ്വങ്ങളുമായ എല്ലാ സാധനങ്ങളേയും അവിടേക്കായി കൈവശപ്പെടുത്തിയിരുന്നു. അവിടത്തെ ഏർപ്പാടുകളെല്ലാം എല്ലാ തരക്കാരേയും സന്തോഷിപ്പിക്കത്തക്ക വിധത്തിലുള്ളവയായിരുന്നു. അവിടത്തെ അലങ്കാരങ്ങളെക്കുറിച്ചു ദുരാരാദ്ധ്യന്മാർക്കുകൂടി ആക്ഷേപിക്കുവാൻ പഴുതുകൾ കിട്ടിയില്ല.

ഈ അലങ്കരണം എന്തിനായിട്ടായിരുന്നു? സംയുക്തയിൽ അച്ഛനുണ്ടായിരുന്ന സ്നേഹത്തെ പ്രകാശിപ്പിക്കുന്നതിനായിരുന്നുവൊ? ഒരിക്കലുമല്ല. ലോകസമക്ഷത്തിൽവെച്ചു കാന്യകുബ്ജത്തിലെ രാജാവിനു പൃഥ്വീരാജനെ അപമാനിക്കുന്നതിനുള്ള മുഖവുരയായിട്ടായിരുന്നു ഇതിനെ കരുതിയിരുന്നതു്.

പക്ഷെ, സംയുക്തയ്ക്കു് അതൊരു പരീക്ഷണദിവസമായിരുന്നു. അവർ യഥേഷ്ടം വരിക്കുവാൻ പോകുകയായിരുന്നു; എന്നാൽ അതു് മനുഷ്യനെയല്ല, ജീവനം മരണം എന്നിവയിലൊന്നിനെ ആയിരുന്നു. അവർ സ്വാഭിമാനത്തിൻെറയും സത്യത്തിൻെറയും ധമ്മാസനത്തിൻെറയും മുമ്പിൽ അവരുടെ ദണ്ഡവിധിയെ സ്വീകരിപ്പാൻ സന്നദ്ധയായി നിന്നു. അവർ പതിക്കുമൊ ഉൽപതിക്കുമൊ? ഈ വക സന്ദർഭങ്ങളിൽ ഇൻഡ്യയിൽ സ്ത്രീകൾ എപ്പോഴും ഉയന്നിട്ടുള്ള മാതിരി, സംയുക്തയും ഉയന്നതേയുള്ളു.

൫

രാജപുത്രകുലീനതയുടെ വീരസ്വരൂപവും യഥാത്ഥ ക്ഷത്രിയരുധിരത്തിൻെറ ബീജാങ്കുരവും സ്വയംവരമണ്ഡപത്തിൽ പ്രവേശിച്ചു യഥാസ്ഥാനം സുവൎണ്ണസിംഹാസനങ്ങളിൽ ഇരുന്നു കഴിഞ്ഞിരിക്കുന്നു. താൻ അവിടെ സന്നിഹിതരായിരിക്കുന്നവരിൽവെച്ചു് ഏററവും സുന്ദരനും യൌവനയുക്തനും ആയി കാണേണമെന്നു അതിഥികൾ ഓരോരുത്തരും വിചാരിച്ചുകൊ

ണ്ടിരുന്നു. അന്നത്തെ സമ്മാനം ലഭിക്കുവാൻ തക്ക ഭാഗ്യവാൻ ആരായിരിക്കുമെന്നു് അവരിലൊരാൾക്കും നിശ്ചയമുണ്ടായിരുന്നില്ല. തനിക്കുതന്നെ കിട്ടേണമെന്നായിരുന്നു അവരോരുത്തരുടേയും പ്രാൎത്ഥന. എങ്കിലും, ഏററവും ധൈൎയ്യശാലിയായ പൃഥ്വീരാജാവിനേയും ആ സമയത്തു് അവർ ഓൎക്കാതിരുന്നില്ല. അവൎക്കാകട്ടേ, അന്നത്തെ അവസ്ഥ രാമചന്ദ്രനില്ലാത്ത രാമായണകഥപോലെ തോന്നി.

ഉടനെ, രാജകുമാരി വരനെ തിരിഞ്ഞെടുക്കുവാനായി ആ മഹാസഭയിൽ പ്രവേശിക്കുവാൻ പോകുന്നതിനെ സൂചിപ്പിക്കുന്ന കാഹളധ്വനി മുഴങ്ങി. സമൎത്ഥകളായ പരിചാരികമാരാൽ രാജകുമാരി ഉചിതമാകുംവണ്ണം അലങ്കരിക്കപ്പെട്ടിരുന്നു. ആ അലങ്കാരവിഷയത്തിൽ ദൈവസൃഷ്ടിയും പരിചാരികമാരുടെ സാമൎത്ഥ്യത്തെ സഹായിച്ചു. "നല്ലാകാരമതിന്നു് എല്ലാ പദാൎത്ഥങ്ങളും അലങ്കരണവു"മാവുമല്ലൊ. അങ്ങനെ ആ വരാന്വേഷിണിയായ കന്യക സൎവ്വാഭരണഭൂഷിതയായി, മഞ്ഞപ്പട്ടുകൊണ്ടുള്ള മൂടുപടമിട്ടു മന്ദമായും ഗംഭീരമായും ആ സഭയിൽ പ്രവേശിച്ചു. എല്ലാവരുടേയും ദൃഷ്ടികൾ മന്ദമായി ചലിക്കുന്ന ആ സുന്ദരരൂപത്തിൽ പതിച്ചു. അവരുടെ ചെവികൾ ആ മന്ദഗമനത്തിന്റെ ശബ്ദമാധുൎയ്യത്തിൽ ശ്രദ്ധാലുക്കളായി. അവരുടെ ഹൃദയങ്ങൾ ആ പ്രേമസ്വരൂപത്തെ ആരാധിച്ചുതുടങ്ങി. അങ്ങനെ ആ സഭ മുഴുവ

നം മന്ത്രശക്തിയാലെന്നപോലെ മോഹിപ്പിക്കപ്പെട്ടു.

സംയുക്ത പ്രായംചെന്ന ഒരു പുരോഗാമിയോടു കൂടിയാണ് സഭയിൽ പ്രവേശിച്ചത്. ആ ആൾ അവിടെ വന്നിരിക്കുന്ന വിവാഹാൎത്ഥികളുടെ വിവരമെല്ലാം പ്രത്യേകം പ്രത്യേകമായി രാജകുമാരിക്കു പറഞ്ഞു കൊടുത്തിരുന്നു. ഓരോരുത്തരുടേയും ഗുണഗണങ്ങളുടെ സംക്ഷേപം പറഞ്ഞുകേൾക്കുവാനായി സംയുക്ത ഓരോ സിംഹാസനത്തിന്റേയും മുമ്പിൽ സ്വല്പനേരം നിന്ന്, ഓരോ രാജാവിനെ വണങ്ങി, പിന്നേത്തെ ആളുടെ മുമ്പിലേക്കു പോയിക്കൊണ്ടിരുന്നു. ആ സമയത്ത് അതിസൌരഭ്യത്തോടുകൂടിയ കുറിക്കൂട്ടം മനോഹരമായ പൂമാലയും സംയുക്തയുടെ കയ്യിലുണ്ടായിരുന്ന തങ്കത്തളികയിൽ കിടന്നതേയുള്ളു.

൧൪

കാമുകന്മാരുടെ ഹൃദയങ്ങൾ ആഗ്രഹംകൊണ്ടുള്ള ഭ്രമത്തിന്റേയും ഇച്ഛാഭംഗംകൊണ്ടുള്ള സങ്കടത്തിന്റേയും മദ്ധ്യത്തിൽ കിടന്നുഴലുന്ന സമയം, രാജകുമാരിയുടെ അസ്വസ്ഥഹൃദയവും വാഗ്ദാനപ്രകാരമുള്ള മോചനലബ്ധിക്കായിക്കൊണ്ടു കാംക്ഷിച്ചുകൊണ്ടിരുന്നു. ആ ഘട്ടത്തിലാകട്ടെ, തന്റെ സ്ഥിരപ്രണയത്തെക്കുറിച്ചു പ്രതിജ്ഞചെയ്തിട്ടുള്ള പാലകനെ കാണ്മാനായി അവരുടെ കണ്ണുകളെ ഫലമില്ലാതെ അ

ങ്ങളിലും ഓടിച്ചുനോക്കി. പൃഥ്വീരാജാവ് അദ്ദേഹ ത്തിൻെറ ശപഥത്തെ മറന്നിരിക്കുമൊ? സംയുക്ത യ്ക്കങ്ങനെ വിചാരിക്കുവാൻപോലും സാധിച്ചില്ല. ദൽ ഹിരാജാവ് എല്ലാവിധത്തിലും ഒരു രാജാവുതന്നെയാ ണല്ലൊ. അദ്ദേഹം ഉടനെ വരാതിരിക്കുകയില്ല. ഈ വിചാരം അവരുടെ ശരീരത്തിനു ശക്തിയും മന സ്സിനു സമാധാനവും കൊടുത്തു.

എല്ലാവക്കും അത്ഭുതത്തിന്നു കാരണമാകത്തക്ക വണ്ണം, സംയുക്ത ആ രാജസഭയിലെ അവസാന പുരു ഷനേയും വിട്ടു പിന്തിരിഞ്ഞു. സംയുക്തയുടെ ആ പ്ര വൃത്തിയുടെ ഗൂഢാത്ഥം അവരുടെ പിതാവിനു ഗ്രഹി ക്കുവാൻ സാധിച്ചില്ല; അദ്ദേഹത്തിൻെറ അതിഥികൾ ക്ക് അതു സംഭ്രമത്തെ ഉണ്ടാക്കുകയും ചെയ്തു.

സംയുക്ത വാതലിന്നരികെ ചെന്ന് ഒന്നു തല ഉ യത്തി നോക്കി. അപ്പോൾ അവർ കാണ്മാനാഗ്രഹി ച്ചിരുന്ന രൂപത്തെ അവിടെ കാണുകയും ചെയ്തു. പ ക്ഷെ, അതു ദ്വാരപാലകൻെറ നിലയിൽ ആഭാസമാ യി മണ്ണുകൊണ്ടുണ്ടാക്കിവെച്ചിട്ടുള്ള ഒരു പ്രതിമയിലാ യിരുന്നു. തൽക്ഷണം, ക്ഷത്രിയവംശരുധിരം അവരു ടെ നാഡികളിൽ തിളച്ചു പൊങ്ങിത്തുടങ്ങി. റാഠോർ വംശലക്ഷണവും അവരുടെ പുരികക്കൊടികളിൽ സ്പ ഷ്ടമായി സ്ഫുരിച്ചു. അച്ഛനിൽനിന്നു കിട്ടീട്ടുള്ള അഭി മാനവും ധൈയ്യവും മകളുടെ ഹൃദയാന്തഭാഗത്തെ ഇ

ളക്കി, അച്ഛൻെറ മരണത്തോടെതിക്കുന്നതിന്ന അവരെ പ്രേരിപ്പിച്ചു.

ഉത്തരഫലത്തെ തീരെ ഗണിക്കാതെ, ആ ധീരയുവതി ആ ഹാസ്യപ്രതിമയുടെ ഗളത്തിൽ മംഗല്യത്തെ ധരിപ്പിച്ചു. ആ ക്രിയ കാന്യകബ്ജത്തിലെ രാജ്യാധികാരത്തോടൊരു പോക്കുവിളി ആയിരുന്നു. ഇതെല്ലാം ഒരു നിമിഷനേരത്തിനിടയിൽ സംഭവിച്ചതിനാൽ, ഒരാൾക്കും അതിനെ തടയുവാൻ സാധിച്ചില്ല.

൧൯

അലറിക്കൊണ്ടു ഗുഹയിൽനിന്നു ചാടുന്ന സിംഹത്തെപ്പോലെ, റാഠോർപ്രഭു ഉറയിൽനിന്നൂരിയ വാളോടുകൂടി ശപിക്കപ്പെട്ട ജീവനെ നശിപ്പിക്കുവാനെന്നവണ്ണം, മകളുടെ നേൎക്കു പാഞ്ഞുചെന്നു. എന്നാൽ, ഉയൎത്തിയ കൈ കീഴ്പോട്ടു പതിയുന്നതിന്നുമുമ്പു്, അതു് ഒരു അപരിചിതമായ കൈകൊണ്ടുള്ള പ്രതിഘാതത്താൽ നിരോധിക്കപ്പെട്ടു. അനവധി ശത്രുക്കളെ ജയിച്ചു നിൎഭയനായിത്തീൎന്നിട്ടുള്ള ശരിയായ ഒരു യോദ്ധാവിൻെറ വേഷത്തോടുകൂടി അശ്വാരൂഢനായ ഒരു സുന്ദരപുരുഷൻ അവിടെ പ്രത്യക്ഷമായി. കാണികൾക്കു്, തൽക്കാലസ്ഥിതിയുടെ പരിജ്ഞാനമുണ്ടാകുന്നതിന്നുമുമ്പായി, ആ യുദ്ധവീരൻ, മോഹാലസ്യപ്പെട്ടു സാഷ്ടാംഗമായി വീണുകിടക്കുന്ന ആ കോമളശരീരത്തെ എടുത്തു കുതിരപ്പുറത്തുവെച്ചു്, ക്ഷണത്തിൽ അവിടെനിന്നു യാത്രയായി. അവകാശപ്പെട്ട

വധുവിനെ കൈവശപ്പെടുത്തുവാൻ അവിടെ വന്ന ആ ധീരയുവാവു്, തന്റെ ആത്മവൈരിയായ ദൽഹി ചക്രവൎത്തിയല്ലാതെ മററാരുമല്ലെന്നു, ജയചന്ദ്രരാജാവു്, കാൎയ്യമെല്ലാം കലാശിച്ചതിനുശേഷമേ, അറിഞ്ഞുള്ളു.

ഉടനെ ആ കല്യാണമണ്ഡപം ഒരു പടക്കളരിയായിത്തീൎന്നു. എന്നാൽ വാളുകളുടേയും കുതിരക്കുളമ്പുകളുടേയും ശബ്ദം കേട്ടുതുടങ്ങുന്നതിനു മുമ്പുതന്നെ, പൃഥ്വീരാജാവു് അതിവേഗമുള്ള തന്റെ കുതിരയെ ഓടിച്ചു് ഒന്നു രണ്ടു നാഴിക ദൂരെ എത്തിക്കഴിഞ്ഞിരിക്കുന്നു. സൈന്യങ്ങൾ അതിവേഗത്തിൽ ശത്രുവിനെ പിന്തുടൎന്നു ചെന്നു. എങ്കിലും പൃഥ്വീരാജാവിന്റെ ശക്തിമത്തായ സൈന്യം, ദൽഹിയുടേയും കനൂജിന്റേയും മദ്ധ്യത്തിൽ ഒരു ഉറച്ച കോട്ടപോലെ നിന്നു്, അവരുടെ രാജാവിനേയും രാജ്ഞിയേയും രക്ഷിച്ചു. ആ യുദ്ധത്തിൽ അനവധി സൈന്യങ്ങൾ കൊല്ലപ്പെട്ടു. കനൂജിന്റെ ഘോരശപഥം സഫലമാവാതെ നിന്നു. പ്രതിക്രിയയെ കാലപ്പഴക്കത്തിലേക്കു നീട്ടേണ്ടിയും വന്നു.

൨൦

പരിശുദ്ധജലത്തോടുകൂടിയ യമുനാനദീതീരങ്ങളിൽ ആ സ്വയംവരക്രിയ നടന്നിട്ടു് ഒരു സംവത്സരം കഴിഞ്ഞിരിക്കുന്നു. പുതിയ ദമ്പതികളായ ആ രാജാവിനും രാജ്ഞിക്കും ആ സംവത്സരം അത്യാനന്ദകര

മായ ഒരു സുഖസ്വപ്നംപോലെ കഴിഞ്ഞുപോയി. ആ കാലത്തു് അനുരാഗവും സന്തോഷവും ആ ദമ്പതിമാരെ ഇടവിടാതെ പരിചരിച്ചുപോന്നു. എന്നാൽ കഷ്ടം! സന്തോഷജീവിതം അതിവേഗത്തിൽ കഴിഞ്ഞുപോകുന്നു; ആ ദമ്പതികൾ സ്വപ്നപ്രായമായ സ്വർഗ്ഗസുഖത്തിൽ നിന്നുണൎന്നു നോക്കിയ സമയം, ഇൻഡ്യയുടെ രാജ്യഭരണമണ്ഡലം പ്രകാശമില്ലാതെയും ഖണ്ഡിതാകാരന്മാരായ മേഘങ്ങൾ പശ്ചിമപ്രദേശങ്ങളിലേക്കു ചാഞ്ഞും നില്ക്കുന്നതായികണ്ടു. സാമാന്യത്തിലധികം മാനഭംഗത്തോടും ഉച്ച്യമഭംഗത്തോടും കൂടിയ ആ കനൂജ്‌രാജാവു് തന്റെ ശത്രുവിനെ പിടിച്ചടക്കുവാൻ അശ്രാന്തമായി ശ്രമിച്ചുകൊണ്ടിരുന്നു. ആ രാജദ്രോഹി ഇൻഡ്യാചരിത്രത്തെ എന്നേക്കും മലിനമാക്കുവാൻതക്ക നീചദ്രോഹം ചെയ്യുവാൻ ഭാവിക്കുകയായിരുന്നു. ആ പൈശാചികമായ കൂടോപായത്തിന്റെ ലക്ഷണം കണ്ടപ്പോൾ, മാതൃഭൂമി ആകമാനം വിറച്ചുപോയി. കനൂജ്‌പ്രഭു ദൽഹിയോടു യുദ്ധം ചെയ്തു തന്റെ ഹിന്ദുസഹോദരനെ കൊന്നു നശിപ്പിക്കുവാൻ മുസൽമാനെ സഹായിക്കാമെന്നുള്ള വാഗ്ദാനത്തോടുകൂടി, ഘോരനഗരിയിലെ പട്ടാണിപ്രമാണിയെ ക്ഷണിച്ചു.

൨൫

അടുത്ത സംവത്സരത്തിന്റെ തുടക്കത്തിൽ, തിരൌരിയുടെ സമഭൂഭാഗങ്ങളിൽ മുസൽമാന്മാരുടെ

പോക്‌വിളി കേട്ടുതുടങ്ങി. ദുർബ്ബുദ്ധിയായ കന്നൂജിലെ കരടകന്റെ ക്ഷണത്താൽ ധൈര്യപ്പെട്ടവനായ ഷഹബുദ്ദീൻ ഘോരി, അനവധി സൈന്യവും പണവും യുദ്ധസാമാനങ്ങളും സൈന്യവും ശേഖരിച്ചു യുദ്ധത്തിനൊരുങ്ങി, ദൃഷദ്വതീനദീതീരത്തുചെന്നു പാളയമടിച്ചു. മാതൃഭൂമിയുടെ പരിതാപകരമായ സ്ഥിതിയറിഞ്ഞു ദൽഹിയിലെ രാജാവും റാണിയും അതിനെ സ്വതന്ത്രമാക്കുവാൻ കഴിയുന്ന ശ്രമങ്ങളെല്ലാം ചെയ്തു. അവർ യുദ്ധസാമഗ്രികളെല്ലാം ഒരുക്കി. കന്നൂജും രാഠോരും ആ സാമ്രാജ്യത്തെ നശിപ്പിക്കുവാൻ പങ്കുകൊള്ളാതെ അകന്നുനിന്നു; എന്നാൽ സ്വാമിസ്നേഹിയായ ചിറ്റൂരിലെ റാണ സ്വരാജ്യത്തിന്റെ മാനത്തിനു വേണ്ടി പ്രാണനേക്കൂടി ത്യജിക്കുവാൻ ഒരുങ്ങി, പൃഥ്വീരാജാവിന്റെ അടുക്കൽ വന്നു. സംയുക്തയും കൃത്യബോധത്തോടും സ്വരാജ്യസ്നേഹത്തോടുംകൂടി തന്റെ പ്രഭുവിനെ ധൈര്യപ്പെടുത്തി, അദ്ദേഹത്തെ സ്വന്തം കൈകൊണ്ടു കവചം ധരിപ്പിക്കുമ്പോൾ, ആപൽസൂചകമായ ദുശ്ശകുനങ്ങളെക്കൊണ്ട് അവരുടെ മനസ്സ് ആകുലപ്പെടുകയും ആരുമറിയാതെ അവരുടെ കണ്ണുകളിൽനിന്ന് ഒന്നുരണ്ടു നീർത്തുള്ളികൾ താഴെ വീഴുകകയും ചെയ്തു. രാജാവ് അദ്ദേഹത്തിന്റെ വമ്പിച്ച സൈന്യത്തിന്റെ നായകനായി പോകുന്നതുകണ്ട് ഭാര്യ ഈവിധം പറഞ്ഞു: "എന്റെ നാഥാ, അങ്ങയ്ക്കു യശസ്സും മോക്ഷവും ലഭിക്കട്ടെ. ദുഷ്ടന്മാരാൽ

ദ്രോഹിക്കപ്പെടുവാൻ ശക്യമല്ലാത്തതും സംസാരദുഃഖത്താൽ ക്ലേശിപ്പിക്കപ്പെട്ട സാധുക്കൾക്ക് അഭയസ്ഥാനവുമായ സൃഷ്ടികൎത്താവിന്റെ സന്നിധിയിൽ നമുക്കു ഉടനെ തമ്മിൽ കാണാറാകും."

൨൨.

തിരൗരിയിലെ രണ്ടാമത്തെയുദ്ധത്തിൽ പൃഥ്വീരാജാവു പരാജിതനായി. ഭാഷാവേഷങ്ങളിലും ജാതിമതങ്ങളിലും വ്യത്യാസപ്പെട്ട തന്റെ പുതിയ സ്നേഹിതനെ ആശ്രയിച്ചു കുപിതനായ കന്യൂജപ്രഭു ഘോരമായി പൊരുതി. ക്ഷത്രിയരുധിരത്തിന്റെ അവസാനത്തുള്ളി നശിക്കുന്നതുവരെ. ദൽഹിയിലെ ധീരസൈന്യം ചക്രവൎത്തിയുടെകൊടിയെ കാത്തു എങ്കിലും, പ്രതിക്രിയയ്ക്കുള്ള അത്യാശനിമിത്തം, സ്വാഭിമാനത്തെയും സ്വരാജ്യസ്നേഹത്തെയും മറന്ന കന്യൂജിലെ വഞ്ചകന്റെ ചതിപ്രയോഗത്താൽ, ആ പടയാളികൾ ഹതരായി. അതുകാരണം യൌവനയുക്തനായ പൃഥ്വീരാജാവു്, അനംഗപാലന്റെ വാളോടും മനസ്സാക്ഷിയായ കവചത്തോടും ശരിയായ സ്വദേശാഭിമാനിയെന്നു ലോകരെല്ലാവരും ഇന്നും സ്മരിക്കുന്ന സൽകീൎത്തിയോടുംകൂടി വീരഭടന്മാരുടെവിശ്രമഭൂമിയിൽ ശാശ്വതമായ നിദ്രയെ പ്രാപിച്ചു. അസ്തമനസൂൎയ്യന്റെ മന്ദപ്രഭ നിൎമ്മലജലപ്രവാഹത്തോടുകൂടിയ യമുനാനദിയുടെ തീരത്തു തട്ടുന്ന സമയത്താണു് ഈ വ്യസനവാൎത്ത സംയുക്താറാണിയുടെ അടുക്കൽ കൊണ്ടുവരപ്പെട്ടതു്.

സൂൎയ്യരശ്മി ഇരുട്ടിൽ ലയിച്ചുതുടങ്ങിയിരിക്കുന്നു. രജപുത്രന്മാർ അവരുടെ രാജ്യത്തിനും കിരീടത്തിനും വേണ്ടി എങ്ങനെ പൊരുതി മരിച്ചു എന്നറിഞ്ഞപ്പോൾ, അതുവരെ മങ്ങിയിരുന്ന സംയുക്തയുടെ കണ്ണുകളിൽ ഒരു ദിവ്യതേജസ്സു പ്രകാശിച്ചു. ഉടനെ റാണി, തന്റെ ഇഹലോകജീവിതോദ്ദേശം അവസാനിച്ചിരിക്കുന്നതറിഞ്ഞു്, പട്ടട തയാറാക്കുവാൻ കല്പിച്ചു ആഭരണങ്ങളെല്ലാം അഴിച്ചു് ആ തീക്കുണ്ഡത്തിലിട്ടു്, സൂക്ഷിച്ചു വെച്ചിരുന്ന പ്രിയതമന്റെ ഒരു ചെറിയ ഛായാപടത്തെ മാറോടണച്ചുപിടിച്ചു്, പൊങ്ങിപ്പൊങ്ങി വരുന്ന തീജ്വാലയിലേക്കു സംയുക്ത നിശ്ശബ്ദമായി നടന്നുകയറി. ദൽഹിയിലെ ഒടുക്കത്തെ ഹൈന്ദവവംശജാതയായ റാണിയുടെ വ്യസനകരമായ അവസാനത്തെ കേൾക്കുന്നവരാരും കരയരുതെ; അതു് അപമാനത്തേയും അയശസ്സിനേയും തോല്പിച്ചതിൽ മാനത്തിനും ആത്മാഭിമാനത്തിനും ഉണ്ടായ ഉൽകൎഷത്തിനായുള്ള വിജയോത്സവമായിരുന്നു.



*Printed at the Viswānath, Press, Ernakulam.*

